


# കലാകൗമുദി

ഒക്ടോബർ 23, 1994 **997** വില: 5 രൂപ 50 പൈസ







**മുഖചിത്രം:** സൂറത്തിലെ കുടിയൊഴിയൽ
**കളർ ട്രാൻസ്പരൻസി:**
ശ്രീ. അനിൽ ഭാർഗവ

## ചരിത്രം വളച്ചൊടിക്കാതെ

കലാകൗമുദി 995-ാം ലക്കത്തിൽ സി.ഭാസ്കരൻ എഴുതിയ 'ഇന്ത്യയിലെ യുവജനപ്രസ്ഥാന ചരിത്രം' എന്ന ലേഖനം വായിച്ചു. അതിൽ ബോധപൂർവ്വം സൃഷ്ടിച്ച ചില കാര്യങ്ങൾ ചോദ്യം ചെയ്യാതെവയ്യ. ചരിത്രത്തെ വളച്ചൊടിക്കുക എന്ന കൃത്യമാണ് ഈ ലേഖനത്തിലൂടെ ലേഖകൻ നിർവ്വഹിച്ചത്.

സ്വാതന്ത്ര്യത്തിനുമുമ്പുള്ള കാലഘട്ടത്തിൽത്തന്നെ കമ്മ്യൂണിസ്റ്റ് പാർട്ടി മുൻകൈയെടുത്ത് കർഷകർ, തൊഴിലാളികൾ, വിദ്യാർത്ഥികൾ, എഴുത്തുകാർ എന്നീ വിഭാഗങ്ങൾക്ക് തനതായ ബഹുജന സംഘടനകൾ കെട്ടിപ്പടുത്തിരുന്നു. സ്വാതന്ത്ര്യാനന്തരമാണ് ദേശവ്യാപകമായ യുവജനസംഘടന രൂപീകരിച്ചത്. എന്നാൽ 1964-ൽ കമ്മ്യൂണിസ്റ്റ് പാർട്ടിയിൽ ദൗർഭാഗ്യകരമായ പിളർപ്പ് ഉണ്ടായി. ഈ പിളർപ്പിനു നേതൃത്വം നൽകിയ പിളർപ്പൻമാർ ബഹുജനസംഘടനകളേയും പിളർത്തി. അതിൻെറ ഭാഗമായിട്ടാണ് എ.ഐ.വൈ.എഫിനേയും പിളർത്തിയത്. ലേഖകൻ പരാമർശിക്കുന്നതുപോലെ സംഘടന നിർജ്ജീവമായിരുന്നതുകൊണ്ടും ചൈതന്യവും ഊർജ്ജസ്വലതയും നഷ്ടപ്പെട്ടതുകൊണ്ടുമല്ല. കക്ഷിരാഷ്ട്രീയത്തിനതീതമായി ദേശീയതലത്തിലുള്ള യുവജന സംഘടനയെന്ന കാഴ്ചപ്പാടിനേറ്റ തിരിച്ചടിയായിരുന്നു പിളർപ്പൻമാരുടെ ഈ നടപടി. വർത്തമാനകാല സ്ഥിതിഗതികൾ ഇങ്ങനെയാണ് ചരിത്രത്തെ കാണാൻ പ്രേരിപ്പിക്കുന്നത്. യുവജന താത്പര്യങ്ങൾ സംരക്ഷിക്കാനും ലക്ഷ്യസാക്ഷാത്കാരം സഫലീകരിക്കാനും കഴിയാത്ത അവസ്ഥയാണ് സമകാലീന ഭാരതത്തിൽ പിളർപ്പ് സംജാതമാക്കിയിട്ടുള്ളത്.

1959 മേയ് 3-ന് ന്യൂഡൽഹിയിൽ ചേർന്ന എ.ഐ.വൈ.എഫ് രൂപീകരണ സമ്മേളനം അംഗീകരിച്ചതും നടപ്പിലാക്കിയതുമായ നയപരിപാടിയിൽനിന്ന് ആശയങ്ങളോ സമരരൂപങ്ങളോ അല്ലാതെ പിൽക്കാലത്ത് രൂപീകൃതമായ, ലേഖകൻ എടുത്തുകാണിക്കുന്ന യുവജനസംഘടന ഇന്ത്യയിൽ നടപ്പിലാക്കിയിട്ടുണ്ടോ? ഇൻഡ്യൻ പാർലമെൻറിൽ യുവജനങ്ങളുടെ മൗലികാവശ്യങ്ങൾ അവതരിപ്പിച്ച് പോരാട്ടവേദിയാക്കിയത് എ.ഐ.വൈ.എഫ് ആണ്. തൊഴിൽ അവകാശം മൗലികാവശ്യമായി അംഗീകരിക്കുക, പതിനെട്ടുവയസ്സ് വോട്ടവകാശം നടപ്പിലാക്കുക തുടങ്ങിയ ആവശ്യങ്ങൾ പാർലമെൻറിൽ ഉന്നയിച്ചത് എ.ഐ.വൈ.എഫ് പ്രസിഡൻറായിരുന്ന സി.കെ. ചന്ദ്രപ്പനാണ്. ഈ വസ്തുതകൾ ലേഖകൻ ബോധപൂർവ്വം മറക്കുന്നു.




തൊഴിൽ അല്ലെങ്കിൽ തൊഴിലില്ലായ്മാവേതനം, ഭാഷ അടിസ്ഥാനത്തിൽ സംസ്ഥാനങ്ങൾക്ക് തുല്യ വികസനം, തൊഴിൽ അല്ലെങ്കിൽ ജയിൽ, ഇൻഡ്യയെ മാററുക-ഇൻഡ്യയെ രക്ഷിക്കുക, വർഗ്ഗീയതയ്ക്കെതിരെ സ്നേഹമതിൽ, ആസാദി കാജ്യാഗ്രൺ എന്നിവ യുവജനങ്ങളുടെ ഹൃദയാംഗീകാരം നേടിയെടുത്ത സമരങ്ങളായിരുന്നു. ഈ സമരങ്ങളുടെയെല്ലാം നേതൃത്വം എ.ഐ.വൈ.എഫിനായിരുന്നു. ഈ മുദ്രാവാക്യങ്ങളുടെ ചുവടുപിടിച്ചുകൊണ്ടുള്ള ആശയങ്ങളും സമരങ്ങളും കാഴ്ചവയ്ക്കാനല്ലേ ലേഖകൻ ഉയർത്തിപ്പിടിക്കുന്ന യുവജന സംഘടനയ്ക്കു കഴിഞ്ഞിട്ടുള്ളൂ.?

പിന്നാമ്പുറം പരിശോധിക്കുമ്പോൾ നിർഭാഗ്യകരമെന്നും, യുവജന പ്രസ്ഥാനത്തിനേററ പ്രഹരമെന്നും ആർക്കും ബോദ്ധ്യമാകുന്നതാണ് പിളർപ്പ്. കൂടുതൽ ക്രിയാത്മകമായ ഐക്യം വളരേണ്ട സന്ദർഭത്തിൽ വളരെ സങ്കുചിതമായി പിളർപ്പിനെ ന്യായീകരിച്ച് ചരിത്രരചന നടത്തുന്ന ഭാസ്കരനെപ്പോലുള്ളവരെ പ്രേരിപ്പിക്കുന്ന ചേതോവികാരം എന്താണെന്ന് മനസ്സിലാകുന്നില്ല.

**കെ.ജി. ശിവാനന്ദൻ**
കൊടുങ്ങല്ലൂർ.

## യുവസാഹിത്യ കാരന്മാർക്ക് ഒരു സംഘടന

സാഹിത്യരംഗത്തേക്കു കടന്നുവരുന്ന യുവസാഹിത്യകാരന്മാർക്കുവേണ്ടി യുവസാഹിത്യപ്രവർത്തക സംഘം എന്ന പേരിൽ ഒരു സംഘടനയ്ക്ക് രൂപം നല്കിയിട്ടുണ്ട്. യുവാക്കളുടെ സാഹിത്യ രചനകൾ സമാഹരിച്ച് പ്രസിദ്ധീകരിക്കുക എന്നതാണ് ഈ സംഘടനയുടെ ലക്ഷ്യം. കഥ, കവിത, നോവൽ, നിരൂപണം, ലേഖനം, ജീവചരിത്രം, നാടകം എന്നിവയെല്ലാം ഈ സംഘടനയുടെ ആഭിമുഖ്യത്തിൽ പ്രസിദ്ധീകരിക്കും. ഏതു ശാഖയിൽ പ്രവർത്തിക്കുന്നവർക്കും സംഘടനയിൽ അംഗമാകാവുന്നതാണ്. അപേക്ഷാഫോറത്തിനും നിയമാവലിക്കും ഒരു രൂപാ സ്ററാമ്പൊട്ടിച്ച കവർ സഹിതം സെക്രട്ടറി, യുവസാഹിത്യ പ്രവർത്തക സംഘം, പയററുവിള പി.ഒ., ബാലരാമപുരം, തിരുവനന്തപുരം-695501 എന്ന വിലാസത്തിൽ എഴുതുക.

**കോട്ടുകാൽ അയ്യപ്പൻ**
സെക്രട്ടറി.

## തപസ്സ്

ലീലാവാസുദേവൻെറ 'തപസ്സി'നെക്കുറിച്ചു ഞാനെഴുതിയിരുന്ന നിരൂപണത്തിൻെറ (ലക്കം 995) വിട്ടുപോയ ഈ ഭാഗം കൂടി ചേർത്താലേ അർത്ഥം പൂർണ്ണമാകൂ.

"....പ്രമേയത്തിൻെറ പുതുമയാണ് തപസ്സിനെ ശ്രദ്ധേയമാക്കുന്നത്. പ്രസിദ്ധമായ 'ഭ്രഷ്ടി'ലെ പാപ്തിക്കുട്ടി പ്രതികാരദുർഗ്ഗയായിരുന്നു; പൗരോഹിത്യത്തിൻെറ ചട്ടക്കൂട്ടിലേക്ക് സ്വയം കത്തിച്ചെറിഞ്ഞ ഒരാൾ ബോംബ്. ഇത്തരമൊരു സ്ഫോടനത്തിന് ഇന്ന് പ്രസക്തിയില്ല. ആചാരത്തിൻെറയല്ല പൈതൃകത്തിൻെറ മാനസിക വിലക്കുകളാണ് ആധുനിക നമ്പൂതിരി വനിതയ്ക്ക് നരകം തീർക്കുന്നത്. തപസ്സിലെ ഉമയ്ക്ക് സ്വർഗ്ഗം സൃഷ്ടിക്കാൻ കൗമാരസ്വപ്നങ്ങളിലെ വീരനായകൻ തയ്യാറായിരുന്നു. പക്ഷേ അവൾക്ക് കെട്ടുപൊട്ടിക്കാനായില്ല. സത്യത്തിൽ അതിനുള്ള ആഗ്രഹംപോലുമുണ്ടായിരുന്നില്ല. കണ്ണടയില്ലെങ്കിലും സ്വന്തം ഊർജ്ജം ഊററിയെടുത്ത് കുറേനാൾ കത്തിയ ഉമയാണ് മനസ്സിൻെറ മറക്കുടയ്ക്കുള്ളിൽനിന്നു മോചനം കിട്ടാത്ത ഇന്നത്തെ നമ്പൂതിരി വനിതയുടെ പ്രതീകം.

**അനിലൻ.**

## പ്രപഞ്ചത്തിൻെറ തുടക്കത്തെക്കുറിച്ച്

പ്രൊഫ.വി.പി.വേലു, ഡോ. ആർ.ഗോപിമണി എന്നിവരുടെ 'പ്രപഞ്ചത്തിന് തുടക്കമുണ്ടോ?', 'പ്രപഞ്ചമെന്ന മായാജാലം' എന്നീ ലേഖനങ്ങളാണ് ഈ കത്തിന് കാരണം. (കലാകൗമുദി 988, 994 ലക്കങ്ങൾ)

അദ്വൈത സിദ്ധാന്തപ്രകാരം പ്രപഞ്ചത്തിനു തുടക്കവും ഒടുക്കവും ഇല്ല. പഴയ ശാസ്ത്രപ്രകാരവും പുതിയ ശാസ്ത്രപ്രകാരവും ഇതു ശരിയുമാണ്. പ്രപഞ്ചത്തിന് പല നിർവ്വചനങ്ങളുമുണ്ട്. ഉള്ളതിൻെറ ആകെത്തുക എന്ന നിർവ്വചനമെടുത്താൽ-ഉള്ളതു മൊത്തവും ശക്തിയാണ്. ശക്തി ഒരു ഭാഗം വിവൃതമായും ബാക്കി ഭാഗം സംവൃതമായും സ്ഥിതി ചെയ്യുന്നു. സംവൃതമായി സ്ഥിതി ചെയ്യുന്നതിനെ അണ്ഡകടാഹങ്ങൾ എന്നുപറയുന്നു. അണ്ഡകടാഹങ്ങളെ മാത്രം പ്രപഞ്ചമായെടുക്കുന്നവരുണ്ട്. അണ്ഡകടാഹങ്ങൾക്ക് ഉല്പത്തിയും നാശവുമുണ്ട്. അതിലടങ്ങിയിരിക്കുന്ന ബലത്തിന് ഉല്പത്തിയോ നാശമോ ഇല്ല. ഈ ശക്തിയെ ബ്രഹ്മം എന്നുപറയുന്നു; വേറേയും അനേകം പേരുകളുണ്ട്. ബ്രഹ്മം ഭൗതികം തന്നെയാണ്.

**കെ.ഭാസ്ക്കരൻ**
അഖിലാഭവൻ
കല്ലറ തിരുവനന്തപുരം.



## രാഷ്ട്രീയ ലേഖകൻ

# പ്ലേഗിൻെറ രാഷ്ട്രീയം



**ബീ**ഡിലും സൂറ്റിലും പടർന്നുപിടിച്ച പ്ളേഗ് ഒരു കാര്യം വ്യക്തമാക്കി. ഒററപ്പെട്ട ഒരു രാജ്യമാണ് ഇന്ത്യ. നരസിംഹറാവുവും കൂട്ടരും അവകാശപ്പെടുന്നതുപോലെ, ലോക സമൂഹത്തിൽ താങ്ങാനൊരു തുണയോ കൈതരാൻ ഒരു സുഹൃത്തോ ഇന്ത്യയ്ക്ക് ഇല്ലാത്ത അവസ്ഥ. പ്ളേഗ് പോലൊരു മഹാമാരി പൊട്ടിവീഴുമ്പോൾ, സ്വന്തം ജനങ്ങളുടെ രക്ഷയ്ക്കായി രാജ്യങ്ങൾ പ്രതിരോധ നടപടികൾ സ്വീകരിക്കുന്നത് സാധാരണം. പാകിസ്ഥാനിലോ ബംഗ്ളാദേശിലോ പ്ളേഗുണ്ടായാൽ ഇന്ത്യയും അതു ചെയ്യും. എന്നാൽ സൂററിലെ പ്ളേഗിൻെറ പേരിൽ, അന്യരാജ്യങ്ങൾ കൈക്കൊണ്ട നടപടി അസാധാരണമായിരുന്നു. കാരണം നൂററാണ്ടുൾക്കുമുമ്പ് ലണ്ടനിലെയും, യൂറോപ്പിലെയും പകുതിയിലേറെ ജനങ്ങളെ തിന്നുതീർത്ത പ്ളേഗിൻെറ ഒരു ശതമാനം മരണംപോലും ഇവിടെ ഉണ്ടായില്ല. ഭരണാധികാരികൾ കുറേക്കൂടി ഉത്തരവാദിത്വബോധമുള്ളവരായിരുന്നെങ്കിൽ, സൂററിൽനിന്നും ആളുകൾ ഒഴിഞ്ഞുപോകുകയില്ലായിരുന്നു.. ആദ്യത്തെ പ്ളേഗ് മരണം റിപ്പോർട്ടു ചെയ്ത ഉടൻതന്നെ സൂററ് നഗരം [illegible] സീൽ ചെയ്ത് ചികിത്സാ സൗക[illegible]ളിതപ്പെടുത്താമായിരുന്നു. പക്ഷെ ട്രെയിൻ വഴിയും റോഡുവഴിയും ലക്ഷക്കണക്കിന് ആളുകൾ ഒഴിഞ്ഞുപോയ ശേഷമാണ്, ഗുജറാത്ത് ഗവൺമെൻറ് ഉണർന്നത്. അതിനുശേഷം പിന്നെയും ദിവസങ്ങൾ വേണ്ടിവന്നു കേന്ദ്രഗവൺമെൻറിന് ഒന്നനങ്ങാൻ. ഇതിനിടയിൽ സംഭവിക്കാവുന്നതെല്ലാം സംഭവിച്ചുകഴിഞ്ഞിരുന്നു. ഒരൊററ വിമാനവും, കപ്പൽപോലും ഇന്ത്യയിൽ നിന്നാണെങ്കിൽ അടുപ്പിക്കാൻ ഒരു രാജ്യവും തയാറായില്ല. ഗൾഫ് രാജ്യങ്ങളുടെ കാര്യം പോകട്ടെ. പാശ്ചാത്യരാജ്യങ്ങൾ ഒരുതരം ക്രൂരമായ വാശിതന്നെ ഇക്കാര്യത്തിൽ കാണിച്ചു.

പറഞ്ഞുവരുന്നത് മറെറാരു കാര്യമാണ്. സാമ്പത്തിക പരിഷ്ക്കാരത്തിൻെറ ഫലമായി, ഇന്ത്യയിലെ ജനജീവിതം വളരെയേറെ മെച്ചപ്പെട്ടു എന്നാണല്ലോ മൻമോഹൻ സിംഗ് ആൻറ് കമ്പനി അവകാശപ്പെടുന്നത്. ശരിയാണ് ആ അവകാശവാദം. നഗരങ്ങളിൽ കൊടി കുത്തിവാഴുന്ന വ്യവസായികളുടെ വർഗ്ഗം കൂടുതൽ സമ്പന്നരായി. പണക്കാർ കൂടുതൽ പണക്കാരും പാവങ്ങൾ കൂടുതൽ പാവങ്ങളും ആയിയെന്നത് ആർക്കും നിഷേധിക്കാനാവാത്ത ഒരു വസ്തുതയാണ്. ആ കൂററൻ നഗരങ്ങളിലാകട്ടെ ജനസംഖ്യയിൽ 40-50 ശതമാനം പേർ ചാള[illegible]ലാണ് വസിക്കുന്നത്. കുടിക്കാൻ ശുദ്ധജലമില്ല. കിടക്കാൻ വൃത്തിയുള്ള ഒരു സ്ഥലമില്ല. ഉപജീവനത്തിന് ഒരു തൊഴിലില്ല. തൊഴിൽ ചെയ്താൽ കിട്ടുന്ന പണിക്കൂലി ഒന്നിനും തികയുകയുമില്ല. ഇതിനിടനിറയാണ് തൊഴിലില്ലാപ്പട നഗരങ്ങളിൽ വന്നടിഞ്ഞുകൊണ്ടിരിക്കുന്നത്. അങ്ങനെ ഒരു മഹാ പൗരസഞ്ചയം പുഴുക്കളെപ്പോലെയാണ്. ജനിച്ചുപോയതുകൊണ്ട് ജീവിക്കുന്നത്. ഇവരുടെ ദീനവും ദയനീയവുമായ അവസ്ഥയാണ് പ്ളേഗ് പടർന്നുപിടിച്ചപ്പോൾ പാശ്ചാത്യ രാജ്യങ്ങളിലെ ജനങ്ങൾ അവരുടെ ഗൃഹാങ്കണങ്ങളിലിരുന്ന് ടെലിവിഷനിലൂടെ കണ്ടത്. മൾട്ടി നാഷണലുകൾക്ക് ചുവപ്പുപരവതാനി വിരിച്ചു കാത്തിരിക്കുന്നവർക്ക് സ്വന്തം ജനങ്ങളുടെ ശുചിത്വകാര്യം ശ്രദ്ധിക്കാനാവുന്നില്ലെന്നതുപോകട്ടെ, ഒരു നേരത്തെ ആഹാരത്തിനുള്ള വകപോലും ഉണ്ടാക്കിക്കൊടുക്കാൻ കഴിയുന്നില്ലെന്നല്ലേ ഇതു കാണിക്കുന്നത്. ഇതിൽപ്പരം നാണക്കേട് എന്തു സംഭവിക്കാൻ. ഭരണാധികാരികൾ തൊള്ളതുറന്നു നടത്തുന്ന അവകാശവാദങ്ങൾക്ക് കാൽക്കാശിൻെറ വില ആരെങ്കിലും നൽകുമോ? വില നൽകും! കോളയും ഹാംബർഗറും വിററ് പാവപ്പെട്ടവനെ കൊള്ളയടിക്കാൻ അരുനിൽക്കുന്നതിന് വില നൽകും!

സാമ്പത്തിക പരിഷ്ക്കരണമായാലും ഉദാരവൽക്കരണമായാലും പാവപ്പെട്ടവൻെറ ജീവിതം പട്ടിയുടെയും പൂച്ചയുടെയും തന്നെ. പ്ളേഗു വന്നാലും മലമ്പനി വന്നാലും കോളറ വന്നാലും ചാവുന്നത് അവർതന്നെ.

# ഗാന്ധിജി വരില്ല

ഇ.വി. ശ്രീധരൻ

നാഥുറാം ഗോഡ്സെ ഗാന്ധിജിയുടെ നെഞ്ചിലേക്കുവച്ച വെടിയുണ്ട ഗാന്ധിജി എന്ന മനുഷ്യന്റെ മഹത്വത്തിനു ലഭിച്ച ദൈവീകമായ ഒരു സാക്ഷിപത്രമാണ്. അങ്ങനെ മരിച്ച് ഗാന്ധിജി വിജയിച്ചു. ഗാന്ധിജിയെ തോല്പിച്ച വെടിയുണ്ടകൾ വേറെയാണ്. ആ മഹാത്മാവിന്റെ സങ്കല്പങ്ങളിലെ ഇന്ത്യയുടെ നെഞ്ചിലേക്ക് നമ്മുടെ ഭരണവർഗ്ഗം ഇക്കാലമത്രയും ഉതിർത്ത വെടിയുണ്ടകൾ.നാല്പത്തെട്ടിൽ വെടിയേററപ്പോഴല്ല ഗാന്ധിജി മരിച്ചത്. സ്വതന്ത്ര ഭാരതത്തിന്റെ കീഴ്മേൽ മറിഞ്ഞ ജീവിതം കണ്ട് നെഞ്ചുപൊട്ടിക്കരഞ്ഞാണ് ഗാന്ധിജി മരിച്ചത്.

ഗാന്ധിജിയുടെ നൂററി ഇരുപത്തിയഞ്ചാമത്തെ ജന്മദിനം മുതലങ്ങോട്ട് ഒരുവർഷം ഗാന്ധിജിക്കുവേണ്ടി ആഘോഷിക്കുകയാണ് നാം—ഗാന്ധിജിയുടെ നൂററിയിരുപത്തഞ്ചാം വയസ്സ്. പക്ഷേ, ഗാന്ധിപ്രതിമകളല്ലാതെ ഗാന്ധിജിയുണ്ടോ ഇന്ത്യയിൽ?

ശുചീകരണവാരാഘോഷം, ഖദർമാലയണിഞ്ഞ പദയാത്രകൾ, ഖദർ സിൽക്ക് ധരിച്ചവരുടെ പ്രഭാഷണങ്ങൾ, റിബേററിൽ ഖാദിസിൽക്കു വില്പന അങ്ങനെ പോകും ഈ ആഘോഷങ്ങൾ. ഖദർസാരിയണിഞ്ഞ ഗാന്ധിയൻ മഹിളകളും ഖാദിസിൽക്കിന്റെ പൈജാമയിട്ട ഗാന്ധിയൻ യുവാക്കളും ചേർന്ന് ഗുജറാത്തിലെ സൂററ്റിൽ മാസങ്ങൾ നീണ്ടുനില്ക്കുന്ന ശുചീകരണാഘോഷങ്ങൾ തന്നെ നടത്തിയെന്നു വരാം. പുതിയൊരാഘോഷത്തിന് ഗാന്ധിജിയെ കൂട്ടുവിളിക്കുകയാണ്.

കഴിഞ്ഞ രണ്ടുരണ്ടര വർഷമായി ഗാന്ധിജിയെപ്പിടിച്ചൊരു കളിയുണ്ട് നമ്മുടെ രാഷ്ട്രീയ നേതാക്കൾക്ക്. ഗാന്ധിജി രാഷ്ട്രപിതാവല്ലെന്നും ഗാന്ധിജി മതമൗലികവാദിയാണെന്നുമൊക്കെ പത്രങ്ങളിൽ വെണ്ടയ്ക്കയിൽ പറയുക, അത് സെമിനാറുകൾക്കും ചർച്ചകൾക്കും സത്യാഗ്രഹങ്ങൾക്കും വിഷയമാക്കുക. ചില നേതാക്കളാകട്ടെ, ഗാന്ധിജിയെ കണ്ടെത്താനുള്ള തീവ്രശ്രമത്തിലേർപ്പെട്ടിരിക്കുകയാണ്. ഇന്ത്യയെ നിലനിർത്താൻ ഗാന്ധിജിക്കേ കഴിയൂ എന്ന നിഗമനത്തിലെത്തിയിട്ടുണ്ടോ ഇവരെന്നറിയില്ല. എന്തായാലും റോസാപ്പൂവിന്റെ ഈ അനുയായികൾ ഗാന്ധിജിയിലെന്തോ കണ്ടിട്ടുണ്ട്. ഒരുവർഷം നീണ്ടുനില്ക്കുന്ന ഈ ആഘോഷക്കാലത്ത് ഗാന്ധിജിയെക്കുറിച്ച് ആയിരം പ്രസംഗങ്ങൾ സംഘടിപ്പിക്കുന്നുണ്ടുപോലും, കേരളത്തിലെ ഒരു സംഘടന. പ്രഭാഷണങ്ങളൊക്കെ സമാഹരിച്ച് ഒരു കൂററൻ ഗ്രന്ഥമുണ്ടാക്കാം. ഗാന്ധിജിയെ പിന്നെ അത്തരം ഗ്രന്ഥങ്ങളിൽ ഇന്നത്തെപ്പോലെ ഉറക്കിക്കിടത്താം. ഒരുകൊല്ലം നമ്മുടെ സെമിനാറുകൾക്കും പ്രസംഗങ്ങൾക്കും കനത്ത വിഷയം തന്നെ കിട്ടിയിരിക്കുകയാണ്.

ഗാന്ധിജിക്കു മഹത്തായ ഒരു ഭാഗ്യംകൂടി കൈവന്നിരിക്കുന്നു. നോബൽ സമ്മാനത്തിനു തുല്യമായ ഒരു സമ്മാനം ഏർപ്പെടുത്തിയിരിക്കുകയാണ് ഗാന്ധിജിയുടെ പേരിൽ. ഇങ്ങനെയൊരു സമ്മാനം മുൻ ഭരണാധികാരികൾ ഏർപ്പെടുത്താത്തതുകൊണ്ടാണ് ഗാന്ധിജിയുടെ സങ്കല്പത്തിലെ ഇന്ത്യ പുലരാതായിപ്പോയത്. ഈ സമ്മാനം ഏർപ്പെടുത്തിയവരുടെ രാഷ്ട്രസങ്കല്പത്തിലും മനുഷ്യസങ്കല്പത്തിലും അവരുടെ ഭരണചരിത്രത്തിലും ഗാന്ധിജി എത്രത്തോളമുണ്ടായിരുന്നു? അവരുടെ ഗാന്ധി ഖാദിഭവനുകളുടേയും ഖാദി സ്റേറാറുകളുടേയും സ്ഥാപകനോ മറേറാ ആയിരുന്നില്ലേ? ഇതിനൊന്നും ഉത്തരം നമുക്കു വേണ്ട. ഈ നോബൽസമ്മാന ഗാന്ധി സമ്മാനത്തിലൂടെ മററു ചില ഗാന്ധിമാരെ മുലയ്ക്കിരുത്താനുള്ള രാഷ്ട്രീയം കളിച്ചുനോക്കുകയല്ലേ? സ്വതന്ത്ര ഭാരതത്തിലെ ഭരണരാഷ്ട്രീയം ഗാന്ധിജിയെ ഇങ്ങനെയേ കണ്ടിട്ടുള്ളൂ.

ഇന്ത്യയിൽ ഏററവുമധികം ശിക്ഷിക്കപ്പെട്ടിട്ടുള്ള മനുഷ്യൻ മോഹൻദാസ് കരംചന്ദ് ഗാന്ധിയാണ്. ഇന്ത്യയ്ക്ക് പുതിയൊരാത്മാവു നല്കിയ ആ കർമ്മചന്ദ്രനെ ഇരുളിന്റെ അഗാധഗർത്തത്തിലേക്കു തള്ളിയിട്ടു ഇന്ത്യയെ ഇക്കാലമത്രയും ഭരിച്ചവരും ഭരിക്കാനാശിച്ചവരും. ഇവർക്ക് ഗാന്ധിജിയെ വിളിക്കാൻ കഴിയുമെന്നോ? ഇവർ വിളിച്ചാൽ ഗാന്ധിജി വരുമെന്നോ?

ഗാന്ധിജി ആദ്യമായി തോററുപോയത് തന്റെ സ്വന്തം അനുയായികളുടെ കൈകളിലാണ്. അവർ ഗാന്ധിജയന്തി ആഘോഷിച്ചും ചരമദിനത്തിൽ ഉപവാസമനുഷ്ഠിച്ചും ഖദർഷാൾ വാരിപ്പുതച്ചും 'ൻറുപ്പാപ്പ'യുടെ മഹനീയതകളുമുരുവിട്ട് നിഷ്ക്രിയരായി ജീവിച്ചു. ഗാന്ധിജിയുടെ ഇന്ത്യയ്ക്കുവേണ്ടി ചെറുവിരൽപോലുമനക്കിയില്ല. ഇന്ത്യ അതിന്റെ ഗ്രാമങ്ങളിൽ കിടന്നു നരകിക്കുന്നത് കണ്ടതായിപ്പോലും നടിച്ചില്ല. സ്വാതന്ത്ര്യസമര പെൻഷൻ വാങ്ങി അടങ്ങി ഒതുങ്ങി ജീവിച്ചുകൊടുത്തു ഗാന്ധിജിയുടെ ആത്മാവിൽ നിന്നിറങ്ങിവന്ന നമ്മുടെ ഗാന്ധിയന്മാർ. ദേശീയ സ്വാതന്ത്ര്യസമര സേനാനികൾ സ്വാതന്ത്ര്യ പെൻഷൻ വാങ്ങിയതോടെ ചെറുതായതാരാണ്? സാക്ഷാൽ മഹാത്മാവ്. അവർ പഴയ സ്വാതന്ത്ര്യസമരസേനാനികൾ സ്വതന്ത്ര ഭാരതത്തിലും കഷ്ടപ്പെട്ടു ജീവിക്കണമെന്നല്ല ഇപ്പറയുന്നത്. ഒരാദർശത്തിന്റെ ഏതോ തരത്തിലുള്ള മരണമാണവിടെ സംഭവിച്ചതെന്ന് ആലോചിച്ചുപോവുക മാത്രമാണ്. എന്തായാലും സ്വാതന്ത്ര്യസമര പെൻഷൻ ഏർപ്പെടുത്താൻ സർക്കാർ തീരുമാനമെടുത്ത അവസരത്തിൽ ഗാന്ധിജി ജീവിച്ചിരുന്നെങ്കിൽ ആ തീരുമാനത്തിനെതിരേ ഗാന്ധിജി മുഖം തിരിഞ്ഞുനിൽക്കുമായിരുന്നു.

ഇന്ത്യയിൽ സ്വാതന്ത്ര്യ സമര പെൻഷൻ വാങ്ങുന്ന എല്ലാവരും സ്വാതന്ത്ര്യസമരത്തിലെ ത്യാഗികളായിരുന്നോ? ഇന്ത്യയിൽ സ്വാതന്ത്ര്യസമരപെൻഷൻ വാങ്ങുന്ന എല്ലാവരും മററു വിധത്തിൽ ജീവിക്കാൻ കഴിയാത്തവരാണോ? ഇതിനൊന്നും ഉത്തരങ്ങളാവശ്യമില്ല.

ഒരു ന്യായം ഈ രാജ്യത്ത് പരെ പറഞ്ഞുകേട്ടിട്ടുണ്ട്, സ്വാതന്ത്ര്യം നേടിത്തന്നെങ്കിലും ഇന്ത്യയെ എങ്ങനെ ഭരിക്കണമെന്നതിനെക്കുറിച്ച് ഗാന്ധിജിക്ക് സങ്കല്പങ്ങളൊന്നുമില്ലായിരുന്നെന്ന്. ശരിയായിരിക്കാം. ആ മഹാത്മാവിന്റെ പേരിൽ സ്ഥാപിക്കപ്പെട്ട സ്വതന്ത്ര ഭാരതം മുന്നോട്ടു നീങ്ങി ഇന്നത്തെ ശോചനീയാവസ്ഥയിലെത്തിച്ചേർന്നത് ആരുടെ സങ്കല്പത്തിന്റെ ഫലമായിട്ടാണ്? ആ നഗരാധിപന്മാരുടെ കൈകളിലൊതുങ്ങിനിൽക്കുന്ന ഭാരതം എന്തിനാണിനി ഗാന്ധിജിയെ വിളിക്കുന്നത്? എന്തിന്റെ പേരിലാണ് നാമിനി ഗാന്ധിജിയെ കൊടിയടയാളമാക്കുക?

ഗാന്ധിജിയുടെ ആയുധങ്ങൾ ചർക്കയും സത്യാഗ്രഹവും ഭഗവദ്ഗീതയും ഖുറാനും ബൈബിളും ബേസിക്ക് എഡ്യൂക്കേഷനും സ്വദേശ നിർമ്മിത വസ്ത്രവുമൊക്കെയായിരുന്നു. ഗാന്ധിജി സ്വയം കണ്ടെത്തുകയും ഇന്ത്യൻ ഗ്രാമങ്ങൾ ആശിക്കുകയും ചെയ്ത ആയുധങ്ങൾ. ഈ ആയുധങ്ങൾ കൊണ്ടാണ് ഗാന്ധിജി പൊരുതിയത്. തോക്കിൻ കുഴൽ ഗാന്ധിജിക്ക് പരിചയമുള്ള ഒരായുധമായിരുന്നില്ല. പക്ഷേ, ഗാന്ധിജിയുടെ നെഞ്ചുപിളർന്നത് തോക്കിൻകുഴലിൽ നിന്നു കടന്നുചെന്ന ഉണ്ടയാണ്. ഗാന്ധിജിയുടെ നെഞ്ചിൽ തറച്ച ഉണ്ടയുടെ അർത്ഥമെന്താണ്? ഈ രാജ്യത്ത് തോക്കുകൾ വർദ്ധിക്കട്ടെ എന്നാണോ? തോക്കുകൾക്കിടയിൽ സ്വജീവിതം സംരക്ഷിച്ചുകൊണ്ട് രാജ്യഭരണം നടത്തുന്ന ഭരണാധിപന്മാർക്ക് ഗാന്ധിജിയെ മനസ്സിലാകുമെന്നോ? അവർ തിരിച്ചുവിളിച്ചാൽ വരുന്ന ആൾ മഹാത്മാഗാന്ധിയായിരിക്കില്ല ഖദർസിൽക്ക് ജുബയും മഞ്ഞ ഷാളുമൊക്കെ പുതച്ച ഗുജറാത്തിലെ മറേറതെങ്കിലും എം.കെ.ഗാന്ധിയായിരിക്കും.

ഒരുകൊല്ലം ഗാന്ധിജിയെ എന്തിന് വെറുതേ ഇന്ത്യയിലൂടെ വലിച്ചിഴയ്ക്കണം!



# യശസ്സിലേക്കുള്ള പുതിയ പാതകൾ

എൻ.ആർ.എസ്.ബാബു

മരിച്ചുപോയവരെക്കുറിച്ചു പറയുമ്പോൾ പാലിക്കേണ്ടതായ മര്യാദ ഇല്ലാതെ വരികയാണെങ്കിൽ ക്ഷമിക്കണം: ഈയിടെ വിമാനാപകടത്തിൽ കുടുംബാംഗങ്ങളോടൊപ്പം മരിച്ചുപോയ പഞ്ചാബ് ഗവർണർ സുരേന്ദ്രനാഥുമായി ബന്ധമുള്ള ഒരു കാര്യമാണ് പറയുന്നത്.

സുരേന്ദ്രനാഥ് ഐ.പി.എസ്സുകാരനായിരുന്നു. ശേഷിമാനായ പൊലീസ് ഓഫീസറായിരുന്നതുകൊണ്ടുകൂടിയാവണം, അതിർത്തിക്കപ്പുറവും ഇപ്പുറവും ഉള്ള കുറേ അക്രമികൾ ചേർന്ന് താറുമാറാക്കിയിട്ട പഞ്ചാബിലെ ഗവർണർ പദവി സുരേന്ദ്രനാഥിനെ ഏല്പിച്ചത്. മുഖ്യമന്ത്രി ബിയാന്ത് സിംഗിന് ഗവർണർ വലിയൊരു സഹായി ആയിരുന്നിരിക്കണം.

വിമാനദുരന്തത്തെത്തുടർന്ന് പൊലീസ് അധികൃതർ ചെന്ന് രാജ്ഭവൻ വെറുതെയൊന്നു പരിശോധിച്ചുനോക്കി. ഗവർണറുടെ സ്വകാര്യമുറിയിൽ കണ്ട ഒരു സംഗതി അവരെ വിസ്മയിപ്പിക്കുകയോ അമ്പരപ്പിക്കുകയോ ഞെട്ടിപ്പിക്കുകയോ ഒക്കെച്ചെയ്തു. ഇരുപത്തഞ്ചുകോടിരൂപയുടെ കറൻസിനോട്ടിന്റെയും പന്ത്രണ്ടുകോടി രൂപ വിലവരുന്ന സ്വർണ്ണരത്ന ആഭരണങ്ങളുടെയും കണ്ണഞ്ചിപ്പിക്കുന്ന ശേഖരമാണ് അവർ കണ്ടത്.

ഗവർണറുടെ മുറിയിൽ കണ്ട ഈ കാഴ്ചയുടെ വിവരം പത്രങ്ങളിൽ വന്നിരുന്നു. അകത്ത്, ചെറിയ ഒരു വാർത്തയായി. പിന്നീടൊന്നും കണ്ടതുമില്ല. കൂടുതൽ ചികഞ്ഞുനോക്കേണ്ട ഒരു കാര്യമായി വലിയ ദേശീയം ചമയുന്ന പത്രങ്ങൾക്കുപോലും തോന്നിയില്ലെന്നുവേണം കരുതാൻ.

പക്ഷേ, ജനങ്ങൾക്ക് അതിന്റെ സത്യാവസ്ഥ അറിയാൻ തീർച്ചയായും അവകാശമുണ്ട്. പറയാൻ ഭരണാധികാരികൾക്ക് ബാദ്ധ്യതയുമുണ്ട്.

ഗവർണർ സുരേന്ദ്രനാഥിന്റെ സ്വകാര്യമുറിയിൽ ഈ വമ്പിച്ച ധനശേഖരം എങ്ങനെ വന്നു? ഗവൺമെൻറിനു വേണമെങ്കിൽ പണമോ രത്നമോ ഒക്കെ ഗവർണർക്കു നൽകാം. പക്ഷേ, അതിന് കണക്കുവേണം. കണക്കുവച്ചു നൽകിയതാണെങ്കിൽ എവിടെ അത്? അഥവാ കണക്കുവച്ചു നൽകിയതാണെങ്കിൽക്കൂടിയും അതിന്റെ ആവശ്യമെന്ത്? ആവശ്യമെന്തായാൽത്തന്നെയും സർക്കാരിന്റെ പണം സൂക്ഷിക്കേണ്ടത് ഗവർണറാണോ? രാജ്ഭവനിലാണോ?

ജനങ്ങൾക്ക് ഇങ്ങനെ ഒരുപാടു ചോദ്യങ്ങളുണ്ട്. ഗവർണറും കുടുംബാംഗങ്ങളും വിമാനദുരന്തത്തിൽപ്പെട്ടുപോയി എന്നുവച്ച് കണ്ണടച്ചുകൊടുക്കേണ്ട കാര്യം വല്ലതുമാണോ ഇത്? പല രാജ്ഭവനുകളെക്കുറിച്ച് ഒട്ടും നല്ലതല്ലാത്ത കാര്യങ്ങൾ നാട്ടിലൊക്കെ പാട്ടായിട്ടുണ്ട്. സത്ലജ് നദിയിലെ ജലത്തെക്കാൾ കള്ളപ്പണവും കറുത്തപണവും പൊള്ളിക്കുകയും പൊട്ടിത്തെറിക്കുകയുമൊക്കെച്ചെയ്യുന്ന പണവും ഒഴുകി നിറയുന്ന പഞ്ചാബിലെ രാജ്ഭവനിൽ, സുരേന്ദ്രനാഥിനെപ്പോലെ ഒരു ഗവർണറുടെ മുറിയിൽ മുപ്പത്തേഴു കോടി രൂപയുടെ പണവും പണ്ടങ്ങളും കണ്ടത് ഒരു രാജ്ഭവനും ഭൂഷണമല്ല. ഇതിന്റെയൊക്കെ മുകളിലിരിക്കുന്ന ഇന്ത്യാഗവൺമെൻറിനും ഇത് അപമാനകരമാണ്. അതിനാൽ ഇതിന്റെ യാഥാർത്ഥ്യം പുറത്തുകൊണ്ടുവരേണ്ടതുണ്ട്. പഞ്ചാബിലെ രാജ്ഭവനിലാണ് ഈ ശേഖരമിരുന്നത് എന്ന കാര്യം ഇതിന്റെ ഗൗരവം പലമടങ്ങാക്കുന്നു.

രാജ്ഭവനുകൾക്കും രാഷ്ട്രപതിഭവനുപോലും അപമാനം ചാർത്തിക്കൊണ്ട് അവിടങ്ങളിലിരുന്നുവാഴുകയും ഗമയിൽ ഇറങ്ങിപ്പോവുകയും ചെയ്ത ചില മഹത്തുക്കളെ നമുക്കറിയാം. ഗവർണർ സ്ഥാനത്തുനിന്നു വിരമിച്ച് സ്വന്തം നാട്ടിലേക്കു പോകുന്ന പോക്കിൽ രാജ്ഭവനിലെ പിഞ്ഞാണങ്ങളും കട്ലെറിയും കറിക്കത്തികളും കംബളങ്ങളുമൊക്കെ ഒരു നാണവും കൂടാതെ കെട്ടിപ്പൊതിഞ്ഞ് കൂടെക്കൊണ്ടുപോയ ഒരു ഗവർണറെക്കുറിച്ച് കേട്ടിട്ടില്ലേ? ഉദ്യോഗ നിയമനങ്ങളിലിടപെടുകയും കൈക്കൂലി വാങ്ങുകയുമൊക്കെച്ചെയ്യുന്ന ഗവർണർമാരെക്കുറിച്ചും കേട്ടിട്ടുണ്ടല്ലോ. രാഷ്ട്രീയത്തിലോ ഉദ്യോഗത്തിലോ ഇരുന്ന് പല കളികളും കളിച്ച് ഒടുവിൽ കളിക്കാൻ വയ്യാത്ത പരുവത്തിലാകുമ്പോൾ പാരിതോഷികമായി കിട്ടുന്നതാണ് പലർക്കും ഗവർണർ സ്ഥാനം. രാജ്ഭവനിലെ സുഖകോമളമായ അന്തരീക്ഷത്തിലമരുമ്പോൾ പുതിയ കളികൾക്കു മോഹം കിളിർക്കും.

എന്തിന് ഈ വയസ്സൻ ഗവർണർമാരെ മാത്രം പറയണം. മന്ത്രിമാരുടെ കാര്യമോ! നല്ല നല്ല ചെറുപ്പക്കാർ, ആദർശശാലികൾ, മന്ത്രിക്കസേരയിലിരുന്നു കറങ്ങുമ്പോൾ അഴിമതിക്കാരാവുന്നത് നമുക്ക് നിത്യ പരിചയമുള്ള കാര്യമല്ലേ? നാണംകെട്ടും പണം നേടിക്കൊണ്ടാൽ നാണക്കേടാപ്പണം തീർത്തുകൊള്ളും എന്നുപാടിയ കവിയുടെ പടം വച്ചാകണം ഇക്കൂട്ടരുടെ പ്രഭാതപൂജ.

പഞ്ചാബ് ഗവർണർ സുരേന്ദ്രനാഥിന്റെ പണശേഖരം അദ്ദേഹത്തിന്റെ മരണശേഷമാണ് കണ്ടെത്താനായത്. അനർഹമായതാണ് ആ പണമെന്നു വരികിലും ഇനിയൊന്നും ചെയ്യാനില്ല. എന്നാൽ ഒന്നു ചെയ്യാം. വേറെയും സുരേന്ദ്രനാഥന്മാർ നാട്ടിലുണ്ട്. ഗവർണർമാരായും മന്ത്രിമാരായും പൊലീസ് മേധാവിമാരായും ഗവൺമെൻറിന്റെ വലിയ സെക്രട്ടറിമാരായുമൊക്കെ ജനങ്ങളെ സേവിച്ചുകൊണ്ടിരിക്കുകയാണ് ഈ സുരേന്ദ്രനാഥുമാർ. വല്ല വിമാനാപകടത്തിലോ കാറപകടത്തിലോ പെട്ട് കഥാവശേഷരാകുന്നതിനുമുമ്പ് ഇക്കൂട്ടരുടെ വസതികളിലെ സ്വകാര്യ മുറികൾ റെയ്ഡു ചെയ്യണം. കിട്ടുന്നത് ഇരുപത്തഞ്ചുകോടിയുടെ കറൻസിയോ പന്ത്രണ്ടുകോടിയുടെ ഉരുപ്പടിയോ ഒന്നും ആയിരിക്കുകയില്ല. അതിന്റെ പതിന്മടങ്ങെങ്കിലും കാണാതിരിക്കുകയില്ല. എന്തുമാത്രം കള്ളപ്പണവും കൈക്കൂലിപ്പണവുമുണ്ടോ അത്രയ്ക്കും ഗംഭീരമായിരിക്കും മന്ത്രിയവർകളുടെ യശോധാവള്യം എന്നാണല്ലോ വന്നിരിക്കുന്നത്.

വിജു. വി. നായർ, ജാഫർ

# ഇത് മറ്റൊരു ചുമരെഴുത്ത്



മരണവുമായി മുഖാമുഖം

**പ്ളേഗ് സൂററിനെ നടുക്കിയ ദിനങ്ങളിൽ രോഗബാധിത പ്രദേശങ്ങൾ സന്ദർശിച്ച് ദയനീയമായ രംഗങ്ങൾക്ക് മുഖാമുഖം നിന്ന് എഴുതിയ റിപ്പോർട്ട്.**

മരിച്ചുകൊണ്ടിരിക്കുന്ന ഏക മകനെ വാരിയെടുത്ത് ആശുപത്രിപ്പടിയിറങ്ങുന്ന വൃദ്ധൻ രാമേശ്വർ ഡിഗെ. നെഞ്ചുരുകുന്ന ആ പോക്കുനോക്കി നിസ്സഹായനായി നില്ക്കുന്ന ഡോക്ടർ സിൻഹ. പിന്നിൽ ഐസൊലേഷൻ വാർഡിൽനിന്ന് മുറജപം പോലെ ഉയരുന്ന അലമുറ. ഓരോ നിലവിളിക്കും അകമ്പടി ചെല്ലുന്ന മോർച്ചറി വാച്ചർ കിഷൻലാൽ. എത്രപേരെ പേറിയെന്നറിയാത്ത സ്ട്രെച്ചറിലെ പഴന്തുണി വകഞ്ഞുമാററി, പുതിയ ഇരയെ പരത്തുന്ന അണ്ടർടേക്കർ രത്തൻസിംഗ്. അയാളുടെ വിരൽഞൊടിയിൽ ഓടിയെത്തുന്ന ഓട്ടോറിക്ഷക്കാർ. നഗരാതിർത്തിയിലെ പുറമ്പോക്കിൽ പെട്രോളും ഗ്യാസൊലീനും ഡെറോളും തീർത്ത ചിതയൊരുക്കം. ഒരു ഫർലോംഗ് ചുററളവിൽ ഒഴിഞ്ഞ കുഴിമാടങ്ങളിൽ അസ്ഥിഖണ്ഡങ്ങളുടെ കനൽത്തരികൾ. എരിഞ്ഞമർന്ന ജന്മങ്ങളുടെ സ്മൃതിരേഖപോലെ പച്ചമാംസത്തിന്റെ തിക്തഗന്ധം. സൂററ് എന്ന പ്രേതഭൂമി.

മനസ്സിന്റെ സർവ്വസന്ധികളും ദ്രവിച്ചുപോകുന്ന ഈ കാഴ്ചയിൽ കാണിയും, കണിയാവാം ഏതുനിമിഷവും. നോക്കിനില്ക്കേ, ചോരതുപ്പി ചത്തുവീഴുന്ന ആ മനുഷ്യരിലൊരാളായി മാറാൻ ഇവിടെ നേരമേറെ വേണ്ടതില്ല. മരണത്തിന്റെ മുഖദാവിൽനിന്ന് വായും മൂക്കും മൂടിയ ഒരു കൈലേസിന്റെ അകലം മാത്രം. ഈ തൂവാലച്ചീന്തിന്റെ ബലത്തിൽ ഞങ്ങൾ മരണം കാണുകയാണ്. നെഞ്ചിടിപ്പോടെ ഞങ്ങൾ നോക്കുമ്പോൾ...

ഇന്ത്യയുടെ വിദേശനാണ്യ സമ്പാദ്യത്തിന്റെ വജ്രബിന്ദുവായ സൂററിനെ പ്ളേഗെന്ന മഹാമാരി കവരുന്നതു കണ്ടു. ഉള്ളിലേക്കെടുക്കുന്ന ഓരോ ശ്വാസമാത്രയിലൂടെയും മരണത്തിന്റെ ഉണർച്ച കണ്ടു. രോഗം പിടിപെട്ടവർ ചോരതുപ്പി മരിച്ചുവീഴുന്നതു കണ്ടു. അവരുടെ ഛർദ്ദിയും തുമ്മലുംവഴി പുതിയ രോഗികൾ ജനിക്കുന്നതു കണ്ടു. പ്രാണഭീതി മൂത്ത ബന്ധുജനം അവരെ ഉപേക്ഷിച്ചു പലായനം ചെയ്യുന്നതു കണ്ടു. വല്ലവിധേനയും നാടുവിടാൻ ഓടിയെത്തുന്ന



അവർക്കുമുമ്പിൽ തീവണ്ടി വാതിലുകൾ കൊട്ടിയടയ്ക്കപ്പെടുന്നതു കണ്ടു. ഗത്യന്തരമില്ലാതെ കന്നാലികളെപ്പോലെ ചരക്കുലോറികളിൽ എങ്ങോട്ടെന്നില്ലാതെ യാത്രയാവുന്നതു കണ്ടു. കാണാനിനി ത്രാണിയില്ലാണ്ടാവുമ്പോൾ കാതിലെത്തുന്നു പുതിയ മരണപ്പട്ടിക.

പഞ്ചാഗ്നി നടുവിൽപ്പെട്ടുപോയ മനസ്സ്. എവിടെനിന്നാണു തുടങ്ങേണ്ടത്? ഒരെത്തും പിടിയുമില്ല. ഇതേ സന്ദിഗ്ദ്ധതയിലാണ് സൂററും അവിടത്തെ മനുഷ്യരും ഒടുവിലിപ്പോൾ ഈ രാജ്യവും ലോകരാഷ്ട്രങ്ങളും.

മറാത്ത്‌വാഡയിൽ കഴിഞ്ഞകൊല്ലമുണ്ടായ ഭൂകമ്പത്തിന്റെ ദുരന്തബാക്കിപോലെ പെരുകിയ പെരുച്ചാഴികൾ. അവയിൽ കടന്നുപററിയ പ്ളേഗ് രോഗാണുക്കൾ. മഹാരാഷ്ട്രയിലെ ബീഡിൽനിന്ന് അക്കഥ ഒരുമാസംമുമ്പേ വന്നിരുന്നു. പക്ഷേ, രോഗത്തിന്റെ സാങ്കേതിക ന്യായാന്യായങ്ങൾ ചികഞ്ഞു തർക്കിച്ചു സമാധാനിക്കാനായിരുന്നു അധികൃതർക്കു കമ്പം. കഴിഞ്ഞ 45 വർഷമായി ഇവിടെയില്ലാത്ത രോഗമെങ്ങനെ ഒരു സുപ്രഭാതത്തിൽ കടന്നുവരുമെന്നു ചോദിച്ച് അവർ ഉദാസീനത തുടരുമ്പോൾ തെല്ലകലെ സൂററിന്റെ ഓരം പററിയൊഴുകുന്ന തപ്തിനദി ചുവക്കുകയായിരുന്നു.

കുറച്ചുനാൾ മുമ്പത്തെ വെള്ളപ്പൊക്കം. തപ്തിയുടെ മദജലം ജീവൻ കവർന്ന ആയിരക്കണക്കിനു കന്നുകാലികളുടെ ജഡബാക്കി ചീഞ്ഞളിഞ്ഞു കരയ്ക്കടിഞ്ഞിട്ടും ആരുമത് ഗൗനിച്ചില്ല. കാരണം; തപ്തിയുടെ കരയിലുള്ളത് മൂന്നു നഗരക്കോണുകളാണ്. കത്താർഗാവും വേദ്റോഡും ധബേഥിയും. അവിടെ പാർക്കുന്നത് വജ്രവ്യവസായികളായിരുന്നില്ല. അവരുടെ ദന്തഗോപുരങ്ങൾക്ക് അടിപണിയുന്ന തൊഴിലാളികളായിരുന്നു. അവത്തുങ്ങളുടെ ജീവന് നമ്മുടെ ആസൂത്രകരുടെ ആരോഗ്യപരിപാലന സങ്കല്പത്തിൽ സ്ഥാനമില്ലല്ലോ. അവശിഷ്ടങ്ങൾ മാററി കരവൃത്തിയാക്കേണ്ട സൂററ് നഗരപിതാക്കൾ അപ്പോൾ സ്വന്തം കരപിടിക്കലിന്റെ ഗുസ്തിയിലായിരുന്നു—ഭരണത്തർക്കം. ക്ഷുദ്രരാഷ്ട്രീയത്തിന്റെ പേരിൽ ഈ നഗരസഭ ആറുമാസത്തോളം നാഥനില്ലാക്കളരിയായപ്പോൾ ഒരു വിളിപ്പാടകലെ കത്താർഗാവിനെ മരണമെടുക്കുകയായിരുന്നു.

"ആദ്യമൊന്നും ആർക്കും ഇതൊരു പകർച്ചവ്യാധിയാണെന്നേ തോന്നിയില്ല. പ്ളേഗ് എന്ന വാക്കുപോലും ഞങ്ങൾ കേട്ടിട്ടില്ല. തുള്ളൽപ്പനിയും ഛർദ്ദിലും ചുമയുമായിരുന്നു. അടുത്തുള്ള ചെറിയ ആശുപത്രികളിലെല്ലാം കാണിച്ചു. നാലഞ്ചുദിവസം കഴിയുമ്പോൾ പലരും ചോരതുപ്പിത്തുടങ്ങി. പിന്നെ നിന്നനില്പിൽ മരിച്ചുവീഴും." കത്താർഗാവിൽനിന്നു രക്ഷപ്പെട്ട അപൂർവ്വം മനുഷ്യരിലൊരാളായ ദഹാനുസ്വദേശി ലക്കൻരൂപ് പറഞ്ഞു.

പക്ഷേ, ലക്കന്റെ ഭാഗ്യം മിക്കവർക്കുമുണ്ടായില്ല.

ശവമടക്കാൻ ഒരുക്കം തുടങ്ങുമ്പോഴാവും കുടുംബത്തിലെ മററു പലർക്കും ഇതേ ലക്ഷണങ്ങൾ തുടങ്ങുക. അതോടെ ഭയപ്പാടായി. ഓട്ടമായി. ഒരാഴ്ചകൊണ്ട് നൂറിലേറെപ്പേർ മരിച്ചുപോയി. ഇതൊന്നും സർക്കാരിന്റെ കണക്കിൽ വരില്ല. "അവരുടെ കണക്കിൽ ഞങ്ങളെ ഇലക്ഷൻ കാലത്തല്ലേ പെടുത്താറുള്ളൂ?" ലക്കന്റെ ചോദ്യം. ഇതേ ചോദ്യമുയർത്താൻ കത്താർഗാവിൽ ഇന്ന് ആളില്ല. കാരണം, ഈ പ്രദേശത്തെ അപ്പാടെ സർക്കാർ 'സീൽ' ചെയ്തിരിക്കുന്നു.

സൂററ് നഗരത്തിൽനിന്ന് കത്താർഗാവിലേക്കു തിരിയുന്ന ഇടുങ്ങിയ റോഡിൽ ഇന്നൊരു ബോർഡുണ്ട്. 'പ്രവേശ് ബന്ദ്'. അവിടേക്കു തിരിഞ്ഞപ്പോൾത്തന്നെ കാവൽപ്പട്ടാളം തടഞ്ഞു. ഒരുവിധത്തിൽ അവരെ അനുനയിപ്പിച്ചപ്പോൾ കൂട്ടത്തിലൊരുവൻ ചോദിച്ചു, 'നിങ്ങൾക്കെന്താ മരിക്കാനിത്ര താത്പര്യം?' ആളുടെ മുഖം വ്യക്തമായിരുന്നില്ല. ആ ചാവേർഭടന്മാരും പ്ളേഗിനു മുമ്പിൽ മുഖാവരണമിട്ടിരുന്നു.

## കത്താർഗാവിൽ

മൂന്നര കിലോമീററർ ചുററളവിൽ കുടിലുകളും ഇടത്തരം വീടുകളും അഴുക്കുചാലുകളും നിറഞ്ഞ ഒരു നഗരക്കോണ്. ഒരു ഇലയനക്കം പോലുമില്ലാത്ത കത്താർഗാവിലൂടെ നടക്കുമ്പോൾ ഏകാന്തതയുടെ ഭീകരത, ഇതാദ്യമായി തൊട്ടറിവാകുകയായി. ഉപേക്ഷിക്കപ്പെട്ട വീടുകൾ. തട്ടിപോലും താഴ്ത്താതെ ഇട്ടെറിഞ്ഞുപോയ കടകൾ. ചത്തും ചാവാതെയും ഒച്ചയററുകിടക്കുന്ന മാടുകൾ. ചിന്നിച്ചിതറിയ തകരപ്പാത്രങ്ങൾ. പണിയായുധങ്ങൾ. ഉള്ളിലേക്കു കടക്കുന്തോറും ഉള്ളിൽ ആന്തലാളുകയായി. മൃതിയുടെ കഴുകക്കണ്ണിൻകീഴിലൂടെയുള്ള യാത്ര അരമണിക്കൂർ കഴിഞ്ഞപ്പോൾ തെല്ല വടക്ക് ഒരിലയനക്കം. തപ്തി. ദുരന്തത്തിന്റെ സാരസാക്ഷിയായി അവൾ ഒഴുകുന്നു.

തിരിഞ്ഞുനടക്കുമ്പോൾ കണ്ടു, ഇടത്തേ കോണിൽ ഉലഞ്ഞുപോയൊരു ചെററക്കുടിലിൽ കരിന്തിരികത്തുന്ന റാന്തൽ. മനസ്സു നിശ്ചലമായി. കത്താർഗാവിന്റെ മുദ്ര.

## ഗാന്ധിജി കുറിച്ചിട്ടത്

സൂററ്റിൽ പടർന്നത് പ്ളേഗാണെന്ന് ഔദ്യോഗിക സ്ഥിരീകരണമുണ്ടായി. എന്നാൽ ബോംബെയടക്കം മഹാരാഷ്ട്രയിലെ പല സ്ഥലങ്ങളിൽ, വ്യാപിച്ചിരിക്കുന്ന രോഗം പ്ളേഗാണോ അല്ലയോ എന്നു തീർച്ചയായിട്ടില്ല. പ്ളേഗിനു സമാനമായ ലക്ഷണങ്ങളും ആവശ്യത്തിലേറെ ഊഹാപോഹങ്ങളുമാണ് പ്രചരിച്ചത്.

സൂററ്റിൽത്തന്നെ ഒരാഴ്ചയെടുത്തു, രോഗം പ്ളേഗാണെന്നു ബോദ്ധ്യപ്പെടാൻ. ഈ രോഗം കണ്ടിട്ടുള്ള ഡോക്ടർമാരുടെ തലമുറ അവസാനിച്ചതാണ് ഡോക്ടർമാർക്കിടയിലെ ആശയക്കുഴപ്പത്തിനു മുഖ്യഹേതു. ഈ കാലവിളംബംമൂലം മരണമടഞ്ഞവരുടെ എണ്ണം പെരുകി, രോഗം വ്യാപകമായി.

രോഗത്തെക്കുറിച്ചു മാത്രമല്ല, പ്രതിവിധിയെക്കുറിച്ചും ആശയക്കുഴപ്പം നിലനില്ക്കുന്നു. സ്ട്രെപ്റ്റോമൈസിനും ടെട്രാസൈക്ളിനുമാണ് ഇന്ത്യയിൽ നിലവിലുള്ള ഔഷധങ്ങൾ. എന്നാൽ രോഗം ബാധിച്ച് 18 മണിക്കൂർ കഴിഞ്ഞാൽ ഈ മരുന്നുകൾ പറയത്തക്ക പ്രയോജനം ചെയ്യില്ല. മാത്രമല്ല, ഇവ പല മനുഷ്യരിലും റിയാക്ഷനുണ്ടാക്കുകയും ചെയ്യാം. എട്ടുവയസ്സിൽത്താഴെയുള്ള കുട്ടികൾക്ക് ഇവ [illegible] കൊടുക്കാനും പററില്ല.

അടിസ്ഥാന ശുചിത്വത്തിന്റെയും പ്രാഥമികാരോഗ്യ പരിപാലനത്തിന്റെയും ആവശ്യകതയിലേക്കാണ് ഇന്ത്യയെ ഗ്രസിച്ചിരിക്കുന്ന പുതിയ ഭീഷണി വിരൽചൂണ്ടുന്നത്. ഇപ്പറഞ്ഞ രണ്ടു ഘടകങ്ങളും ബാധിതമാവുന്നതാകട്ടെ, ലളിതജീവിതത്തിലും.

ഇന്ത്യയിൽ പ്ളേഗിനെപ്പററി നേരിട്ടു പഠിച്ച് തനതു വീക്ഷണം സ്വരൂപിച്ച ഒരു മനുഷ്യനേയുള്ളൂ. അദ്ദേഹം ഡോക്ടറോ അക്കാദമിക് പണ്ഡിതനോ അല്ല. പേര് മഹാത്മാഗാന്ധി.

രാജ്കോട്ടിൽ പണ്ട് പ്ളേഗു പടർന്നപ്പോൾ അവിടെ നേരിട്ടെത്തി പരിശോധിച്ചിട്ട് ഗാന്ധിജി കുറിച്ചിട്ടത് ഈ വക പ്രശ്നങ്ങൾക്കുള്ള തനത് ഇന്ത്യൻ പോംവഴിയായിരുന്നു. ശരീരത്തിന്റെയും മനസ്സിന്റെയും അടിസ്ഥാന ശുചിത്വം. അതിനു വകയൊരുക്കുന്ന പ്രാഥമികാരോഗ്യം. ഗ്രാമങ്ങളുടെ നന്മ.

ഗാന്ധിയെ മറന്ന ഇന്ത്യയ്ക്ക് ഈ കുറിപ്പും ഓർമ്മ വരില്ല.



ആശുപത്രിയിൽനിന്നു തള്ളിയ പ്ളേഗ് രോഗിയുമായി ഒരു പിതാവ്

പക്ഷേ, പ്ളേഗിന്റെ ലാഞ്ഛന കണ്ടപ്പോഴേ കടപൂട്ടി നാടുവിട്ട എഴുന്നൂറിൽപ്പരം പ്രൈവററ് ഡോക്ടർമാരുടെ നാടുകൂടിയാണ് സൂററ്റ്. ഇന്നലെവരെ ഉണ്ടചോറിനു വകയൊരുക്കിയ നാട്ടുകാർക്ക് ഒരാപത്തു വന്നപ്പോൾ തിരിഞ്ഞുനോക്കാത്ത ഇക്കൂട്ടരെ ഇനി ഇവിടെ പ്രവേശിപ്പിക്കില്ലെന്ന പ്രതിജ്ഞയിലാണ് സൂററ്റുകാർ.

"പെട്ടെന്നൊരു പനി വന്നു. കഴുത്തിൽ രണ്ടുമൂന്നു മുഴയും. പിന്നെ ചോര ഛർദ്ദിച്ചു തളർന്നുവീണപ്പോൾ ഞാൻ ഇവനെയുമെടുത്ത് അടുത്തുള്ള ഡോക്ടരുടെ അടുത്തേക്കോടി. അയാൾ സ്ഥലംവിട്ടിരുന്നു. ഞങ്ങളുടെ പ്രദേശത്തെ മിക്ക ഡിസ്പെൻസറികളിലും ചെന്നു. എല്ലാം അടച്ചിരുന്നു. ഒടുവിലാണ് ഇവിടെയെത്തിയത്. ദുഷ്ടന്മാർ. ഗുണം പിടിക്കില്ല."

ബൊർവട്ടയിൽനിന്നുള്ള ഒരച്ഛന്റെ ശാപമാണിത്. കൂലിവേലക്കാരനായ ഈ മനുഷ്യന്റെ അഞ്ചുവയസ്സുള്ള ആൺതരി—കിഷൻ—സിവിൽ ആശുപത്രിയിലെ എഫ് വാർഡിൽ മരണത്തോടു മല്ലടിച്ചു കിടക്കുന്നു. കഥയൊന്നുമറിയാതെ.

സ്വകാര്യവൽക്കരണത്തിന്റെ അപദാനങ്ങൾ ചുമക്കുന്നവർക്ക് ഇതു മനസ്സിലാവില്ല. ഗവൺമെൻറ് ആശുപത്രികളുടെ സർവ്വ പരാധീനതകളും കൊള്ളരുതായ്മകളും ഉൾക്കൊള്ളിച്ചാൽത്തന്നെ, ഈ നാടിനൊരു ദുരന്തമുണ്ടായാൽ ഒരു പ്രൈവററ് ആതുരസേവകനും ഉതകില്ലെന്ന പരമാർത്ഥം ബോദ്ധ്യമാവണമെങ്കിൽ ദുരന്തം നിങ്ങൾക്കു തന്നെയുണ്ടാവണം. ശാപവാക്കല്ലിത്, ക്ഷമിക്കണം. നോവിന്റെ കനൽക്കട്ടകളിൽ നില്ക്കുമ്പോൾ നാവറിയാതെ ഉതിരുന്ന സത്യങ്ങൾ പകരുക മാത്രമാണ്. ഇതു നോക്കൂ:

മധുവിധുവിന്റെ മധുരം തീരുംമുമ്പേ വൈധവ്യദുഃഖം തിന്നുന്ന ഈ യുവതിയെ. ബലാവത്പുരയിലെ കുടിലിൽ തളർന്നിരിക്കയാണിവൾ—സുമിലാറാവൽ. വേദ് റോഡിലെ രത്നക്കല്ലു വില്പനക്കാർക്ക് കൾച്ചറുണ്ടാക്കിക്കൊടുക്കുന്ന സവർഭായി (25)യുടെ നവവധു. താലികെട്ടിയവൻ ചോരതുപ്പി മരിച്ചുവീഴുന്നതു കാണേണ്ടിവന്ന ഈ പെൺകുട്ടിക്ക് ദുരന്തസ്മാരകമായി ഒന്നുകൂടിയുണ്ട്—ഒന്നരമാസമായി വയററിൽ അനപ്പുവച്ച കുരുന്നുജീവൻ. എല്ലാത്തിനും മൂകസാക്ഷികളായി അവരും—സവർഭായിയുടെ വൃദ്ധരായ അച്ഛനമ്മമാർ. മനസ്സടക്കി, മടങ്ങിയത് കൂടുതൽ വലിയ സാക്ഷ്യങ്ങൾക്കായിട്ടായിരുന്നു.

ന്യൂ സിവിൽ ആശുപത്രിയിലെ ഐസൊലേഷൻ വാർഡിൽ മൂന്നു മനുഷ്യർ. ഉദ്നമഗ്ദല്ലയിൽനിന്നു കൊണ്ടുവന്ന പരശും (22), ഹരിപുരക്കാരൻ ഷക്കീൽ ബാനു സയ്യദ് (65), ചൗക്കിബസാറിലെ കിരിത് സൂറത്ത (55). 15 മിനിട്ടിന്റെ ദൈർഘ്യത്തിൽ അവരുടെ കണ്ണുകൾ തിരുമ്മിയടയ്ക്കുമ്പോൾ കാലുകൾ വേച്ചു. മരണം മുഖാമുഖമാവുകയായിരുന്നു.

കാലുകൾ നീട്ടിവച്ചു നടന്നു. രക്ഷപ്പെടാനുള്ള വ്യഗ്രതയിൽ.

★ ★ ★

സൂററ്റിന്റെ ജീവനാഡിയായ റിംഗ് റോഡ്. അവിടത്തെ സിവിൽ ആശുപത്രി പക്ഷേ, ഇന്ന് ജീവിതമെന്ന ദുരന്തനാടകത്തിന്റെ അരങ്ങാണ്. ഓടിയും നടന്നും ഓട്ടോകളിലുമായി ജീവൻ രക്ഷിക്കാനെത്തുന്ന മനുഷ്യർ. ഓരോ കേസും നേരിട്ടു കാണാനോടിയെത്തുന്ന ഡോ. സിൻഹ. തളർന്നിട്ടും തളരാതെ ജീവരക്ഷയ്ക്കായുള്ള പോരാട്ടമാണ് ഈ മനുഷ്യനും സഹപ്രവർത്തകരും നടത്തുന്നത്. പക്ഷേ, അവരും ഹതാശരായിരിക്കുന്നു.

"നേതാക്കൾ വന്നുപോകുന്നു. അവർക്കിതിലും രാഷ്ട്രീയമാണ്. മുഖ്യമന്ത്രിയും കേന്ദ്ര ആരോഗ്യമന്ത്രിയും എൽ.കെ. അദ്വാനിയും ഇവിടെ വന്നു. പക്ഷേ, മൂന്നു പുതിയ വാർഡല്ലാതെ മറെറാന്നും ചെയ്യാൻ നിർവ്വാഹമില്ലാത്ത ഞങ്ങളെ സഹായിക്കാൻ അവർക്കു താത്പര്യം കണ്ടില്ല. ഒരുകപ്പു ചായ തരപ്പെടുത്താൻ ഇവിടെ ഗവൺമെൻറിനു കഴിഞ്ഞിട്ടില്ല. ഞങ്ങളുടെ സംഘടനയാണ് അതു ചെയ്തത്. അഞ്ചു ഡോക്ടർമാർക്ക് ഈ അദ്ധ്വാനത്തിലൂടെ പ്ളേഗുപിടിച്ചു. മരുന്നു സപ്ളൈ ചെയ്യാൻതന്നെ ഒരാഴ്ച വൈകി. അതിനിടെ പത്രങ്ങളുടെ വക വേറെ ആരോപണം—പല രോഗികളേയും ഇറക്കിവിടുന്നെന്നും ഓടിപ്പോവുന്നവരെ നോക്കുന്നില്ലെന്നും. ക്രൂരമാണിത്. നിങ്ങൾ കാണുന്നില്ലേ, ഓരോ മണിക്കൂറിലും എത്ര രോഗികളാണ് ഇവിടെ വരുന്നതെന്ന്? ഞങ്ങൾ ഇതിലെത്രപേരെ നോക്കും? ജീവൻ അപകടത്തിലാണെന്നറിഞ്ഞുതന്നെ ജോലിചെയ്യുന്നവരോട് ഈ ക്രൂരത കാട്ടുന്നവർ രോഗം തടയാൻ മുമ്പെവിടെപ്പോയിരുന്നു?"

കർമ്മനിരതനായ ഈ മനുഷ്യനുമുമ്പിൽ നിർദ്ധനരായ മനുഷ്യർ നമസ്കരിക്കുന്നു. എങ്ങനെയും തങ്ങളെ രക്ഷിക്കാൻ. പക്ഷേ, മരണത്തിന്റെ കരാളതയ്ക്കും വ്യവസ്ഥിതിയുടെ നെറികേടുകൾക്കും മുമ്പിൽ ഡോക്ടറും നിസ്സഹായനാവുന്നു.

സിൻഹയുടെ ടീമിലെ അഞ്ചു ഡോക്ടർമാർ പ്ളേഗുപിടിച്ചു കിടപ്പിലായി. ഡോ. സുദീപ് നായരുടെ കിടക്കയ്ക്കരികിലെത്തുമ്പോഴേ ഈ ആഘാതത്തിന്റെ പൊരുളറിയൂ. ഏഴു മാസമേ ആയുള്ളൂ മലയാളിയായ ഈ യുവാവ് ഹൗസ് സർജൻസി കഴിഞ്ഞിട്ട്. ബന്ധുക്കളെല്ലാം സൂററ്റ് വിട്ടപ്പോഴും സുദീപ് വഴങ്ങിയില്ല. "ആശുപത്രിയിലെത്തുന്ന രോഗികളിൽ ചിലരെയെങ്കിലും രക്ഷിക്കാൻ കഴിഞ്ഞാൽ അത്രയുമാകട്ടെ എന്നുമാത്രം കരുതി. നാലുദിവസം പിടിച്ചുനിന്നു. പക്ഷേ, രോഗികളുമായുള്ള നിരന്തരമായ ഇടപഴകൽ വഴി എനിക്കും കിട്ടി, പ്ളേഗ്. പേടിക്കാനില്ല. തുടക്കത്തിലേ മനസ്സിലായതുകൊണ്ട് ഭേദമാക്കാം. നിങ്ങൾ അധികമിവിടെ കറങ്ങരുത്."

സുദീപും സിൻഹയുമൊക്കെ ഒററപ്പെട്ട കർമ്മയോഗികളാണ്. ആരും മനസ്സാ ആശീർവദിച്ചുപോവുന്ന നന്മയുള്ള മനുഷ്യർ.



"ഇതെത്രാമത്തെ തവണയാണ്?" രത്തൻസിംഗിന് ചോദ്യമേ ഇഷ്ടപ്പെട്ടില്ല. നിഷ്കാമകർമ്മിയെപ്പോലെ ശവം പൊതിഞ്ഞ് ചുടലപ്പറമ്പിലേക്കയച്ചിട്ട് അയാൾ പഴകിപ്പതലിച്ച അയഞ്ഞ കുർത്താത്തിരുകിൽനിന്നു ബീഡിയെടുത്തു കത്തിച്ചു. സൂററ്റിൽ വായും മൂക്കും പൊതിയാത്ത ഒരു മനുഷ്യനെ ആദ്യമായി കാണുകയായിരുന്നു. ഇതെന്താ ഇങ്ങനെ എന്ന ചോദ്യം, കെട്ടഴിച്ചത് മറെറാരു കഥയായിരുന്നു.

വയസ്സെത്രയെന്ന് അത്ര പിടിയില്ല രത്തൻസിംഗിന്. ഓർമ്മവച്ചപ്പോഴേ ഇവിടെ ഈ തെരുവുണ്ട്. ആശുപത്രിയും. ഡോക്ടർമാർക്ക് ഉച്ചയൂണെത്തിക്കലായിരുന്നു പണി. ഒടുവിൽ മോർച്ചറിയുടെ ചുമതല കിട്ടിയപ്പോൾ ഡബ്ബാ സർവ്വീസ് നിറുത്തി.

"എത്രയോ മരണം കണ്ടിരിക്കുന്നു. ബന്ധുക്കളാരുമില്ല എനിക്ക്. സുഹൃത്തുക്കളുമില്ല. പിന്നെയീ ശവങ്ങൾ. മരിക്കാനുള്ള പേടിയൊക്കെ എന്നേ പോയി. ഇനി ഇപ്പോൾ വായും മൂടിക്കെട്ടി നടക്കാൻ പററില്ല. മരിക്കുന്നെങ്കിൽ മരിക്കട്ടെ."

ശ്മശാനത്തിന്റെ നിർവ്വികാരതയോടെ രത്തൻ സിംഗ് തിരിഞ്ഞുനടന്നു. അടുത്ത ഡ്യൂട്ടിക്കായി.

ഇതുമിന്ന് ഈ നഗരത്തിന്റെ ഒരു മുഖംതന്നെ. നിർവ്വികാരത. പ്ളേഗ് ബാധിത പ്രദേശമായി പ്രഖ്യാപിക്കയും ജനം കുടിയൊഴിയുകയും ചെയ്യുമ്പോഴും ഇവിടെ മെഡിക്കൽ ഷാപ്പുകളും ടെലിഫോൺ ബൂത്തുകളും പണം കൊയ്യുകയായിരുന്നു. രണ്ടു പുതിയ കച്ചവടങ്ങൾ കൂടി രംഗത്തെത്തി–കർച്ചീഫും മുഖംമൂടിയും.

ഒരു കഷ്ണം വെള്ളത്തുണിക്ക് അമ്പതു രൂപവരെ വില. മുഖംമൂടിക്ക് 75 മുതൽ 100 വരെ.

ടെട്രാസൈക്ളിൻ ഗുളികകൾ പ്ളേഗിന് പ്രതിരോധമാണെന്ന വാർത്ത പരന്നതോടെ മെഡിക്കൽ ഷോപ്പുകാരുടെ വക കഴുത്തറുപ്പു വന്നു. 100 ഗുളികയുള്ള ഒരു സ്ട്രിപ്പിന് നികുതിയടക്കം 70 രൂപയാണ് വിലയെങ്കിൽ സൂററ്റിൽ 200 രൂപയിൽ കുറഞ്ഞ് അതുകിട്ടില്ല. മൃതിമധ്യത്തിലും നഗരത്തിന് പണമാണ് മുഖ്യം. അത് മനുഷ്യന്റെ മറെറാരു മൃതിമുഖം. ജീവിതത്തിനും മരണത്തിനുമിടയിലെ നേർത്ത അതിർവരമ്പിൽ പക്ഷേ, പലരും പൊട്ടിത്തെറിച്ചുപോയി. മെഡിക്കൽ ഷാപ്പുകാരുടെ കഴുത്തറുപ്പും അധികൃതരുടെ അനാസ്ഥയും സഹിക്കവയ്യാതെ രണ്ടിടത്ത് ജനം ആംബുലൻസുകൾ കൊള്ളയടിച്ചു.

"എങ്ങനെ ചെയ്യാതിരിക്കും?" രവിനാഥ് ത്രിവേദി എന്ന ചെറുപ്പക്കാരൻ ചോദിക്കുന്നു. "ഈ അവസാന നിമിഷത്തിലും ഇവററകൾക്ക് ഇത്ര ആർത്തിയെന്തിന്? മനുഷ്യരുടെ ക്ഷമയ്ക്കില്ലേ ഒരതിർ?"

രവിനാഥ് മരുന്നു കൊള്ളയടിച്ചത് വയസ്സായ അച്ഛന്റെ ജീവരക്ഷയ്ക്കാണ്. "ആശുപത്രിയിൽ പലപ്പോഴും മരുന്നു തികയുന്നില്ല. അതുകൊണ്ട് ഞാൻ കരുതിവച്ചതാണ്." രവിയുടെ അച്ഛൻ ആശ്രമം ആശുപത്രിയിലായിട്ട് അഞ്ചുദിവസം കഴിഞ്ഞിരുന്നു. ആ മനുഷ്യൻ രക്ഷപ്പെടുമോ? രവിനാഥിനതുമറിയില്ല.



സൂററ്റ് റെയിൽവേ സ്റേറഷനിൽ കാവൽ നില്ക്കുന്ന പൊലീസുകാരൻ

☆ ☆ ☆

അറിവിന്റെ സമസ്തനാളങ്ങളും അണഞ്ഞുപോവുന്ന ചിത്രമായി മറെറാരച്ഛനപ്പോൾ തെരുവിലേക്കിറങ്ങുകയായിരുന്നു–രാമേശ്വർ ഡിഗെ. ഗുരുനഗറിൽനിന്ന് ഏകമകനെയും താങ്ങിയെടുത്ത് ആശുപത്രിയിലെത്തിയ ഈ വൃദ്ധനെ ഡോക്ടർമാരും കൈയൊഴിഞ്ഞു. മരിച്ചുകൊണ്ടിരിക്കുന്ന മകനെ നെഞ്ചോടണച്ച് പടിയിറങ്ങിയ ആ വൃദ്ധൻ പ്രസ് ഫോട്ടോഗ്രാഫർമാരുടെ

## നമ്മുടെ കൂനിന്മേൽ വീണ്ടുമൊരു കുരു

സൂറത്തിൽ തുടങ്ങിയ പ്ളേഗ് ഇന്ത്യയെ ലോകരാഷ്ട്രങ്ങൾക്കിടയിൽ ഒററപ്പെടുത്തുന്ന നീറുന്ന അനുഭവമായി മാറുകയാണ്. മിക്ക രാഷ്ട്രങ്ങളും ഇന്ത്യയുമായുള്ള ഗതാഗതം നിരോധിച്ചുകൊണ്ടിരിക്കേ, ഇതു ഫലത്തിൽ ശക്തമായ ഒരു ഉപരോധമായി മാറുകയാണ്.

സാമ്പത്തികതലത്തിലാണ് ഇതിൻെറ ആഘാതം രൂക്ഷമാവുക. കാർഷികോല്പന്നങ്ങളുടെ കയററുമതി കേന്ദ്ര ഗവൺമെൻറ് തത്കാലത്തേക്കു വെട്ടിക്കുറയ്ക്കാനുള്ള സാദ്ധ്യത കണക്കിലെടുത്ത് ഓഹരിക്കമ്പോളത്തിൽ ഈയിനങ്ങളുടെ വില ഇടിയുകയാണ്. പ്ളേഗുപോലെ ഇതും ഇന്ത്യൻ ഗ്രാമീണമേഖലയെ തളർത്തുമെന്നതിൽ സംശയമില്ല.

വ്യവസായ മേഖലയിൽ കയററുമതി പാടേ സ്തംഭിച്ചുതുടങ്ങുകയാണ്. ഇന്ത്യയിൽനിന്നുള്ള ഷിപ്മെൻറുകൾ സർവ്വരാഷ്ട്രങ്ങളും നിരോധിക്കുന്ന മട്ടാണ്. അതു സംഭവിച്ചാൽ ഉദാരവൽക്കരണത്തിൻെറ പേരിൽ ഇതുവരെ കാട്ടിക്കൂട്ടിയതൊക്കെ തകരും. ഇപ്പോൾത്തന്നെ വഴിമുട്ടിനില്ക്കുന്ന ഉപഭോക്തൃവിലകൾ കൂടുതൽ ഭീമമാവും.

വിദേശ സഹകരണത്തോടെ ഇന്ത്യയിൽ ആരംഭിക്കുവാൻ പദ്ധതിയിട്ടതും പണി തുടങ്ങിയതുമായ പല വ്യവസായസംരംഭങ്ങളും ഏതാണ്ട് നിലച്ച മട്ടാണ്. വിദേശികളായ സാങ്കേതികവിദഗ്ദ്ധർ മിക്ക കമ്പനികളിൽനിന്നും താത്കാലികമായി ഒഴിഞ്ഞുപോക്കു തുടങ്ങിയിരിക്കുന്നു. ഗുജറാത്തിലെ എസ്സാർ കമ്പനിയുടെ വൻകിട പദ്ധതികൾക്കാണ് ഈ വഴിക്കുള്ള ആദ്യ ക്ഷതമേററത്.

പ്ളേഗിൻെറ ലാഞ്ഛന ബോംബെയിൽ കണ്ടാൽ ഇന്ത്യൻ വ്യവസായമേഖലയുടെ കുഴിതോണ ലായി അതു മാറും. പ്രമുഖ വ്യവസായികളും ഗവൺമെൻറിൻെറ നിരീക്ഷകരും ഈ ആശങ്കയിൽ, പ്ളേഗ് റിപ്പോർട്ടുകൾ മൂടിവയ്ക്കാൻ പാടുപെടുമ്പോഴാണ് ഗൾഫ് മേഖലയിലെ വിമാനഗതാഗതം പാടേ നിരോധിച്ചത്. ഇറച്ചി, പച്ചക്കറി കയററുമതി മുതൽ റിക്രൂട്ടുമെൻറും ട്രാവൽ ഏജൻസി സർവ്വീസുകളും തൊട്ട് ഇങ്ങേയററം വിമാനത്താവളങ്ങളെ ചുററിപ്പററിയുള്ള ടാക്സി സർവ്വീസുകൾവരെ ഈ നീക്കത്താൽ ഒററയടിക്കു വഴിമുട്ടുന്നു. പ്രതിമാസം 7000 കോടി രൂപയുടെ നഷ്ടമാണ് ഈ സെക്ടറിൽ മാത്രമുണ്ടാകുന്നതെന്ന് ബ്യൂറോ ഓഫ് സ്ററാററിസ്ററിക്സിൻെറ വട്ടക്കണക്ക് വ്യക്തമാക്കുന്നുണ്ട്. അതിൽ പെടാത്ത എത്രയോ ചെറുകിട തൊഴിലുകൾ ഇതോടെ നിലച്ചിരിക്കുന്നു.

ഇന്ത്യൻ യൂറോ ഇഷ്യൂകൾ ആഗോള വിപണിയിൽ പച്ചപിടിക്കുമെന്നു കരുതിയ നേരത്തുള്ള ഈ പ്രതിച്ഛായാതകർച്ച മറെറാരു വൻ വൈതരണിയായിട്ടുണ്ട്. ഇന്ത്യയിലെ പ്രമുഖ കമ്പനികളൊക്കെ—ഗവൺമെൻറടക്കം—യൂറോ ഇഷ്യൂവിൻെറ ബലത്തിൽ പല പദ്ധതികളുടേയും പ്രാരംഭപ്രവർത്തനങ്ങൾ പൂർത്തിയാക്കുകയും വമ്പൻ വാഗ്ദാനങ്ങൾ പല മേഖലയ്ക്കും നല്കുകയും ചെയ്തിരുന്നു. ഉദാഹരണം, വിദേശ് സഞ്ചാർ നിഗാം. പക്ഷേ, പ്ളേഗുബാധ അതൊക്കെ തകർക്കുകയാണ്. ബജാജ് ഓട്ടോയുടെ യൂറോ ഇഷ്യൂ ഏതാണ്ട് മുടങ്ങിയ മട്ടുണ്ട്. വി.എസ്.എൻ.എല്ലിൻെറ രണ്ടാംവട്ട ഇഷ്യൂവിന് ആദ്യത്തേതിൻെറ 'വിധി' ഒഴിവാക്കാൻ ഇനി പാടുപെടേണ്ടിവരും.

വി.എസ്.എൻ.എൽ ഇഷ്യൂ പൊളിഞ്ഞാൽ അത് ഇന്ത്യൻ വ്യവസായം തൊട്ട് വാർത്താവിനിമയം വരെയുള്ള സർവ്വ മേഖലകളേയും ബാധിക്കും. ഇപ്പോൾ തന്നെ വ്യവസായ വിനിമയത്തിൻെറ 'അടുത്ത നൂററാണ്ട്' ആധാരമാക്കിയിരുന്നത് ഈ ഒരൊററ സംരംഭത്തെയായിരുന്നു.

വൻ വിദേശനിക്ഷേപം വഴി ബജററു കമ്മി ഒട്ടൊക്കെ കുറച്ചുകൊണ്ടുവരാനുള്ള ശ്രമം വിജയിച്ച മട്ടിലായിരുന്നു കേന്ദ്ര ഗവൺമെൻറ്. ഈ ഒരൊററ കാററിൽ അതൊക്കെ വീണ്ടും കടലെടുക്കയാണോ?

എങ്കിൽ നമ്മുടെ വിധി കൂടുതൽ ദാരുണമായിരിക്കും. ഏറെ ദുരിതങ്ങൾ സഹിച്ചാണ് പുതിയ സാമ്പത്തിക നയത്തിൻെറ ജീവസന്ധാരണത്തിനായി നാം നിന്നുകൊടുക്കുന്നത്. ആ കൂനിന്മേൽ ഈ കുരുകൂടി മുളയ്ക്കുമോ?

---

പ്രിയപ്പെട്ട ഇരയാവുന്നതു കാൺകെ മനസ്സ് വിലക്കി: 'അരുത്, ശവത്തിൽ കുത്തരുത്.'

റെയിൽവേ സ്റേറഷനിലപ്പോൾ യുദ്ധത്തിരക്കായിരുന്നു–പലായനത്തിൻെറ. പ്ളേഗ് ഭീഷണി ഉയർന്നപ്പോഴേ സൂററിനെ ഒററപ്പെടുത്താനുള്ള ശ്രമങ്ങളായിരുന്നു നാലുചുററും നിന്ന്. ആകപ്പാടെ അവശേഷിച്ച തീവണ്ടികളാകട്ടെ സൂററിൽ പേരിനൊന്ന് നിർത്തിയെന്നുവരുത്തി സ്ഥലം വിടും. അഹമ്മദാബാദ് എക്സ്പ്രസ്സിലെ യാത്രക്കാർ സൂററുകാരെ കയററിയതിൽ പ്രതിഷേധിച്ച് ഒരുമണിക്കൂർ ഗതാഗതം കൂടി സ്തംഭിപ്പിച്ചു. ഒടുവിൽ അവർതന്നെ ജയിച്ചു–സൂററിൽ നിന്നാളെ എടുക്കാതെ ആ വണ്ടി സ്റേറഷൻ വിട്ടു. ചരക്കുലോറികളിലും ടാക്സികളിലും തിങ്ങിക്കൂടി സ്ഥലം വിട്ടവർ പക്ഷെ, അങ്ങനെയങ്ങു രക്ഷപ്പെട്ടില്ല.

നാലുമണിക്കൂർ മാത്രം അകലത്തുള്ള ബോംബെയിൽ ജീവനുംകൊണ്ടെത്തിയ ബന്ധുക്കളെ എതിരേററത് സ്നേഹ സാന്ത്വനമായിരുന്നില്ല–നിർബന്ധിത മെഡിക്കൽ ചെക്കപ്പും ഈർഷ്യ തുടിക്കുന്ന മുഖങ്ങളുമായിരുന്നു. ആരേയും കുററപ്പെടുത്താനാവില്ല. മരിക്കാൻ ആർക്കാണ് താത്പര്യം?

"ഇനിയിവിടെ നിന്നുകൂടാ. നിന്നാൽ എൻെറ മക്കളെ ഇനി കാണാൻ കഴിഞ്ഞെന്നുവരില്ല." സൂററിലെ കേരളാ റോഡ്‌വേയ്സ് ബ്രാഞ്ച് മാനേജരായ ശ്രീ.കുട്ടി, കോഴിക്കോട്ടേയ്ക്ക് രക്ഷപ്പെടുമ്പോൾ പറഞ്ഞു. ചേർപ്പു സ്വദേശി നെൽസണും കുടുംബവും ഏകാശ്രയമായ തയ്യൽക്കട അപ്പാടെ ഉപേക്ഷിച്ചാണ് സൂററ് വിട്ടത്. ഹരിനഗറിൽനിന്ന് സമാനവിധിയോടെ മറെറാരു സംഘം കൂടിയുണ്ടായിരുന്നു–ചാലക്കുടിക്കാരൻ ജോൺസണും കുടുംബവും. ഒരു പരീക്ഷണത്തിന് ഞാനില്ല. എങ്ങനേയും നാടുപിടിക്കണം." ജോൺസൻെറ നിലപാടാണ് സൂററിലെ മറുനാട്ടുകാരുടെയെല്ലാം മനോഭാവം. പക്ഷെ, രക്ഷപ്പെടാൻ പോലും പണം തികയാത്തവരുടെ അവസ്ഥയോ?

ഇനിയുമുണ്ടൊരു കൂട്ടർ. ചെന്നണയാൻ മറെറാരു നാടില്ലാത്ത സൂററിൻെറ മക്കൾ. ഉദ്നയിലെ ഹീര എന്ന പെൺകുട്ടി. അവളിപ്പോൾ സൂററ് റെയിൽവേസ്റേറഷനിൽ കഴിയുകയാവണം. ആങ്ങള ജസ്‌വന്തിനൊപ്പമായിരുന്നു ഈ കുട്ടിയുടെ താമസം. ജ്യേഷ്ഠനെ പ്ളേഗെടുത്തപ്പോൾ അവൾ വീടുവിട്ടു. സ്റേറഷനായി അഭയം. ഇതെഴുന്നതിന് മൂന്നുനാൾ മുമ്പു കാണുമ്പോൾ, ഹീരയ്ക്ക് പ്രതീക്ഷയുണ്ടായിരുന്നു: "എല്ലാമൊന്നടങ്ങിയിട്ട് വീട്ടിൽ തിരിച്ചുപോകും."

എന്തുറപ്പ്?

എന്തോ, ഹീര ഇവിടെ പ്രത്യാശ മാത്രമാണ്. സൂററിൻെറ പ്രത്യാശപോലെ. ഇന്ത്യയുടെയും. ഇന്ത്യയുടേതെന്നു പറഞ്ഞത് വെറുതെയല്ല. ഈ രാജ്യത്തിൻെറ സാമ്പത്തികംതൊട്ട് സാമൂഹികംവരെയുള്ള എല്ലാ മണ്ഡലങ്ങളേയും ബാധിക്കുന്നൊരു പ്രശ്നമായി മാറിക്കഴിഞ്ഞിരിക്കയാണ് പ്ളേഗ്. ഒരു വ്യാധി, ഭൂമിയുടെ മുഴുവൻ ആധിയാകുന്ന ശപ്തവേളയാണിത്. ഗൾഫ് രാഷ്ട്രങ്ങൾ ഇന്ത്യയ്ക്കു മുമ്പിൽ വാതിൽ അടച്ചുകഴിഞ്ഞു. ഒട്ടുമിക്ക രാഷ്ട്രങ്ങളും ഇന്ത്യയെ ആശങ്കയോടെയാണ് നോക്കുന്നത്. ലോകദൃഷ്ടിയിൽ നാമിന്ന് രോഗികളായിരിക്കുന്നു. സാധാരണയിൽ കവിഞ്ഞൊരു മനഃശക്തി പ്രകടിപ്പിക്കേണ്ട സമയമാണിത്.

### സാമ്പത്തികതലം

തുണി, വജ്രം, രാസവസ്തുക്കൾ, എൻജിനീയറിംഗ് എന്നീ മേഖലയിൽ ദിനംപ്രതി 200 കോടി രൂപയുടെ നഷ്ടമാണ് സൂററിനിപ്പോൾ. നികുതിയിനംവഴി ഗവൺമെൻറിനുള്ള നഷ്ടം ദിവസം 100 കോടിയും. നഷ്ടമിത്ര ഭീമമാകാനുള്ള മുഖ്യ കാരണം പ്ളേഗ് കടന്നുവന്ന സമയമാണ്. പൊതുവേ ആഗസ്ററ്, സെപ്തംബർ മാസങ്ങളാണ് സൂററിൻെറ 'കൊയ്ത്തുകാലം.' രാജ്യത്തിൻെറ വിവിധ കമ്പോളങ്ങളിൽനിന്നുള്ള മുൻകൂർ പർച്ചേസ് ഈ മാസങ്ങളിലാണ് നടക്കാറ്. ഏതാണ്ട് 25 കോടി രൂപയ്ക്കുള്ള സാരികളും മററു തുണിത്തരങ്ങളുമാണ് ഈ സീസണിൽ ദിനംപ്രതി കച്ചവടമടിക്കുന്നത്. മൊത്തം ആറായിരംകോടി രൂപയ്ക്കുള്ള 300 കോടി മീററർ തുണിയാണ് സൂററിൽനിന്ന് ഒരു വർഷം പുറത്തിറങ്ങുന്നത്. 80 ലക്ഷം മീററർ തുണിവീതം ഉല്പാദിപ്പിക്കുന്ന 240 കേന്ദ്രങ്ങളാണിവിടെയുള്ളതെന്നറിയണം. ഇതിൽ ഒരു മീററർ തുണിക്കുള്ള ഉല്പാദനച്ചെലവാകട്ടെ പരമാവധി എട്ടു രൂപയും. ഈ കണക്കുവച്ചുനോക്കുമ്പോഴാണ് പ്ളേഗുവഴിയുണ്ടായ ഭീമമായ സാമ്പത്തികത്തകർച്ച വ്യക്തമാവുന്നത്.

തൊണ്ണൂറോളം ടെക്സ്റൈറൽ മാർക്കററുകളാണ് സൂററിലുള്ളത്. അവയെല്ലാം പൂട്ടിക്കഴിഞ്ഞു. ഉടനെയെങ്ങും അവ തുറക്കാനും പോകുന്നില്ലെന്ന് സൂററ് ടെക്സ്റൈറൽ മിൽസ് അസോസിയേഷൻ ഭാരവാഹികളിലൊരാളായ പൊദ്ദാർ പറയുന്നു. "ഇന്ത്യയിലെ ഒട്ടുമിക്ക തുണിക്കമ്പോളത്തിലേക്കുമുള്ള ഈ ഫീഡ് സെൻററുകൾ പൂട്ടുക എന്നതിനർത്ഥം, തുണിവ്യവസായത്തിന് വലിയ ക്ഷതമേൽക്കുന്നു എന്നാണ്. പ്ളേഗ് മൂലം തുണിത്തരങ്ങളുടെ വില കൂടുമെന്ന് ചുരുക്കം."



ജനങ്ങൾ ഒഴിഞ്ഞ സൂററ്

## ബോംബെയും സൂററ്റും

ബോംബെയിലെ വ്യാപാര–വ്യവസായ ബെൽററിൻെറ ഒരു സുപ്രധാന ശൃംഖല സൂററിലാണു കിടക്കുന്നത്. ബോംബെയിൽ നിന്നും വിദേശത്തേക്ക് കയററിപ്പോകുന്ന പല സാധനങ്ങളും സൂററിൽ നിർമ്മിക്കുന്നു. പ്രത്യേകിച്ച് വസ്ത്രങ്ങൾ. വിദേശ മാർക്കററിൽ പ്രിയങ്കരമാണ് സൂററ് സാരികൾ. ബോംബെയിലെ പല വ്യവസായികൾക്കും സൂററിൽ കമ്പനികളും മില്ലുകളുമുണ്ട്.

ബോംബെയിൽനിന്ന് വെറും നാലുമണിക്കൂർ അകലത്തുള്ള സൂററ് നഗരം ദിവസേന ആയിരക്കണക്കിനാളുകൾ പോയിവരുന്ന സ്ഥലമാണ്. വൈകിട്ട് 5.30–ന് ബോംബെയിൽ നിന്ന് 'ഫ്ളൈയിംഗ് റാണി'യിൽ കയറിയിരുന്നാൽ രാത്രി 9.30–ന് സൂററിലെത്താം. അന്നവിടെ താമസിച്ച് കാലത്ത് ബിസിനസ് കഴിഞ്ഞ് മടങ്ങാം.

'സൂററ് ഫീവർ' ഏററവും ഭയാനകമായി ബോംബെയെ നടുക്കിയത് മറെറാന്നുകൊണ്ടുമല്ല. സൂററിൽനിന്നുള്ളവർ പതിനായിരക്കണക്കിന് ബോംബെയിലേക്ക് രക്ഷപ്പെട്ടതോടെയാണ്.

### എലികളും ബോംബെ നഗരവും

ബോംബെയിൽ മൂഷികശല്യം കുറയ്ക്കാനായി മുൻസിററിൽ കോർപ്പറേഷന് 10 സ്ഥിരം എലിഘാതകരുണ്ട്. എന്നാൽ 75 പോസ്ററുകൾ ഇതിനായി ഒഴിഞ്ഞുകിടക്കുന്നു. 30,000 പേർ ഈ തസ്തികയിലേക്ക് അപേക്ഷ അയച്ച് കാത്തിരിക്കുന്നുണ്ടെങ്കിലും ഇതിൽനിന്ന് നിയമനം നടത്തുകയുണ്ടായില്ല. 1992–ൽ അഞ്ചു ലക്ഷം എലികളെ കൊന്ന മുൻസിപ്പാലിററി 1993–ൽ മൂന്നുലക്ഷമേ കൊന്നുള്ളൂ. 1994 ജൂൺ വരെ ഒരു ലക്ഷം എലികളെ മാത്രമാണ് വകവരുത്തിയത്. പ്രതിവർഷം 1.32 കോടി രൂപ എലി നശീകരണത്തിനായി ബോംബെ മുൻസിപ്പൽ കോർപ്പറേഷൻ ചെലവഴിക്കുന്നതായി കണക്കുകളിൽ കാണുന്നു. ഇതനുസരിച്ച് പ്രതിദിനം 2000 എലികളെ കൊല്ലണം. എന്നാൽ എലികൾക്ക് ഒരു കുറവുമില്ല.

### ടെട്രാസൈക്ളിൻ

മുൻകരുതൽ എന്ന നിലയ്ക്ക് ടെട്രാസൈക്ളിൻ കഴിക്കരുതെന്ന ഭിഷഗ്വരന്മാരുടെ വിലക്ക് വകവയ്ക്കാതെ പ്ളേഗ് എന്നു കേട്ടപാതി ബോംബെക്കാർ സർവ്വസ്വാധീനവുമുപയോഗിച്ച് മരുന്നുകൾ വാങ്ങി വയ്ക്കാൻ നെട്ടോട്ടമോടി. മരുന്നിന് പത്തിരട്ടി വിലയുയർന്നു.

സെപ്തംബർ 22–ന് പ്ളേഗ് വാർത്ത പുറത്തുവന്നപ്പേൾ നൂറുകണക്കിന് ഗുളികകൾ ബൊംബെയിലെ ഫാർമസികളിൽ നിന്ന് വാങ്ങിക്കൂട്ടിയത് സൂററിലെ ബന്ധുക്കൾക്കുവേണ്ടിയായിരുന്നുവെങ്കിൽ രണ്ടുദിവസത്തിനകം അത് സ്വന്തം ആവശ്യത്തിനായിത്തീർന്നു. ഫാർമസികൾക്കു മുമ്പിൽ നീണ്ട ക്യൂ പ്രത്യക്ഷപ്പെട്ടു–ഗുളികകൾക്കായി ഉന്നതങ്ങളിലൂടെ ടെലിഫോൺ ശുപാർശകൾ ഒഴുകി.

ബോംബെക്കാർക്ക് മൊത്തം 42 കോടി ഗുളികകൾ വേണം. അതെവിടെ കിട്ടാനാണ്?

രണ്ടുദിവസത്തിനകം ഫാർമസികളിലെ സ്റേറാക്ക് അപ്പാടെ തീർന്നു. ഇപ്പോൾ കരിഞ്ചന്തയിൽ ഗുളിക തപ്പിനടക്കുകയാണ് ജനങ്ങൾ.

രണ്ടുദിവസത്തിനകം 3 ലക്ഷം ടെട്രാസൈക്ളിൻ വിററ ഒരു മൊത്ത വ്യാപാരിക്ക് ഒരു ദിവസം ഗുളിക ചോദിച്ച് 300 ടെലഫോണുകളാണ് വന്നത്. 100 ഗുളികയ്ക്ക് 2000 രൂപവരെ കരിഞ്ചന്തയിൽ വില വർദ്ധിച്ചു.

### എക്സൈസ് ഡ്യൂട്ടിയുടെ നഗരം

ഒറിജിനൽ സൂറത്തുകാരാണ് സാരി വിദഗ്ദ്ധർ. പക്ഷെ അടുത്തകാലത്ത് രാജസ്ഥാനികളും പഞ്ചാബികളും ഹരിയാനക്കാരുമൊക്കെ വന്ന് സിൽക്ക് സാരി വ്യവസായത്തിലേക്ക് കുടിയേറി.

സൂററിൻെറ സമ്പൽസമൃദ്ധിയെ കരണ്ടുതിന്നാൻ ഇവരെല്ലാം തമ്മിൽ മത്സരമായിരുന്നു–എന്നാൽ പ്ളേഗ് വിതച്ച എലികളെപ്പോലെ [illegible] ഇവർ ആപൽഘട്ടത്തിൽ നാട്ടുകാരെ കൈയൊഴിഞ്ഞ് സ്ഥലം വിട്ടു.

ഗുജറാത്തിലെ ഏററവും കൂടുതൽ നികുതി കിട്ടുന്ന നഗരമാണ് സൂററ്. 800 കോടി രൂപ എക്സൈസ് ഡ്യൂട്ടിയായും 150 കോടി രൂപ ആദായനികുതിയായും ഇവർ അടച്ചുവരുന്നു. വജ്രമേഖലയിൽ മാത്രം രണ്ടാഴ്ചകൊണ്ട് 100 കോടിയുടെ നഷ്ടം സംഭവിച്ചിരിക്കുന്നു.

അഹമ്മദ് ശരീഫ്



# പ്ലേഗിനുത്തരവാദി എലികളോ, ചെള്ളുകളോ, വി ഐ പികളോ?

## എം.പി. നാരായണപിള്ള

**പ്ലേഗ്** ചരിത്രപ്രധാനമായ ഒരു രോഗമാണ്. കോളറയ്ക്കും വസൂരിക്കുമതീതമായ ഒരു മാനം ഈ രോഗത്തിനുണ്ട്.

മുൻകാലങ്ങളിലെ മരണത്തിൻെറ തോതിൽ നിന്നുണ്ടായ വർഗ്ഗസ്മരണകളുയർത്തുന്ന പ്രാണഭയത്തിനതീതമായിട്ട് എന്തൊക്കെയോ പ്ലേഗിലുണ്ട്. ലണ്ടനിലെ വലിയ പ്ലേഗിൽ ജനസംഖ്യയുടെ മൂന്നിലൊന്നു തട്ടിപ്പോയ ചരിത്രം. എന്നാൽ അതിൻെറ പതിന്മടങ്ങ് ആളുകൾ ഈ നൂററാണ്ടിൻെറ ആദ്യകാലത്തു വന്ന ഫ്ളൂവിൻെറ ആളിപ്പടരലിൽ മരിച്ചു. പ്ലേഗിനു മരുന്നുണ്ട്. ഫ്ളൂവിനു മരുന്നില്ല. എന്നാലും ഫ്ളൂവിനെ പ്ലേഗിൻറത്ര മനുഷ്യർ ഭയപ്പെടുന്നില്ല.

പ്ലേഗ് മനുഷ്യരിൽ മരണഭയമുയർത്തുന്നു. ആ ഭയത്തിൽ നിന്ന് അവൻെറ യഥാർത്ഥസ്വഭാവം പുറത്തുവരുന്നു. രാഷ്ട്രീയത്തിലെ കാതലായ മാററങ്ങൾ പലപ്പോഴും പ്ലേഗിൻെറാപ്പമാണ് വരുന്നത്. 1896–ൽ ബോംബെയിൽ പൊട്ടിപ്പുറപ്പെട്ട പ്ലേഗിൻെറ അനന്തരഫലങ്ങൾ ചരിത്രപുസ്തകത്തിലുണ്ട്. പൂനയിൽ കർശനമായ പ്ലേഗ് നിയമങ്ങൾ നടപ്പാക്കിയത് ജനങ്ങളുടെ പ്രൈവസിയിലുള്ള കൈയേററമായി. പ്ലേഗ് നിയമങ്ങൾ നടപ്പിലാക്കിക്കൊണ്ടിരുന്ന റാൻറ് എന്ന ബ്രിട്ടീഷുദ്യോഗസ്ഥനെ ജനങ്ങൾ കൊന്നു. ഗവൺമെൻറ് ഉരുക്കുമുഷ്ടിയുപയോഗിച്ച് ജനങ്ങളുടെ പ്രതിഷേധത്തെ നേരിട്ടു. തൽഫലമായി ഇന്ത്യൻ സ്വാതന്ത്ര്യസമരത്തിൻെറ നേതൃത്വം ഗോഖലെയെപ്പോലുള്ള മിതവാദികളുടെ കൈയിൽ നിന്നു ബാലഗംഗാധര തിലകനെപ്പോലുള്ള തീവ്രവാദികളുടെ കൈയിലേക്കു മാറി. റാൻറിനെ കൊലചെയ്തതിനെത്തുടർന്നുള്ള സമരങ്ങൾക്കിടയിലാണ് തിലകിനെ അറസ്ററുചെയ്ത് മൻറലേയിലെ ജയിലിലടയ്ക്കുന്നത്.

മരണത്തെ മുന്നിൽക്കാണുന്ന മനുഷ്യരെപ്പോലെ മരണത്തെ മുന്നിൽക്കാണുന്ന സമൂഹങ്ങളും സ്വയം മാറുന്നു.

ഇതെഴുതുന്ന ദിവസം ആറു രാജ്യങ്ങളെങ്കിലും ഇന്ത്യയിലേക്കുള്ള വിമാനസർവ്വീസുകൾ നിരോധിച്ചുകഴിഞ്ഞിരിക്കുന്നു. ഇത് അച്ചടിച്ചു വരുമ്പോഴേക്കും ഒട്ടുമിക്കാലും രാജ്യങ്ങൾ ഈ നടപടിതന്നെ സ്വീകരിച്ചുകഴിഞ്ഞിരിക്കും. ഇന്ത്യയിൽനിന്നുള്ള കയററുമതിച്ചരക്കുകളുടെ കാര്യത്തിൽ എന്തെല്ലാം മുൻകരുതലുകളായിരിക്കും മററു രാജ്യങ്ങൾ എടുക്കുക എന്നത് ഊഹിക്കാവുന്നതേയുള്ളൂ. അരിയും ഗോതമ്പും മററു ഭക്ഷ്യസാധനങ്ങളും കയററി അയയ്ക്കുക ബുദ്ധിമുട്ടാകും. വിദേശസഞ്ചാരികൾ യാത്രയും ഹോട്ടൽ ബുക്കിംഗും കാൻസൽ ചെയ്തുകൊണ്ടിരിക്കുന്നു. തട്ടുകട മുതൽ പഞ്ചനക്ഷത്ര ഹോട്ടലുകളിൽവരെ ബിസിനസ്സു കുറയാൻ പോവുകയാണ്.

'എല്ലാം നിയന്ത്രണത്തിലായി' എന്ന് ഗവൺമെൻറിൻെറ വക്താക്കൾ പറയുന്നത് ഈ പശ്ചാത്തലത്തിൽ വേണം നമ്മൾ എടുക്കാൻ.

പ്ലേഗ് പൊട്ടിപ്പുറപ്പെട്ടിട്ട് ഒരാഴ്ചയ്ക്കകം നിയന്ത്രണത്തിലാക്കാൻ പററുമോ!!!

ലണ്ടനിലെ വലിയ പ്ലേഗിൻെറ കാലത്ത് ടെട്രാസൈക്ലിൻ പോലുള്ള മരുന്നുകളോ വാക്സിനോ ഉണ്ടായിരുന്നില്ല. അതേസമയം ഇപ്പോഴത്തെ ഡോക്ടർമാർക്ക് നമുക്കുള്ളത്ര അറിവുപോലും പ്ലേഗിനെക്കുറിച്ചില്ല. ഇരുപതു വർഷം മുമ്പാണ് പ്ലേഗുകൊണ്ട് പത്തുപേരെങ്കിലും ഇന്ത്യയിൽ മരിച്ചത്. അതേസമയം 1948–ൽ രേഖപ്പെടുത്തിയ പ്ലേഗുമരണങ്ങൾ 23,191 ആയിരുന്നു.

അതുകൊണ്ടുമാത്രം പ്ലേഗ് ഇല്ലാതായി എന്നു ധരിക്കാൻ പററുമോ? ചികിത്സയും മരുന്നുമൊന്നും ഇല്ലാതിരുന്ന കാലത്തുപോലും പത്തുവർഷം ഇടവിട്ടായിരുന്നു പ്ലേഗ് പൊട്ടിപ്പുറപ്പെട്ടിരുന്നതെന്ന് ഈ രോഗത്തിൻെറ എപ്പിഡെമിയോളജി പറയുന്നു. ഇടവേളയെ ഒരു നിശ്ശബ്ദകാലമായി കരുതിപ്പോന്നു.

പ്ലേഗ് ഉറങ്ങിക്കിടക്കുന്ന സ്ഥലങ്ങളുടെ പട്ടികയിൽ മദ്ധ്യ ഏഷ്യയിലെ രാജ്യങ്ങൾ, തെക്കേ അമേരിക്ക, ആഫ്രിക്കയുടെ തെക്കുഭാഗങ്ങൾ, ഇൻഡോനേഷ്യ, ബർമ്മ, വിയററ്നാം എന്തിനേറെ, യഥാർത്ഥ അമേരിക്കയുടെ പടിഞ്ഞാറൻ പ്രവിശ്യകളും ഉൾപ്പെടുന്നുണ്ട്. ഇതിൽത്തന്നെ നമ്മൾ പ്രത്യേകം ശ്രദ്ധിക്കേണ്ട ഒരു ഉദാഹരണമുണ്ട്. അടുത്ത കാലംവരെ തെക്കേ വിയററ്നാമിൽ പ്ലേഗ് മഹാമാരിയായി പൊട്ടിപ്പുറപ്പെട്ടിരുന്നു. എന്നാൽ വടക്കേ വിയററ്നാമിൽ പ്ലേഗ് പൊട്ടിപ്പുറപ്പെട്ടിരുന്നില്ല. എന്തുകൊണ്ടാണിങ്ങനെ ഒരേ രാജ്യത്തിനകത്ത് രണ്ടുവിധം സംഭവിച്ചതെന്നാലോചിച്ചു നോക്കിയാൽ ഇന്ത്യയിൽ ഇപ്പോൾ പൊട്ടിപ്പുറപ്പെട്ടിരിക്കുന്നതിൻെറ കാരണം നമുക്കു മനസ്സിലാക്കാൻ പററിയേക്കും.

മനുഷ്യർക്ക് പ്ലേഗ് കൊണ്ടുവരുന്നത് എലികളല്ല. എലിയുടെ പുറത്തെ ചെള്ളുകളാണ്. പ്ലേഗ് ബാധിച്ച എലിയുടെ പുറത്തുനിന്നും ഈ ചെള്ളുകൾ കുടിക്കുന്ന രക്തത്തിലൂടെയാണ് പ്ലേഗ് പടരുന്നത്. പ്ലേഗിൻെറ അണുക്കൾ ചെള്ളിൻെറ വിശപ്പ് വർദ്ധിപ്പിക്കുന്നു. വിശക്കുന്ന ചെള്ളുകൾ മനുഷ്യൻെറ രക്തം കുടിക്കാൻ തുടങ്ങുന്നു. ഓരോ തവണ മനുഷ്യൻെറ രക്തം കുടിക്കുമ്പോഴും ചെള്ള് പ്ലേഗ് പരത്തുകയുംകൂടി ചെയ്യുന്നു. ഈ ചെള്ളിന് ഒരുവർഷംവരെ ദീർഘായുസ്സുണ്ട്. ചില പ്രത്യേകയിനം ചെള്ളുകൾ നാലു വർഷംവരെ ജീവിക്കുന്നതായും പറയുന്നു. പരശുരാമൻ ക്ഷത്രിയരെ കൊന്നപോലെ എല്ലാ എലികളെയും നശിപ്പിച്ചാൽത്തന്നെ മനുഷ്യർക്ക് പ്ലേഗു വരാനുള്ള സാദ്ധ്യത പിന്നെയും ഒരുവർഷത്തേക്കുകൂടിയുണ്ട്! കാട്ടിലെയും പാടത്തെയും അജ്ഞരായ എലികൾക്കിടയിൽ പിന്നെയും പ്ലേഗ് തുടരും. പത്തുവർഷം കഴിഞ്ഞോ ഇരുപതു വർഷം കഴിഞ്ഞോ പിന്നെയും രോഗം പൊട്ടിപ്പടരാം.

വരാതിരിക്കാനുള്ള മാർഗ്ഗം എലിയെ ഇല്ലാതാക്കുന്നതോ ചെള്ളിനെ ഇല്ലാതാക്കുന്നതോ അല്ല. മഹാമാരിയായി മനുഷ്യർക്കിടയിൽ പൊട്ടിപ്പുറപ്പെടാനുള്ള അവസരമില്ലാതാക്കുക മാത്രമാണ് പരിഹാരം.

അതെങ്ങനെയാണ്?

അതാണ് വിയററ്നാം പഠിപ്പിക്കുന്ന പാഠം. നിർദ്ധനരായ കമ്മ്യൂണിസ്ററുകാർ ഭരിച്ചിരുന്ന ഉത്തര വിയററ്നാമിൽ പൊതുജനാരോഗ്യത്തിനായി ചെലവാക്കിയ പണം എല്ലാ മനുഷ്യർക്കും ഒരുപോലെ ഗുണം ചെയ്യുന്ന സാനിട്ടേഷൻ തുടങ്ങിയ മിനിമം ആരോഗ്യ പരിപാലനത്തിനായി ചെലവാക്കി. അമേരിക്കയുടെ ധനസഹായത്തിൽ കമ്മ്യൂണിസ്ററു വിരുദ്ധരായിരുന്ന ദക്ഷിണ വിയററ്നാമിലെ ഭരണക്കാർ ആരോഗ്യത്തിൻെറ തുക വി.ഐ.പി മെഡിസിന്—ഹൃദ്രോഗം, കാൻസർ, സൂപ്പർ സ്പെഷ്യലൈസേഷനുകൾ മുതലായവയ്ക്കു ചെലവാക്കി. രണ്ടു വിയററ്നാമുകളും ഒന്നാകുന്നതിനുമുമ്പുണ്ടായിരുന്ന ഇരുപതു വർഷത്തെ ഹെൽത്ത് ബജററുകൾ താരതമ്യപഠനം നടത്തുക. ഈ ലൈൻ മനസ്സിലാകും.

ഇതേ ആപത്താണ് ഇന്ത്യയിലും സംഭവിച്ചത്. നമ്മുടെ മെഡിക്കൽ ബജററ് (അതായത് മന്ത്രിമാർ ബൈപാസിന് അമേരിക്കയിൽ പോകുന്നതടക്കമുള്ള മൊത്തം ചെലവ്) പരിശോധിച്ചാൽ ഇന്ത്യയിലെ മെഡിസിൻ ഒരു വി.ഐ.പി സേവനത്തിൻെറ ഭാഗമായി മാറിക്കഴിഞ്ഞു! പാവപ്പെട്ടവൻെറ ആരോഗ്യത്തിലും നഗരങ്ങളിലെ ചാളകളിലെ ശുചിത്വത്തിനും ചെലവാക്കേണ്ട പണമാണ് ചില മഹാപാപികൾ അമേരിക്കയിലെ ചികിത്സയ്ക്കായി ഖജനാവിൽനിന്നെടുക്കുന്നത് എന്ന കാര്യം ജനങ്ങൾ മറന്നുകഴിഞ്ഞു.

ഇത്തരം പ്രവൃത്തികളുടെ ഫലമാണ് പ്ലേഗുപോലുള്ള മഹാമാരികൾ പൊട്ടിപ്പുറപ്പെടുന്നത്. സാനിട്ടേഷനും ഡ്രെയിനേജും പാവപ്പെട്ടവർക്കിടയിലെ പൊതുജനാരോഗ്യവും മെച്ചപ്പെടാത്തിടത്തോളം പ്ലേഗ് നിയന്ത്രിക്കാൻ പററില്ല. സ്വാഭാവികമായും രാജ്യത്തെ ടൂറിസവും കച്ചവടവും തകരും. അതായത്, പ്ലേഗിനുത്തരവാദികൾ എലിയും ചെള്ളുമല്ല; നമ്മുടെ വി.ഐ.പി സംസ്കാരമാണ്. ഈ സത്യം ബോദ്ധ്യമാകുമ്പോൾ രാഷ്ട്രീയത്തിൽ തീവ്രവാദം ശക്തിപ്പെടില്ലേ? നരസിംഹറാവുവിൻെറ സ്ഥാനത്ത് ആരാണു വരിക എന്ന ചോദ്യമുയരും.

അതാണ് പ്ലേഗ് 'ചരിത്രപ്രധാന'മായ രോഗമാണെന്നു പറയുന്നത്. മാററത്തിൻെറ നാന്ദിയായിട്ടാണ് പലപ്പോഴും പ്ലേഗ് വരുന്നത്. നമ്മുടെ ബുദ്ധി തെളിയാൻ ദൈവം തരുന്ന ചെറിയ ശിക്ഷയായിട്ടല്ലേ ഇതിനെ കാണേണ്ടത്?

---

പ്ലേഗ് ബാധിതപ്രദേശമായി പ്രഖ്യാപിക്കപ്പെട്ടതിനാൽ സൂററിൻെറ ജീവനാഡിയായ വജ്രവ്യവസായത്തിന് ദിനംപ്രതി 50 ലക്ഷം രൂപയുടെ നഷ്ടമാണുള്ളത്. ഡയമണ്ട് എക്സ്പോർട്ടേഴ്സ് അസോസിയേഷൻ പ്രസിഡൻറ് അരവിന്ദ്ഭായ് 'പരീഖ് പറയുന്നത് ഇതിനോടകം നാലുലക്ഷം വജ്രനിർമ്മാണത്തൊഴിലാളികൾ സ്ഥലം വിട്ടുവെന്നാണ്. അതുകൊണ്ട്, വജ്രമേഖലയിലെ ആയിരത്തിൽപ്പരം ചെറുകിട യൂണിററുകളും അഞ്ഞൂറോളം വൻകിട യൂണിററുകളും പൂട്ടിക്കഴിഞ്ഞു. ഒക്ടോബർ ഒടുവു വരെ ഈ സ്തംഭനം തുടരും. "കഴിഞ്ഞ വർഷം 12,000 കോടി രൂപയ്ക്കുള്ള കയററുമതി ഞങ്ങൾ നടത്തി. ഇക്കൊല്ലം അതിൻെറ അഞ്ചുശതമാനംപോലുമുണ്ടായിട്ടില്ല." പരീഖിൻെറ പരിദേവനം കണക്കിലെടുക്കേണ്ടത് രാജ്യത്തെ 32 ശതമാനം കയററുമതി ഈ നഗരത്തിലാണെന്ന പശ്ചാത്തലത്തിൽ വേണം.

പ്ലേഗ് ആഘാതമായ മറെറാരു വ്യവസായമേഖല കൊറിയർ സർവീസുകളാണ്. ചെറുതും വലുതുമായ 1500 കൊറിയർ സർവീസുകളാണ് സൂററ്–ബോംബെ ചരക്കു കടത്തിനെ മാത്രം ആശ്രയിച്ചുകഴിഞ്ഞത്. അവയൊക്കെ ഇപ്പോൾ നക്ഷത്രമെണ്ണുന്നു.

4000 നൂൽത്തറികൾ, 300 ടെക്സ്റൈറൽ സംസ്കരണ യൂണിററുകൾ, നൂറുകണക്കിന് വജ്രയൂണിററുകൾ, രാസവസ്തുനിർമ്മാതാക്കൾ, ചെറുകിട വ്യാപാരികൾ... എല്ലായിടത്തും കൂടി പത്തുലക്ഷത്തിലധികം തൊഴിലാളികൾ. ഇവർക്കെല്ലാം ഒററയടിക്ക് ജീവിതം വഴിമുട്ടിയിരിക്കുന്നു. തൊട്ടുകിടക്കുന്ന ഹസീര പട്ടണത്തിലെ ഒന്നേകാൽലക്ഷം തൊഴിലാളികൾ സൂററിലെ സ്തംഭനം മൂലം ആശയക്കുഴപ്പത്തിലായിരിക്കുന്ന കഥ വേറെ. ഹസീരയിൽ നിന്ന് ജനം കുടിയൊഴിഞ്ഞാൽ ഇന്ത്യയിലെ ഏററവും വലിയ ഒരുപിടി കമ്പനികൾ അപകടത്തിലാവും–റിലയൻസ്, ഒ എൻ ജി സി, ലാഴ്സൺ ആൻറ് ടൂബ്രോ, എസ്സാർ, ഗുജറാത്ത് എന്നിവയടക്കം.

സാമ്പത്തികതലത്തിൽ വലിയൊരു പരീക്ഷണത്തിൽ രാജ്യം കഴിയുമ്പോഴാണ് പ്ലേഗിലൂടെ ഇന്ത്യ പുതിയ വെല്ലുവിളി നേരിടുന്നത്. ഇപ്പോൾത്തന്നെ പല സംസ്ഥാനങ്ങളിലും ഈ രോഗഭീഷണി നിഴലിട്ടിരിക്കുന്നു. ചെറിയൊരു പനിവന്നാൽ, ഒന്നു തുമ്മിയാൽ, പ്ലേഗ് ഭീതി കടന്നുവരികയായി. രോഗത്തേക്കാൾ ഭീകരമാണ് രോഗാതുരമായ ഈ അവസ്ഥ. നമ്മെ ഈ അവസ്ഥയിൽ കൊണ്ടെത്തിച്ചത് പ്ലേഗാണെന്ന തെററിദ്ധാരണ കൂടി മാറേറണ്ടതുണ്ട്. സത്യത്തിൽ നമ്മുടെ സമൂഹത്തിൻെറ വലിയൊരു രോഗാതുരതയിൽ നിന്നല്ലേ ഈ പരിണതികൾ?

ന്യൂമോണിക് പ്ലേഗ് മഹാരാഷ്ട്രയ്ക്കും ചുററിലുമായി പടരുന്നു എന്ന വസ്തുത ഇന്ത്യൻ സാമൂഹികതയുടെയും ചിന്താഗതിയുടെയും ചില അടിസ്ഥാന വൈകൃതങ്ങളെ ഉയർത്തിക്കാട്ടുന്നു എന്നതാണ് ഏററവും ശ്രദ്ധേയം.

### അടിസ്ഥാന പ്രശ്നം

**ഈ** രാജ്യത്തിൻെറ സാമ്പത്തിക തലസ്ഥാനമായ ബോംബെയും കയററുമതിയുടെ വജ്രനഗരമായ സൂററ്റുമാണ് സത്യത്തിൽ റാവു ഗവൺമെൻറിൻെറ കമ്പോള സാമ്പത്തികതയുടെ ആധാരശിലകൾ. കഴിഞ്ഞ 15 മാസത്തിനിടെ 3000 കോടി ഡോളറിൻെറ വിദേശ നിക്ഷേപമാണ് മഹാരാഷ്ട്രയ്ക്കു വേണ്ടി മുഖ്യമന്ത്രി പവാർ സ്വരുക്കൂട്ടിയത്. ബോംബെയെ മറെറാരു സിംഗപ്പൂരാക്കുകയാണ് തൻെറ ലക്ഷ്യമെന്നുവരെ അദ്ദേഹം പറഞ്ഞുവച്ചു. എന്നിട്ടും ഒരു പകർച്ചവ്യാധി തടുക്കാനോ പോംവഴി കണ്ടെത്താനോ കഴിയാതെ കുഴഞ്ഞുനിൽക്കുകയാണ് ഭരണകൂടമെന്നത് വിചിത്രമായിത്തോന്നാം. എന്നാലിതിൽ അത്ര വൈചിത്ര്യമൊന്നുമില്ല.

പ്ലേഗ്, പൊതുവേ കരുതുമ്പോലെ വീട്ടിലെ എലികളുടെ സൃഷ്ടിയല്ല. പ്ലേഗ് ബാസിലൈയുള്ള ചെറിയ ചെള്ള്, ചില പ്രത്യേക പ്രദേശങ്ങളിലെ വമ്പൻ ചാഴികളിലാണ് കയറിപ്പററുക. പെരുച്ചാഴിയിലും മററും. ഭൂകമ്പവും വെള്ളപ്പൊക്കവും പോലുള്ള പ്രകൃതിക്ഷോഭങ്ങളുണ്ടാവുമ്പോൾ ഇത്തരം ജീവികളുടെ കൂട്ടങ്ങൾ പലേടത്തായി മാററി മറിക്കപ്പെടുന്നു. അപ്പോഴാണ് വീടുകളിലും മററുമുള്ള സാധാരണ എലികളിലേക്ക് പ്ലേഗ് രോഗാണുവാഹിയായ ചെള്ള് കയറിപ്പററുന്നത്. വലിയ വിശപ്പാ[illegible]ക്തദാഹികൾക്ക്. എലികളുടെ ചോര മതിയാവാതെ വരുമ്പോൾ അവ മനുഷ്യരിലേക്ക് കടക്കുന്നു. നാലടിവരെ ഉയരത്തിൽ പൊന്താൻ ശേഷിയുണ്ടീ സൂക്ഷ്മകീടങ്ങൾക്ക്. ഏററവും കുറഞ്ഞത് ഒരു വർഷമെങ്കിലും ഇവയുടെ പ്രത്യുല്പാദനം നടന്നുകൊണ്ടിരിക്കും.

വസൂരിപോലെ പ്ലേഗും ഇന്ത്യയിൽ പാടെ നിർമ്മാർജ്ജനം ചെയ്യപ്പെട്ടു എന്ന വിശ്വാസവും പ്രചാരണവും അബദ്ധജടിലമായിരുന്നു. കഴിഞ്ഞ 25 വർഷമായി കുട്ടികൾക്ക് ഇവിടെ പ്ലേഗ് വാക്സിനെടുത്തിട്ടില്ല. അതിനുകാരണം, നമ്മുടെ സാദാ എലികൾക്ക് പ്ലേഗില്ലെന്ന ധാരണയാണ്. പക്ഷെ, മഹാരാഷ്ട്രയിലെയും കർണ്ണാടകത്തിലെയും ചില പ്രദേശങ്ങളിലെ പെരുച്ചാഴികൾ പ്ലേഗ് വാഹകരാണെന്ന വസ്തുത ശാസ്ത്രജ്ഞർക്കറിവുള്ളതാണ്. ഇത്തരം അപായ കേന്ദ്രങ്ങൾ ഇന്ത്യാ ഉപഭൂഖണ്ഡത്തിൻെറ പല

ഭാഗങ്ങളിലുമുണ്ട്. ഉദാഹരണം: ബർമ്മ, തെക്കുകിഴക്കനേഷ്യ, ഇന്തോനേഷ്യ.

എന്നിരുന്നാലും, ന്യുമോണിക് പ്ളേഗിന്റെ ഇപ്പോഴത്തെ ആവിർഭാവം ഇരുൾയുഗഭീതി പരത്തുന്നു. നമ്മുടെ ആരോഗ്യപരിപാലന സംവിധാനങ്ങളുടെ ഭീകരമായ ദുർമുഖം വെളിവാക്കുന്നു.

ഡയേറിയമൂലം ഭൂമിയിൽ ഏററവുമധികം കുഞ്ഞുങ്ങൾ മരിക്കുന്ന രാജ്യമെന്ന 'ബഹുമതി' ഇന്ത്യയ്ക്കാണ്. മലേറിയയും ക്ഷയവും ഏഷ്യയിൽ ഏററവുമധികമുള്ളതും മറെറങ്ങുമല്ല. 'കാലാ അസർ' ബാധിക്കാവുന്ന ഏഴരക്കോടി ജനങ്ങളാണിവിടെയുള്ളത്. ഇത്രയൊക്കെ മാരകഭീഷണിയുള്ള ഈ രാജ്യം പൊതുജനാരോഗ്യത്തിനായി ചെലവിടുന്നത് ആഭ്യന്തരമൊത്ത ഉല്പാദനത്തിന്റെ വെറും ആറു ശതമാനമാണ്. (സ്രോതസ്: യു.എൻ.ഡി. പി റിപ്പോർട്ട്–93–94) പട്ടിണി രാഷ്ട്രങ്ങളായ നിക്കരാഗ്വയും അർജ്ജന്റീനയും ചെലവിടുന്നതിനെക്കാൾ കുറവ്.

ജി.ഡി.പിയുടെ ആറു ശതമാനം ഒരു മഹാകാര്യമായി കരുതുന്ന ശുംഭന്മാരാണ് നമ്മുടെ ഭരണാധികാരികൾ. എന്നാൽ ഈ ആറുശതമാനം തുകയുടെ 80 ശതമാനവും നഗരങ്ങളിലെ ആവശ്യങ്ങൾക്കായിട്ടാണ് ചെലവാക്കുന്നതെന്ന് തിരിച്ചറിയണം. ബഹുഭൂരിപക്ഷം മനുഷ്യർ ജീവിക്കുന്ന ഗ്രാമങ്ങളിലെ ആരോഗ്യകാര്യങ്ങൾക്കായി തുലോം നിസ്സാരമായ തുകയാണ് ചെലവിടുന്നതെന്നർത്ഥം. അഥവാ ഇന്ത്യയിലെ ബഹുഭൂരിപക്ഷം ജനങ്ങളുടേയും ആരോഗ്യം അവഗണിക്കപ്പെട്ടിരിക്കുന്നു. ഇതേ പ്രദേശങ്ങളിലെ ജനതതിയാണ് സാമ്പത്തിക പുരോഗതിയുടെ കാര്യത്തിലും പാടെ പുറന്തള്ളപ്പെട്ടിരിക്കുന്നതെന്നോർക്കണം.

നമ്മുടെ രാഷ്ട്രീയക്കാരും വ്യവസായി തലവന്മാരും സാമ്പത്തിക ശാസ്ത്ര പണ്ഡിതന്മാരും ബുദ്ധിജീവിക്കൂതകളും സാമ്പത്തിക ഉദാരവൽക്കരണത്തിന്റെ പിണിയാളുപണി ചെയ്യുമ്പോൾ അടിസ്ഥാന ആരോഗ്യവും വിദ്യാഭ്യാസവുമില്ലാതെ ഒരു പുരോഗതിയുമുണ്ടാവില്ലെന്ന ലളിത യാഥാർത്ഥ്യം കാണുന്നില്ല. ചൈന, മലേഷ്യ, തായ്‌ലൻഡ് തുടങ്ങിയ രാജ്യങ്ങളിലെ കുതിച്ചുയരുന്ന വളർച്ചാനിരക്ക്, പ്രാഥമികാരോഗ്യം അടിസ്ഥാന വിദ്യാഭ്യാസവുമായി ബന്ധപ്പെട്ടുകിടക്കുന്ന കഥയും മൻമോഹനമന്ത്രങ്ങളുടെ ഓത്തുകാർക്കറിയില്ല. കെയ്റോയിൽ ഈയിടെ സമാപിച്ച ജനസംഖ്യാ ഉച്ചകോടിയുടെ അന്തിമ നിഗമനവും ഈ വഴിക്കായിരുന്നു. ഗർഭനിരോധന ഉറകളും ഗുളികകളുമല്ല ജനസംഖ്യാനിയന്ത്രണത്തിന് അത്യാവശ്യം. മറിച്ച്, അമ്മമാരുടേയും കുടുംബത്തിന്റെയും പ്രാഥമികാരോഗ്യവും പ്രാഥമിക വിദ്യാഭ്യാസവുമാണെന്ന അവിടത്തെ നിഗമനം ഇന്ത്യൻ പശ്ചാത്തലത്തിൽ ഗൗരവാവഹമാവുന്നു.

കാരണം, ഇന്ത്യയുടെ ഏററവും വലിയ പരിഷ്കരണ പരാജയങ്ങൾ ഈ രണ്ടു മേഖലയിലാണ്. അതിന്റെ തെളിവുകൾ നമ്മുടെ ചുററുവട്ടത്തുതന്നെയുണ്ട്. സ്വകാര്യവൽക്കരണത്തിന്റെ പോരായ്മകളെക്കുറിച്ചാണ് പത്രമാധ്യമങ്ങൾ നിറയെ. എന്നാൽ യഥാർത്ഥ സാമ്പത്തിക വികസനത്തിന് ഉതകുന്നതും ബഹുഭൂരിപക്ഷം പൗരാവലിയേയും ബാധിക്കുന്നതുമായ ആരോഗ്യം, വിദ്യാഭ്യാസം തുടങ്ങിയ കാര്യങ്ങൾ ഈ ചർച്ചയിലുൾപ്പെടുത്തുന്നതേയില്ല. ഇമ്മാതിരി പമ്പരവിഡ്ഢിത്തം അനുവർത്തിക്കുന്നവരാണ് ഓഹരി വിപണി ഇൻഡക്സു നോക്കി ഞെളിയുന്നത്. മൻമോഹനോമിക്സ് ചുടുപിടിച്ചാൽ, സ്വതന്ത്രവിപണി സംജാതമാവുകയും, ജനങ്ങൾക്ക് തൊഴിലു ലഭിക്കുകയും ചെയ്യുമെന്നും അതോടെ സ്വന്തം ആരോഗ്യവും വിദ്യാഭ്യാസവും നാട്ടുകാർതന്നെ നോക്കിക്കൊള്ളുമെന്നും മറെറാരു ഊളത്തരം കൂടി ഇവിടെ പ്രചരിക്കുന്നുണ്ട്. ഇത് വെറും ഭോഷ്കാണെന്ന് സ്വകാര്യവൽക്കരണത്തിന്റെ പിണിയാളുകളായ 'ദേശീയ പത്രങ്ങൾ' കൂടി മുഖപ്രസംഗം എഴുതിക്കഴിഞ്ഞു. അവരെങ്ങനെ എഴുതാതിരിക്കും?

മെച്ചപ്പെട്ട സൗകര്യങ്ങൾ ചെയ്തുതരുമെന്നവകാശപ്പെടുന്ന സ്വകാര്യ ഡോക്ടർമാരും ആശുപത്രികളും പ്ളേഗ് എന്നുകേട്ട മാത്രയിൽത്തന്നെ കടപൂട്ടി സൂറത്ത് വിട്ടുകഴിഞ്ഞിരുന്നു. ഒരടിയന്തിരഘട്ടം വന്നാൽ ഗവൺമെൻറല്ലാതെ മറെറാരുകൂട്ടരും പൊതുജന സഹായത്തിനെത്തില്ലെന്ന വസ്തുതയ്ക്ക് അടിവരയിടുകയാണ് സൂററ്റ് സംഭവം. പ്രശ്നമുഖത്തുനിന്ന് ഒളിച്ചോട്ടം മാത്രമല്ല, നിവൃത്തിയുണ്ടെങ്കിൽ അങ്ങോട്ടുള്ള കവാടം തന്നെ അടയ്ക്കുന്ന പണിയാണ് സ്വകാര്യ ഡോക്ടർമാർ തൊട്ട് സ്വകാര്യ വിമാനക്കമ്പനികൾ വരെ ചെയ്ത 'ദേശസ്നേഹം.' സ്വകാര്യമേഖലയുടെയും തുറന്ന കമ്പോളത്തിന്റെയും പൂച്ചപുറത്താക്കിയ സംഭവം കൂടിയായി ഈ പകർച്ചവ്യാധി. പ്ളേഗ് പിടിച്ചതോ പിടിക്കാൻ സാധ്യതയുള്ളതോ ആയ ഒരൊററ തൊഴിലാളിയെപ്പോലും തിരിഞ്ഞുനോക്കാൻ സൂററ്റിലെ ഒരു വ്യവസായിയും സന്മനസ്സ് കാട്ടിയില്ല. എന്തിനധികം? ഇവിടെ വജ്ര കമ്പോളത്തിലെ തൊഴിലാളികളായ മലയാളികൾക്ക് സൂററ്റ് വിടാൻപോലും പണമില്ലാത്ത മട്ടായി. കാരണം, ശമ്പളം കൊടുക്കാൻ കമ്പനി തയ്യാറായില്ല. വെള്ളായണിക്കാരൻ ഉണ്ണിയും കരുവന്നൂരുകാരൻ കാർത്തികേയനും കാട്ടൂർ സനിലും താഴേക്കാട് സതീശനും ഇരിങ്ങാലക്കുട വിനോദും ഈ ദുരന്തത്തിന്റെ സാക്ഷ്യപത്രങ്ങളായി ഇപ്പോഴും സൂററ്റിലുണ്ട്.

ഗ്രാമപ്രദേശങ്ങളിലെ പ്രാഥമികാരോഗ്യവും ശുചിത്വവും വിദ്യാഭ്യാസവും പരമപ്രധാന വിഷയങ്ങളായി കണക്കാക്കാത്തിടത്തോളം ഏത് ധനപരിഷ്കരണശ്രമവും പൊള്ളയാവും. നഗരങ്ങളും പട്ടണങ്ങളും കൊഴുപ്പിക്കുന്ന പരിപാടികൾ മാത്രമായി ഇവ ചുരുങ്ങുമ്പോൾ, മനുഷ്യവർഗ്ഗങ്ങൾക്കിടയിലെ അന്തരം പെരുകുക കൂടിയാണ്. ഒരു നേരത്തിലേറെ അന്നമുണ്ണാൻ നിവൃത്തിയില്ലാത്തവർ, ആരോഗ്യവും ശുചിത്വവും പാലിക്കാത്ത ഭരണസമിതികൾ, പെററും പോററിയും നേരമൊഴിയാത്ത അമ്മമാർ, വ്യാധികളുടെ ആധി നോററുകഴിയുന്ന ലക്ഷങ്ങൾ... അങ്ങനെ നോക്കുമ്പോൾ യഥാർത്ഥ പ്ളേഗ് ഈ രാജ്യത്തെ അസമത്വവും വികസന സങ്കല്പത്തിലെ വികലതകളുമാണെന്നു വരുന്നു. സൂററ്റ് അതിന്റെ ഒരു ബാഹ്യ ലക്ഷണം മാത്രം.

# വിമാന സർവ്വീസ് നിലച്ചപ്പോൾ

സെപ്തംബർ ഇരുപത്തൊമ്പതു മുതലാണ് നമ്മുടെ മാദ്ധ്യമങ്ങളിലും, സംസാരത്തിലും പ്ളേഗ് സജീവമായി ഇടം നേടിയത്. ഇന്നിപ്പോൾ ഒരാഴ്ചയ്ക്കു ശേഷം സമ്പദ് വ്യവസ്ഥയെവരെ ആഴത്തിൽ ബാധിച്ചിരിക്കുകയാണ് പ്ളേഗ് മൂലമുണ്ടായ പ്രതിസന്ധികൾ.

സൂററ്റിലാണ് പ്ളേഗ് ബാധ പ്രധാനമായും ഉണ്ടായത്. പക്ഷേ ഒരുകൂട്ടം വിദേശ മാദ്ധ്യമങ്ങളും, ചില ഇന്ത്യൻ മാദ്ധ്യമങ്ങളും പ്ളേഗ് ഇന്ത്യയെയൊന്നാകെ ഗ്രസിച്ചിരിക്കുന്നു എന്ന അർത്ഥത്തിൽ വാർത്തകൾ പ്രസിദ്ധീകരിച്ചു. പ്രത്യേകിച്ച് പാകിസ്ഥാനിലെ മാദ്ധ്യമങ്ങൾ. ഇന്ത്യയിൽ ഇരുപത്തയ്യായിരം പേർ പ്ളേഗ്മൂലം മരിച്ചതായി നുണകൾ വിളമ്പിയ വിദേശ മാദ്ധ്യമങ്ങളുണ്ട്. ഇതിനവർ അർത്ഥരഹിതമായ കുറെ തെളിവുകളും നിരത്തി. ദൽഹിയിലെ സ്കൂളുകൾ അനിശ്ചിതകാലത്തേക്ക് അടച്ചിട്ടത് പ്ളേഗ് അനിയന്ത്രിതമായതുകൊണ്ടാണെന്ന് അവർ വാദിച്ചുറപ്പിക്കാൻ ശ്രമിച്ചു. വിദേശ മാദ്ധ്യമങ്ങളും, രാഷ്ട്രങ്ങളും ലോക കമ്പോളത്തിലും, വിദേശ വിനിമയത്തിലും ഇന്ത്യയെ പിന്നോട്ടടിക്കാനുള്ള ശ്രമങ്ങളാണ് നടത്തിവരുന്നത്. കേരളത്തിൽ ഇതുവരെ ഒരൊററ പ്ളേഗ്ബാധപോലും റിപ്പോർട്ട് ചെയ്തിട്ടില്ല. പക്ഷേ വിദേശ രാജ്യങ്ങളിൽ കേരളത്തിലും പ്ളേഗ് ബാധയേററന്ന ചിത്രം നല്കിയതുവഴി വിമാന സർവ്വീസ് ഉൾപ്പെടെയുള്ള സർവ്വബന്ധങ്ങളും അവർ വിച്ഛേദിച്ചു. പാകിസ്ഥാൻ എയർലൈൻസും, സൗദി എയർലൈൻസും പ്ളേഗ് വാർത്തയുടെ ആദ്യദിവസംതന്നെ ഇവിടേക്കുള്ള സർവ്വ വിമാന സർവ്വീസുകളും വിച്ഛേദിച്ചു. യു.എ.ഇ, സൗദി അറേബ്യ, കുവൈററ്, ഖത്തർ, ബഹ്റിൻ, ഒമാൻ എന്നിവിടങ്ങളിൽ ജോലിനോക്കുന്ന മലയാളികളിൽ നിരവധിപേർ ഓണശേഷം തിരിച്ചുപോകാനാകാതെ നാട്ടിൽ കുടുങ്ങി. വിദേശത്തുള്ള വരാണെങ്കിൽ കേരളത്തിൽ പ്ളേഗ് പടരുന്നതായും, അതിഗുരുതരമായ ഒരവസ്ഥയിലേക്കാണ് തങ്ങൾക്കു പ്രിയപ്പെട്ടവർ കടന്നുപോകുന്നതെന്നും ഭയക്കുന്നു. ഇതിനു കാരണം വിദേശമാദ്ധ്യമങ്ങളുടെ നപുംസക വാർത്താ പ്രചാരണമാണ്.

വിമാനം റദ്ദാക്കുക, ചരക്കുകപ്പലുകൾ നിറുത്തലാക്കുക തുടങ്ങിയ നടപടികൾ വഴി 1200 കോടി രൂപ നഷ്ടപ്പെടുന്നു. ദുബായ്ക്കാണ് കനത്ത നഷ്ടം. വിമാന സർവ്വീസുകളിൽനിന്നും, വിമാനത്താവള-തുറമുഖ സർവ്വീസ് ചാർജ്ജുകളിൽനിന്നും, കസ്ററംസ് തീരുവയിൽ നിന്നും ദുബായ്ക്കു ലഭിക്കുന്ന വരുമാനം തന്നെ ദിനംപ്രതി കോടിക്കണക്കിനു ഡോളർ വരും. എയർ ഇന്ത്യയ്ക്ക് 8 കോടിയിലധികം രൂപ നഷ്ടംവരുന്നു. ഗൾഫ് എയർ, സൗദി എയർലൈൻസ്, ഖത്തർ എയർവെയ്സ്, ഒമാൻ എയർവെയ്സ്, കുവൈററ് എയർവെയ്സ് എന്നീ വിദേശ വിമാന സർവ്വീസുകൾക്കും വമ്പിച്ച നഷ്ടം നേരിട്ടിരിക്കുന്നു.

അമേരിക്കയും യൂറോപ്പും ഇന്ത്യയ്ക്കെതിരെ യാതൊരു യാത്രാപ്രതിസന്ധിയും സൃഷ്ടിച്ചിട്ടില്ല. ഇന്ത്യയ്ക്കെതിരെ പ്രചാരണം നടത്തുന്നതിനു ശ്രമിച്ച ചില രാഷ്ട്രങ്ങളുടെ തന്ത്രം ഏററവും ബാധിച്ചത് ഗൾഫ് രാജ്യങ്ങളിലാണ്.

ഗൾഫ് രാജ്യങ്ങൾ എടുത്ത സുരക്ഷാ നടപടികൾ വഴി നിരവധി മലയാളികൾ സന്നിഗ്ദ്ധതയിൽപ്പെട്ടിരിക്കുകയാണ്. വിദേശിയർ ആറുമാസത്തിലേറെ ദുബായ് വിട്ടുനിന്നാൽ വിസ ക്യാൻസലാവുമെന്ന് നിയമമുണ്ട്. രോഗചികിത്സയ്ക്കും വിവാഹത്തിനും മററുമായി കേരളത്തിലെത്തിയ നിരവധിപേർ പ്രിയപ്പെട്ടവർക്കൊപ്പം ഓണംകൂടി തിരിച്ചുപോകാൻ നിശ്ചയിച്ചിരുന്നതാണ്. അപ്പോഴാണ് യാദൃച്ഛികമായി എയർ ബ്ളോക്കുണ്ടാവുന്നത്.

തിരുവനന്തപുരത്തെ ഒരു പ്രമുഖ ഹോസ്പിററലിൽ ഓപ്പറേഷൻ നടത്തി, വിശ്രമശേഷം ദുബായിക്കു പോകാനിരുന്നതാണ് കെ.എസ്.ബാലകൃഷ്ണൻ. പോയ പത്തു വർഷമായി നാട്ടിലോണംകൂടാൻ കഴിയാത്തയാൾ. അതും സഫലീകരിച്ച് തിരിച്ചുപോകേണ്ട ദിവസം മുതലാണ് വിമാനം റദ്ദാക്കിയത്. ആറുമാസത്തിൽക്കൂടുതൽ ദുബായ് വിട്ടുനിന്നാൽ വിസ ക്യാൻസലാവും എന്ന നിയമമനുസരിച്ച് ബാലകൃഷ്ണന് തിരിച്ചുപോകാൻ കഴിയുമോ എന്നു ഭയമുണ്ട്. വീട്ടുകാർ എന്തെങ്കിലുമൊരു വഴിയുണ്ടാകുമെന്നു സമാശ്വസിപ്പിക്കുമ്പോഴും ഈ മനുഷ്യന് ദുഃഖമടക്കാനാവുന്നില്ല. സമ്പാദിച്ചതൊക്കെ വീടുവയ്പിനും, സഹോദരിയുടെ വിവാഹത്തിനുമൊക്കെയായി മുടക്കി. അപ്പോഴാണ് ഓപ്പറേഷനും വേണ്ടിവന്നത്. ഇനിയിപ്പോൾ പോകാൻ കഴിഞ്ഞില്ലെങ്കിൽ...? സംസാരം പൂർത്തിയാക്കാനാവാത്തത്ര ദുഃഖത്തിലാണ് ബാലകൃഷ്ണൻ.

വീട്ടിൽനിന്നും ഒരടിയന്തിര സന്ദേശം ലഭിച്ചതനുസരിച്ചാണ് പത്തുദിവസത്തെ എമർജെൻസി ലീവ് തരപ്പെടുത്തി കൊല്ലത്തുകാരനായ സലിം, നാട്ടിലെത്തിയത്. ബാപ്പയ്ക്ക് അയാളെ കണ്ടപ്പോൾത്തന്നെ പകുതിരോഗം മാറി. ആശുപത്രിയിൽ നിന്നും ബാപ്പയെ വീട്ടിലെത്തിച്ചതിന്റെ തൊട്ടടുത്തദിവസം തിരിച്ചുപോകേണ്ടതായിരുന്നു. യാത്ര മുടങ്ങി. പോയ മൂന്നുനാലു ദിവസമായി എയർപോർട്ടിനടുത്തുള്ള ഒരിടത്തരം ഹോട്ടലിൽ താമസിച്ച് വിമാന സർവ്വീസ് തുടങ്ങുമ്പോൾത്തന്നെ തിരിച്ചുപോകാൻ ശ്രമിക്കുകയാണ് സലിം. ഇതുപോലെ നിരവധിപേർ മാനസികമായി സംഘർഷമനുഭവിച്ച് നാട്ടിലെ പുതിയ വാർത്തകൾ ശ്രദ്ധിച്ച് ദിവസങ്ങൾ പിന്നിടുന്നു.

യാത്രാമുടക്കത്തിൽപ്പെട്ട് നിരവധിപേർ ഗൾഫിലും കഴിയുന്നു. പോയ ദിവസങ്ങളിൽ ആയിരത്തഞ്ഞൂറിലേറെപ്പേർ ഉററവർ മരിച്ചതിനുപോലും നാട്ടിലെത്താനാവാതെ ദുഃഖിതരായി ഗൾഫിൽ കഴിയുന്നു. ആയിരത്തിലേറെ വിവാഹങ്ങൾ കേരളത്തിൽ മുടങ്ങി. വരനോ, വധുവോ, ഉററ ബന്ധുക്കളോ നാട്ടിലെത്താത്തതുമൂലമാണ് ഏറെ വിവാഹങ്ങളും മുടങ്ങിയത്. പിന്നെ പണമെത്താത്തതുമൂലം വിവാഹങ്ങൾ മുടങ്ങി.

പോസ്ററൽ സൗകര്യം പൂർണ്ണമായും നിലച്ചു. ലക്ഷക്കണക്കിനു കത്തുകൾ തപാലാഫീസുകളിൽ കെട്ടിക്കിടക്കുന്നു. സ്പീഡ് പോസ്ററ് സൗകര്യവും നിർത്തലാക്കി. ഇപ്പോൾ നാട്ടിലുള്ളവരും വിദേശത്തുള്ളവരുമായി ബന്ധപ്പെടാനുള്ള ഏകമാർഗ്ഗം ടെലിഫോണുകളാണ്. അതിനാൽ ലക്ഷങ്ങളുടെ ലാഭമാണ് ടെലിഫോൺ ഡിപ്പാർട്ടുമെൻറുണ്ടാക്കുന്നത്. നഗരങ്ങളിലെയും ഗ്രാമങ്ങളിലെയും ടെലിഫോൺ ബൂത്തുകളിൽ നീണ്ട നിര രാപ്പകലെന്യേ കാണാം. അടിയന്തരാവശ്യങ്ങൾക്കായി നാട്ടിലേക്ക് പണമെത്തിക്കാൻകൂടി ഗൾഫിലുള്ളവർക്ക് കഴിയുന്നില്ല. അതുമൂലം മുടക്കംവരുന്ന നിരവധി സംഭവങ്ങളുണ്ട്.

ട്രാവൽ ഏജൻസികൾ ജനരഹിതമായിട്ട് ദിവസങ്ങളായി. പതിവുപോലെ ആൾത്തിരക്കോ, ടെലിഫോണുകളോ ട്രാവലേജൻസികളിലൊന്നും കാണാനാവില്ല. തങ്ങളുടെ അന്നം മുടങ്ങിയതിൽ പ്രതിഷേധിച്ചാണെങ്കിലും ട്രാവലേജൻറന്മാർ ഒരു പ്രകടനം തലസ്ഥാനത്ത് നടത്തിയിരുന്നു. ഒരു ദിവസം ഇരുനൂററമ്പതിലേറെ ടിക്കററുകളുടെ ബുക്കിംഗ് നടന്നിരുന്ന ഒരു ട്രാവൽ ഏജൻസിയിൽ പോയ ദിവസങ്ങളിൽ അന്വേഷണങ്ങൾക്കായി മാത്രമാണ് ചിലരെത്തിയത്.

തിരുവനന്തപുരത്തുനിന്നും, ലക്ഷക്കണക്കിനു രൂപയുടെ പച്ചക്കറികൾ ഗൾഫ് രാജ്യങ്ങളിലേക്ക് കയററി അയച്ചിരുന്നു. അവയൊന്നാകെ പോയ ദിവസങ്ങളിൽ നിലച്ചു. ഇന്ത്യയിൽ നിന്നെത്തുന്ന പച്ചക്കറികളും, ഇറച്ചിയിനങ്ങളും ഗൾഫ് രാജ്യങ്ങളിൽ പൂർണ്ണമായും നിരോധിച്ചിരിക്കുകയാണ്. ഇനി വിമാനയാത്ര പുനരാരംഭിച്ചാൽത്തന്നെയും ഭക്ഷ്യവസ്തുക്കൾ അത്രവേഗം ഇന്ത്യയിൽനിന്നും ഗൾഫ് മാർക്കററുകളിലേക്ക് എത്തിക്കാൻ കഴിയുമോ എന്നുതോന്നുന്നില്ല. ഈ സന്ദർഭം വിദഗ്ദ്ധമായി പ്രയോജനപ്പെടുത്താൻ പാകിസ്ഥാൻ, ബംഗ്ളാദേശ് തുടങ്ങിയ രാഷ്ട്രങ്ങൾ ശ്രമിച്ചുവരുന്നു.

അനൂപ്



ഡോ. വി. രവീന്ദ്രൻ, വെങ്ങാനൂർ

# ഈ രോഗം ഒരു വിധിപോലെ

ചരിത്രാതീതകാലം മുതൽ മനുഷ്യജീവനുനേരേ സംഹാരതാണ്ഡവമാടിയ കഥയാണ് പ്ലേഗിനുള്ളത്. ബൈബിളിലും ഭാഗവതപുരാണത്തിലുംവരെ പരാമർശിക്കപ്പെട്ടിട്ടുള്ള ഈ മാരകരോഗം ഒളിഞ്ഞും തെളിഞ്ഞും മനുഷ്യജീവനു ഭീഷണിയായി നിന്നിട്ടുണ്ട്. വേനൽക്കാലത്ത് ഒരു വിളിപ്പാടകലെ മാറിനില്ക്കുകയും എന്നാൽ ഒരു പ്രകൃതിക്ഷോഭത്തോടൊപ്പം അഥവാ ഒരു വെള്ളപ്പൊക്കത്തോടൊപ്പം കൈകോർത്തു കടന്നുവന്ന് മനുഷ്യനാശം വിതയ്ക്കുകയും ചെയ്യുക എന്നതാണ് ഈ പകർച്ചവ്യാധിയുടെ പ്രവർത്തനശൈലി. അനേകം വർഷങ്ങൾ, നൂററാണ്ടുകൾവരെ തിരിച്ചുവരാനായി മാത്രം ഉറങ്ങിയിരുന്ന ചരിത്രവും ഇതിനുണ്ട്. ഉത്തർപ്രദേശിൽ മഹാമാരിയെന്നും 'കറുത്ത മരണ' (Black Death) മെന്നു പറക്കെയും അറിയപ്പെട്ടിരുന്ന ഈ വിപത്ത് മനുഷ്യൻെറമേലുള്ള ദൈവകോപമായും പിശാചിൻെറ വിളയാട്ടമായും ധരിച്ചുപോന്നിരുന്നു. ഭയം എന്നും അന്ധവിശ്വാസങ്ങളെ പോററിവളർത്തിയിരുന്നല്ലോ. അന്ന് എലി ചത്തുവീണാൽ ഒഴിഞ്ഞുപോകുന്ന ഗ്രാമങ്ങളായിരുന്നു. ഇപ്പോൾ സൂററ്റും ഇതിനൊരപവാദമായില്ല. ഗുജറാത്തിലെ ടെക്സ്റൈറൽ നഗരമായ സൂററ്റിൽനിന്നും മഹാരാഷ്ട്രയിലെ ബീദിൽനിന്നും പതിനായിരങ്ങളാണ് പ്ലേഗിനെപ്പേടിച്ച് സർവ്വവും ഉപേക്ഷിച്ചു പലായനംചെയ്യാൻ നിർബ്ബന്ധിതരായിത്തീർന്നത്. നാമാവശേഷമാക്കി എന്നു ശാസ്ത്രലോകം അഭിമാനിച്ചിരുന്ന മലേറിയ, വസൂരി, പ്ലേഗ് തുടങ്ങിയവ ഉൾപ്പെടുന്ന പട്ടികയിൽ സകലരെയും സ്തബ്ധരാക്കി നൂററിഅൻപതോളം മനുഷ്യജീവൻ അപഹരിച്ചുകൊണ്ട് പ്ലേഗ് തിരിച്ചു വന്നിരിക്കുന്നു; മറാത്തവാഡയുടെ പുതിയ ദുഃഖമായി.

മദ്ധ്യേഷ്യയിൽനിന്നും സുൽത്താൻ മഹമൂദിൻെറ കടന്നുകയററത്തോടൊപ്പം ക്രിസ്തുവർഷം 1031-ൽ ഇന്ത്യയിൽ വന്നുകയറിയ മരണദൂതനാണ് പ്ലേഗെന്ന് ശാസ്ത്രജ്ഞന്മാർ വിശ്വസിച്ചുപോരുന്നു. പതിനാലാം നൂററാണ്ടിൽ 'കറുത്ത മരണം' എന്ന പേരിൽ അറിയപ്പെട്ട ഈ രോഗം ഭൂമിയിലെ ഏകദേശം നാലിലൊന്നു ഭാഗം ജനങ്ങളെ കൊന്നൊടുക്കിക്കൊണ്ടാണ് കടന്നുപോയത്. 1612-ൽ ജഹാംഗീർ ചക്രവർത്തിയുടെ കാലത്ത് ആഗ്രാ നഗരത്തിൽ പൊട്ടിപ്പുറപ്പെട്ട പ്ലേഗാണ് ഇന്ത്യയിലെ ആദ്യത്തെ റെക്കോർഡ് ചെയ്യപ്പെട്ടിട്ടുള്ള പ്ലേഗ്. 1894-ൽ ഹോങ്കോംഗിൽ നിന്നാരംഭിച്ച് 1896-ൽ ബോംബെവഴി കടന്ന പ്ലേഗ് 1918 വരെ മരണനിരക്ക് ഗണ്യമായി വർദ്ധിപ്പിച്ചുകൊണ്ട് സംഹാരദുർഗ്ഗയായി മാറുകയായിരുന്നു. ഇപ്പോഴും സെൻട്രൽ ഏഷ്യ, ഇറാനിയൻ കുർദിസ്ഥാൻ, തെക്കേ അമേരിക്ക, പടിഞ്ഞാറൻ അമേരിക്കൻ ഐക്യനാടുകൾ എന്നിവിടങ്ങളിൽ പതിയിരിക്കുന്നതായി ഡബ്ളിയു.എച്ച്.ഒ പഠനങ്ങൾ സൂചിപ്പിക്കുന്നുണ്ട്. ആസ്ട്രേലിയയിൽനിന്നും ഈ രോഗം റിപ്പോർട്ടു ചെയ്യപ്പെട്ടിട്ടില്ല. 1958 മുതൽ 1977 വരെയുള്ള കാലയളവിൽ ബൊളീവിയ, ബർമ്മ, ഇക്വഡോർ, പെറു, വിയററ്നാം എന്നീ മേഖലകളിലൂടെ മരണക്കാററായി കടന്നുപോയി. പ്ലേഗിൻെറ തേർവാഴ്ചയിൽ ഈ സമയം പിടഞ്ഞുവീണത് ഏകദേശം 5 ലക്ഷം മനുഷ്യജീവനായിരുന്നു. 1947-ൽ സ്വാതന്ത്ര്യലബ്ധിയോടൊപ്പം നടന്ന അഭയാർത്ഥിപ്രവാഹത്തിനു നടുവിൽ നമുക്ക് പ്ലേഗു കാരണം നഷ്ടമായത് എൺപതിനായിരത്തോളം പേർ!

ഭാരതത്തിൽ മലേറിയ നിർമ്മാർജ്ജനത്തിന് ഊന്നൽ നല്കി ആരംഭിച്ച ഡി.ഡി.ററി പ്രയോഗത്തിലൂടെ പ്ലേഗും വിടചൊല്ലാൻ തുടങ്ങി. ഉത്തർപ്രദേശിൽനിന്നും 1959-ലും 60 കളിൽ മദ്ധ്യപ്രദേശിൽനിന്നും ഈ രോഗം നിർമ്മാർജ്ജനം ചെയ്യപ്പെട്ടതായി നാം കരുതി. അവസാനമായി 1966-ൽ കർണ്ണാടകയിൽ കോളാർ ജില്ലയിലെ മുൽബഗൽ താലൂക്കിൽ കണ്ടെത്തിയതൊഴിച്ചാൽ പ്ലേഗ് ഇന്ത്യയിൽനിന്നും ഉന്മൂലനം ചെയ്യപ്പെട്ടു എന്നു നാം വിശ്വസിച്ചു. എന്നാൽ ഉന്മൂലനം ചെയ്യപ്പെട്ടവൻെറ ഉയിർത്തെഴുന്നേല്പായി പ്ലേഗ് തിരിച്ചു വന്നു.

യെർസീനിയ പെസ്ററിസ് (Yersinia Pestis) (—മുമ്പ് പാസ്ററെല്ല പെസ്ററിസ് എന്നു വിളിച്ചിരുന്നു—) എന്ന ശാസ്ത്രനാമത്തിൽ അറിയപ്പെടുന്ന ഗ്രാം നെഗററീവ് ബാക്ടീരിയകളാണ് പ്ലേഗിൻെറ മൂലകാരണം. 1894-ൽ അലക്സാണ്ടർ യെർസിനാണ് ഈ അണുക്കളെ കണ്ടെത്തിയത്. പ്ലേഗ് ബാസിലസ് അവയുടെ പ്രകൃതിദത്ത ആതിഥേയരായ (Natural Host) റോഡൻറുകളിൽ (കരണ്ടുതിന്നുന്ന സസ്തനികൾ) അധിവസിക്കുന്നവയാണ്. അണുബാധയുണ്ടായ എലികളിൽനിന്നും അവയുടെ രക്തംകുടിച്ചു ജീവിക്കുന്ന എലിച്ചെള്ളുകളിലൂടെ (Rat Flea) മററ് എലികളിലേക്കു വ്യാപരിക്കുന്നു. പ്ലേഗ് പ്രധാനമായും രണ്ടുതരത്തിലാണ്. സിൽവാററിക് പ്ലേഗ് അഥവാ Wild Plague-ഉം Domestic Plague-ഉം. ഇതിൽ വനപ്രദേശങ്ങളിലെ എലികളിലൂടെ സംക്രമിക്കുന്നത് ആദ്യത്തേതും മനുഷ്യർക്കു ചുററും ജീവിക്കുന്ന എലികളിലും ഒപ്പം മനുഷ്യരിലും കണ്ടുവരുന്നത് രണ്ടാമത്തേതുമത്രേ. പടിഞ്ഞാറൻ അമേരിക്കയിൽ ഒരുവിഭാഗം നായ്ക്കൾ, അണ്ണാൻ (Ground Squirrel), Wood Rats, Mice എന്നിവയാണ് യെർസീനിയയുടെ റിസർവോയറുകൾ. ജാവയിൽ പാടശേഖരങ്ങളിലെ എലിയും ഇന്ത്യയിൽ 'ടാറ്റെറാ ഇൻഡിക്ക' (Tatera Indica) എന്നയിനം വനപ്രദേശങ്ങളിൽക്കാണുന്ന ഒരുതരം എലിയുമാണ് റിസർവോയറുകൾ. ടെഹ്റാനിലെ പാസ്ചർ ഇൻസ്ററിററ്യൂട്ട് ഡയറക്ടറായിരുന്ന ഫ്രഞ്ച് ശാസ്ത്രജ്ഞൻ ഡോ. ബാൽതാസാറ് (Baltazard) ആണ്, കാട്ടെലികളാണ് (Gerbil) പ്ലേഗ് ബാസിലസിൻെറ പ്രധാന റിസർവോയറുകൾ എന്നു സ്ഥിരീകരിച്ചത്. കാലക്രമേണ പ്ലേഗിന് പ്രതിരോധശേഷിയാർജ്ജിച്ച (Immuned) ഈ റിസർവോയറുകളിൽനിന്നും എലിച്ചെള്ളുകളിലൂടെ മററ് എലികളിലേക്കും മനുഷ്യരിലേക്കും ഒരുപോലെ ഈ രോഗം പകരുന്നു. വനം കൈയേററക്കാരിലും വേട്ടക്കാരിലും ഇതു നേരിട്ടും പകരാം. ഭൂകമ്പങ്ങൾ, വെള്ളപ്പൊക്കം തുടങ്ങിയ പ്രകൃതിക്ഷോഭങ്ങൾ വരുത്തുന്ന പരിസ്ഥിതിയിലെ അസന്തുലിതാവസ്ഥ മുതലെടുത്ത് ഇവ കാട്ടിൽനിന്നും ഗ്രാമങ്ങളിലേക്കും നഗരങ്ങളിലേക്കും ഓടിയെത്തുന്നു. അനുകൂല സാഹചര്യങ്ങളിൽ എലിയുടെ മാളങ്ങളിലും വിസർജ്ജ്യവസ്തുക്കളിലും ഈ ബാക്ടീരിയയ്ക്ക് വളരെക്കാലം (പത്തുവർഷംവരെ) ജീവിച്ചിരിക്കുവാൻ സാധിക്കുമെന്നു തെളിഞ്ഞിട്ടുണ്ട്.

സെപ്ററംബർ മുതൽ മേയ് വരെയുള്ള മാസങ്ങളാണ് ഉത്തരേന്ത്യയിൽ 'പ്ലേഗ് സീസൺ'. മൺസൂണിനുശേഷം എലികളിലുണ്ടാകുന്ന വർദ്ധനവും വിവിധയിനം എലികൾ തമ്മിലുണ്ടാകാവുന്ന സംസർഗ്ഗവും എലിച്ചെള്ളുകളുടെ വിന്യാസവുമായിരിക്കാം ഇതിനു കാരണം. തെക്കേ ഇന്ത്യയിൽ ഇതിനു പ്രത്യേക സീസണൊന്നും ഉള്ളതായി അറിവില്ല.

പ്ലേഗ് പരത്തുന്ന എലിച്ചെള്ളുകൾ പ്രധാനമായും ക്സിനോപ്സില്ല ചേപ്യാപിസ് (Xenopsylla Cheopis), ക്സിനോപ്സില അസ്ററിയ (Xenopsylla Astia), ക്സിനോപ്സില ബ്രസീലിയൻസിസ് (Xenopsylla Brasiliensis) എന്നിങ്ങനെ മൂന്നുവിഭാഗത്തിൽപ്പെട്ടവയാണ്. ഇവയിൽ ഏററവും അപകടകാരി ഉത്തരേന്ത്യയിൽ കണ്ടുവരുന്ന Xenopsylla Cheopis ആണ്. എന്നാൽ ദക്ഷിണേന്ത്യയിൽ കാണുന്ന Xenopsylla Astia രോഗം പരത്തുന്നതിൽ താരതമ്യേന ശേഷി കുറഞ്ഞവനാണ്. അതിനാൽ ഇവിടെ രോഗവും കുറവാണ്.

രോഗാണുബാധയുള്ള എലികളിൽനിന്നും കുടിക്കുന്ന രക്തത്തിലൂടെ ബാസിലസ് എലിച്ചെള്ളുകളുടെ പ്രോവെൻട്രിക്കുലസുകളിൽ (Proventriculus) എത്തുന്നു. 0.5 ക്യൂബിക് മില്ലീമീററർ രക്തത്തിൽ ഏകദേശം 5000 പ്ലേഗ് ബാക്ടീരിയകൾവരെയുണ്ടാകാം. താമസംവിനാ ഈ അണുക്കൾ പെററുപെരുകി അന്നനാളത്തിൽ തടസ്സം (Block) ഉണ്ടാക്കുന്നു. ഈ തടസ്സം കാരണം വീണ്ടും ആഹാരം കഴിക്കാൻ കഴിയാതാവുകയും വിശപ്പുസഹിക്കാനാകാതെ കാണുന്നിടത്തെല്ലാം ഈ ചെള്ള് (Blocked Flea) കടിക്കുകയും ചെയ്യും. ഇത്തരം (Blocked Flea) വൈകാതെ ചത്തുപോകുമെങ്കിലും ഇതിനകംതന്നെ അനേകം ബാക്ടീരിയകളെ എത്തേണ്ടിടത്ത് എത്തിച്ചിട്ടുണ്ടാവും! അന്നനാളത്തിനു പൂർണ്ണതടസ്സമുണ്ടാകാത്ത ചെള്ളിന് (Partially Blocked Flea) കൂടുതൽ കാലം രോഗാണുക്കളെ പരത്തിക്കൊണ്ടു ജീവിക്കാൻ സാധിക്കും. ഇവരാണ് കൂടുതൽ അപകടം ചെയ്യുക. പ്ലേഗു ബാധിച്ച് കൂട്ടത്തോടെ ചത്തുവീഴുന്ന എലികളിൽനിന്നുമെത്തുന്ന എലിച്ചെള്ളുകൾ മനുഷ്യനെ കടിക്കാൻ തുടങ്ങുന്നതോടെ മറെറാരു ദുരന്തത്തിനു —Epidemic—നു തുടക്കമായി. എലികളെപ്പോലെ മനുഷ്യനും വീഴാൻ തുടങ്ങുകയായി.

മനുഷ്യരിൽ പ്ലേഗ് 3 തരത്തിലാണ് കാണപ്പെടുന്നത്. ബൂബോണിക് പ്ലേഗ്, ന്യൂമോണിക് പ്ലേഗ്, സെപ്ററിസീമിക് പ്ലേഗ് എന്നിങ്ങനെ.

എലിച്ചെള്ളുകൾ മനുഷ്യരുടെ കാലുകളിലാണ് സാധാരണ കടിക്കുക. ഒരു ഇഞ്ചെക്ഷനിലെന്നപോലെ കടന്നുകയറുന്ന ബാക്ടീരിയകൾ തൊട്ടടുത്തുള്ള ലിംഫ് ഗ്രന്ഥികളിലെത്തുകയും 2 മുതൽ 6 ദിവസത്തിനകം രോഗലക്ഷണങ്ങൾ കാണിക്കുകയും ചെയ്യുന്നു. ഇതാണ് ബൂബോണിക് പ്ലേഗ്. (Bubon = Groin) കഠിനമായ പനി, ക്ഷീണം, കഴലകളിൽ വീക്കം, വേദന ഇവയാണ് ആദ്യലക്ഷണങ്ങൾ. വീക്കം വന്ന ഗ്രന്ഥികൾക്കകത്ത് പ്ലേഗ് ബാസിലൈ ഒരു ലോക്കറിലെന്നപോലെ സംരക്ഷിക്കപ്പെട്ടിരിക്കുന്നതിനാൽ ഈ അവസരത്തിൽ ബൂബോണിക് പ്ലേഗ് ഒരാളിൽനിന്നും മറെറാരാളിലേക്കു പകരുകയില്ല. ക്രമേണ കഴലകൾ പഴുത്തുപൊട്ടി വ്രണമാവുകയും അണുക്കൾ രക്തത്തിലൂടെ കടന്ന് മററവയവങ്ങൾക്കു ഹാനിയുണ്ടാക്കുകയും ചെയ്യും. കരൾ, സ്പീൻ തുടങ്ങിയ അവയവങ്ങൾ വീങ്ങിവരികയും ചികിത്സിച്ചില്ലെങ്കിൽ രോഗം മൂർച്ഛരിച്ച് മരണം സംഭവിക്കുകയും ചെയ്യും.

ന്യൂമോണിക് പ്ലേഗ്, ബൂബോണിക് പ്ലേഗിൻെറ ഗുരുതരാവസ്ഥയിൽ വരാവുന്നതും മനുഷ്യനിൽനിന്നും മനുഷ്യനിലേക്കു വായുപടലങ്ങളിലൂടെ (Droplet infection) അതിവേഗം പകരാവുന്നതുമാണ്. വായുവിലൂടെ ഉള്ളിൽ കടക്കുന്ന അണുക്കൾ 1 മുതൽ 2 ദിവസത്തിനകംതന്നെ ലിംഫ് ധമനികളിലൂടെ വിന്യസിച്ച് ശ്വാസകോശങ്ങളിൽ രക്തസ്രാവവും നീർക്കെട്ടും ഉണ്ടാക്കുന്നു. കഠിനമായ പനി, കടുത്ത ചുമ എന്നിവയോടൊപ്പം രക്തം കലർന്ന കഫവും പുറത്തു വരുന്നു. രക്തശുദ്ധീകരണം തകരാറാകുന്നതിനാൽ ശരീരം നീലിച്ചുപോകുന്നത് (Cyanosis) ഒരു പ്രധാന ലക്ഷണമാണ്. ഏററവും മാരകമായ ഈ ന്യൂമോണിക് പ്ലേഗിൻെറ പകർച്ച അതിവേഗത്തിലാണ്. ദൽഹിയിൽനിന്നും സൂററ്റിലേക്കു പോയ ആദ്യത്തെ നിരീക്ഷണ സംഘത്തിലെ നാലുപേരിൽ ഒരു ഡോക്ടർ ഉൾപ്പെടെ രണ്ടുപേർക്ക് രോഗബാധയുണ്ടായതായ വാർത്തതന്നെ ന്യൂമോണിക് പ്ലേഗിൻെറ ഭയാനകമായ പകർച്ചയ്ക്ക് ഉദാഹരണമത്രേ.

സെപ്ററി സീമിക് പ്ലേഗ് പരീക്ഷണശാലകളിൽനിന്നുമുണ്ടാകുന്ന അണുബാധമൂലമാണ് പ്രധാനമായും ഉണ്ടാവുക. പക്ഷേ, ഇത് അപൂർവ്വമാണ്. മററു രണ്ടിനം പ്ലേഗു കാരണം വരാവുന്ന സെപ്ററിസീമിയ ഇതിലുൾപ്പെടുത്താം. കാര്യമായ കഴലവീക്കമോ നീർക്കെട്ടോ ഇല്ലാതെതന്നെ രോഗാണു രക്തത്തിൽ കറങ്ങിനടന്ന് ഉണ്ടാക്കുന്നതാണ് ഇത്. അപൂർവ്വമായെങ്കിലും പ്ലേഗ് മെനിൻജൈററിസും ഉണ്ടാക്കുന്നുണ്ട്. പ്ലേഗുബാധിച്ച മനുഷ്യശരീരങ്ങളിൽ ത്വക്കിനടിയിലെ രക്തസ്രാവങ്ങൾ ഉണ്ടാക്കുന്ന നീല അഥവാ കറുത്ത പാടുകൾ ഒരു ഭൂപടത്തിലെന്നപോലെ തെളിഞ്ഞുവരും. ഇക്കാരണത്താലാണ് പ്ലേഗിന് 'കറുത്ത മരണം' (Black Death) എന്ന വിശേഷണം വന്നുചേർന്നത്.



എലിച്ചെള്ള്

**പ്ലേഗ് വാക്സിൻ ഡോസേജ്**

| വ്യക്തിയുടെ പ്രായം, ലിംഗം | 1st ഡോസ് | 2nd ഡോസ് | ബൂസ്റ്റർഡോസ് 6 മാസം ഇടവിട്ട് |
|---|---|---|---|
| പ്രായപൂർത്തിയായവർ | | | |
| പുരുഷന്മാർ | 1.0 ml | 1.5 ml | 1.0 ml |
| സ്ത്രീകൾ | 0.75 ml | 1.0 ml | 0.75 ml |
| കുട്ടികൾ | | | |
| 1-4 വയസ്സ് | 0.2 ml | 0.4 ml | 0.2 ml |
| 5-10 വയസ്സ് | 0.2. ml | 0.4 ml | 0.2 ml |
| 5-10 വയസ്സ് | 0.3 ml | 0.6 ml | 0.3 ml |
| 11-16 വയസ്സ് | 0.4 ml | 0.8 ml | 0.4 ml |

പ്രാരംഭത്തിൽത്തന്നെ രോഗനിർണ്ണയം നടത്തി ചികിത്സിച്ചാൽ ഇന്നത്തെക്കാലത്ത് ഭയപ്പെടേണ്ട ഒരു രോഗമൊന്നുമല്ല പ്ലേഗ്. ബൂബോണിക് പ്ലേഗിൽ എലിച്ചെള്ള് കടിക്കുന്ന ഭാഗത്തുണ്ടാകുന്ന 'ചൊറി'പോലുള്ള 'കുമിള'യിലെ ദ്രാവകം പരിശോധിച്ചാൽ ഈ അണുക്കളെ വ്യക്തമായി കാണാം. (Pripolar Stained Gram Negative Bacilli) വീക്കം ബാധിച്ച കഴലകളിൽ (Bubon) നിന്നും ഈ അണുക്കളെ എളുപ്പത്തിൽ പിടികൂടാം. രക്തം കൾച്ചർ ചെയ്യുകയും സീറോളൊജിക് പരിശോധന നടത്തുകയുമാണ് മററു മാർഗ്ഗങ്ങൾ. ന്യൂമോണിക് പ്ലേഗിൽ രക്തമയമായ കഫം പരിശോധിക്കുകയാണ് എളുപ്പമാർഗ്ഗം മൈക്രോസ്കോപ്പിലൂടെ നിരീക്ഷിച്ചും, കഫം, രക്തം

എന്നിവ കൾച്ചർ ചെയ്തും രോഗനിർണ്ണയം സാദ്ധ്യമാണ്.

പ്ളേഗ് ചികിത്സയ്ക്കായി ടെട്രാസൈക്ളിൻ (Tetracycline) ഫലപ്രദമായി ഉപയോഗിച്ചുവരുന്നു. ദിവസം 4 മുതൽ 6 ഗ്രാം വീതം ആദ്യത്തെ 48 മണിക്കൂറിലും, തുടർന്ന് ദിവസം 2 ഗ്രാം വീതം 14 ദിവസവും നല്കണം. കുട്ടികൾക്കും ഗർഭിണികൾക്കും ഈ മരുന്നു നല്കാറില്ല. സൾഫാഡൈമിഡും പ്ളേഗിനു ഫലപ്രദമാണ്. സ്ട്രെപ്റ്റോമൈസിൻ (Streptomycin), ക്ളോറാം ഫെനിക്കോൾ, കാനാമൈസിൻ തുടങ്ങിയ ആൻറിബയോട്ടിക്കുകളും പ്ളേഗു ചികിത്സയ്ക്ക് ഉപയോഗിച്ചു വരുന്നു. ഈ ഔഷധങ്ങളുടെ പാർശ്വഫലങ്ങൾ കണക്കിലെടുത്തുവേണം നിർദ്ദേശിക്കാൻ എന്നു മാത്രം. സ്ട്രെപ്റ്റോമൈസിൻ ഇഞ്ചെക്ഷൻ ആദ്യഡോസ് 1 ഗ്രാം കൊടുത്തശേഷം ഓരോ 6 മണിക്കൂറിലും 500 മില്ലിഗ്രാം വീതം പനി മാറുന്നതുവരെ കൊടുക്കുന്നു. പനി മാറിയശേഷം ദിവസം 1 ഗ്രാം വീതം മററൊരു 6 ദിവസത്തേക്കുകൂടി നല്കി ചികിത്സ പൂർണ്ണമാക്കുന്നു.

രോഗപ്രതിരോധ നടപടികളുടെ ഭാഗമായി രോഗബാധയുണ്ടായ സ്ഥലത്തിന് 5 മൈൽ ചുററളവിലുള്ള ആളുകൾക്ക് വാക്സിനേഷൻ നടത്തേണ്ടത് അനിവാര്യമാണ്. രോഗബാധയുണ്ടാകാൻ സാദ്ധ്യതയുള്ള സ്വയം മുൻകൂട്ടി അറിഞ്ഞ് ഒരാഴ്ച മുമ്പെങ്കിലും വാക്സിൻ കുത്തിവച്ചാലേ പ്രതിരോധശേഷി യഥാസമയം കൈവരികയുള്ളൂ. തൊലിനടിയിലോ, പേശികളിലോ കുത്തിവയ്ക്കപ്പെടുന്ന ഈ വാക്സിൻ ഇന്ത്യയിൽ തയ്യാറാക്കുന്നത് ബോംബെയിലെ ഹാഫ്കിൻസ് ഇൻസ്ററിററ്യൂട്ടിലാണ്. ഹാഫ്കിൻ വാക്സിൻ എന്നു പേരുള്ള ഇതിനെ സോക്കി പരിഷ്കരിച്ചെടുത്തിരിക്കുന്നു. (Haffkine Vaccine modified by Sokhey) ഒരാഴ്ച ഇടവിട്ട് 2 ഡോസുകൾ നല്കിയാൽ 6 മാസം പ്രതിരോധശേഷിയുണ്ടാകും. വീണ്ടും ബൂസ്ററർ ഡോസെടുത്താൽ പ്രതിരോധശേഷിയുടെ കാലാവധി നീട്ടിക്കിട്ടും.

പ്ളേഗ് ശുശ്രൂഷയുമായി ബന്ധപ്പെട്ടു പ്രവർത്തിക്കേണ്ടി വരുന്ന ഡോക്ടർമാർ, നഴ്സുമാർ, മററ് ആരോഗ്യരക്ഷാ പ്രവർത്തകർ എന്നിവർ രോഗബാധയിൽനിന്നു രക്ഷനേടാൻ മരുന്നു കഴിക്കേണ്ടതുണ്ട്. ടെട്രാസൈക്ളിൻ ദിവസം 1 ഗ്രാം വീതം കഴിക്കുകയോ, സൾഫാ ഡിമിസിൻ ദിവസം 2-3 ഗ്രാം വീതം 5 മുതൽ 7 ദിവസംവരെ കഴിക്കുകയോ വേണം. ബോംബെയിൽ പ്ളേഗിനെപ്പേടിച്ച് അടയ്ക്കാ ചവയ്ക്കുന്ന മാതിരി ടെട്രാസൈക്ളിൻ കഴിച്ചു നടക്കുന്നതായി വന്ന വാർത്ത അത്യന്തം ഖേദകരമാണ്. മീഡിയകളിലൂടെ ബോധവൽക്കരണം നടത്തി ജനങ്ങളുടെ ഭയാശങ്കകൾ അകററേണ്ട ബാധ്യത സർക്കാരിനുണ്ട്.

എലിനശീകരണ പ്രവർത്തനങ്ങൾ ത്വരിതപ്പെടുത്തിയും പരിസരശുചീകരണം പാലിച്ചും രോഗബാധയെക്കുറിച്ചുള്ള യഥാർത്ഥ വസ്തുതകൾ ജനങ്ങൾക്കു മനസ്സിലാക്കിക്കൊടുത്തും ഈ രോഗം നിയന്ത്രണവിധേയമാക്കാം. ബോംബെ നഗരത്തിലെ മാത്രം മൂഷികസംഖ്യ അഞ്ചുലക്ഷത്തിലേറെയാണെന്നു കണക്കാക്കപ്പെട്ടിട്ടുണ്ട്. ഇന്ത്യയുടെ ഭക്ഷ്യധാന്യശേഖരത്തിൻെറ 15 ശതമാനം കാർന്നുതിന്നുകൊണ്ട് 45-ഓളം പകർച്ചവ്യാധികളെ മനുഷ്യനു നല്കി വിരാജിക്കുന്ന ഈ മൂഷികവർഗ്ഗത്തെ ഉന്മൂലനം ചെയ്യേണ്ടത് നമ്മുടെ നിലനില്പിനുതന്നെ അത്യന്താപേക്ഷിതമായിരിക്കുന്നു. പാടശേഖരങ്ങൾ, ഭക്ഷ്യധാന്യപ്പുരകൾ, ഗുഡ്സ് ട്രെയിനുകൾ, ചരക്കുകപ്പലുകൾ ഇവിടുന്നെല്ലാം മൂഷികന്മാരെ കുടിയിറക്കേണ്ടിയിരിക്കുന്നു. പ്രകൃതിക്ഷോഭങ്ങളെ ശാസ്ത്രീയമായ കാഴ്ചപ്പാടോടുകൂടി നേരിടേണ്ടിയിരിക്കുന്നു.

പ്ളേഗിൻെറ വിത്തുകൾ വിതറിക്കൊണ്ട് ഓടിനടക്കുന്ന എലിച്ചെള്ളുകളെ യുദ്ധകാലാടിസ്ഥാനത്തിൽ നശിപ്പിച്ചേ മതിയാകൂ. ഡി.ഡി.ററി, എച്ച്.സി.എച്ച് തുടങ്ങിയ കീടനാശിനികൾ വീട്ടിലും പരിസരങ്ങളിലും സ്പ്രേ ചെയ്ത് ചെള്ളുകളെ നശിപ്പിക്കാം. അടുത്തകാലത്തായി ഡി.ഡി.ററിയെ അതിജീവിക്കാൻ ചില ചെള്ളുകൾക്കു കഴിഞ്ഞിട്ടുണ്ട്. അത്തരം സന്ദർഭങ്ങളിൽ കാർബാറിൽ (2% Carbaryl), ഡയാസിനോൺ (2% Diazinon), മാലത്തിയോൺ (5% Malathion) തുടങ്ങിയ കീടനാശിനികൾ ഉപയോഗിക്കാം.

പ്ളേഗിൻെറ ദുരന്തഭൂമിയിൽ അവസാന രോഗിയും രോഗവിമുക്തി നേടി 12 ദിവസത്തിനുശേഷമോ, വീട്ടുപരിസരങ്ങളിലെ നാടൻ എലികളിൽനിന്നും രോഗശമനം കണ്ടതിന് 30 ദിവസത്തിനുശേഷമോ, കാട്ടെലികളിൽനിന്നും പ്ളേഗ് അപ്രത്യക്ഷമായി 3 മാസത്തിനുശേഷമോ പ്രസ്തുത മേഖലയെ പ്ളേഗ് വിമുക്തമായി പ്രഖ്യാപിക്കാം. ഇനിയും തിരിച്ചുവരാനുള്ള താത്കാലിക വിടവാങ്ങലായി നാം ഇതിനെ കാണുക.

പരിസര ശുചീകരണബോധം പൂർണ്ണമായും കൈമോശം വന്നതിന് ആധുനിക ജനതയ്ക്കു കിട്ടിയ ട്രാജഡിയാകാം കാണാമറയത്തുനിന്നു വന്ന പ്ളേഗ്.

പൗരാണികകാലം മുതൽ ആധുനികകാലംവരെ എത്തിനില്ക്കുന്ന ഒരു വിഷനുലായിരിക്കുന്നു പ്ളേഗ്. എലികളെപ്പേടിച്ച് ഇല്ലംവിട്ട് ഓടേണ്ടിവന്ന സൂററുകാരൻെറ ദുഃഖം നമ്മുടെയും ദുഃഖമാകുന്നു. പരിഷ്കൃത ലോകത്തുനിന്നും ഇന്ത്യ ഒററപ്പെട്ടിരിക്കുന്നു. കേരളത്തിലെ സകല കയററുമതികളും നിലച്ചിരിക്കുന്നു. അക്ഷരാർത്ഥത്തിൽ പ്ളേഗ് ഇന്ത്യയ്ക്കു സമ്മാനിച്ചത് സാമ്പത്തിക ഉപരോധമായിരുന്നു. മലയാളിയുടെ ലാഭകരമായ ഏക വ്യവസായമായ 'ഗൾഫ് വ്യവസായം' കടുത്ത പ്രതിസന്ധിയെ നേരിടുന്നു. പറന്നുപോയി നേടുവാനാണല്ലോ നമ്മുടെ വിധി. പ്ളേഗിൻെറ വിലാസവുമായിച്ചെല്ലുന്ന ഇന്ത്യാക്കാരനെ അറബിപ്പൊന്നിൻെറ നാട്ടുകാർ സ്വീകരിക്കുമോ? ഇന്ത്യൻ പാവാടകൾക്ക് തീപിടിക്കുമെന്നു കണ്ടുപിടിച്ച അമേരിക്കക്കാരൻെറ നാട്ടിലും ഈ രോഗമുണ്ട്. 1988-ൽ 15 കേസുകളും, 1992-ൽ 2 മരണമുൾപ്പെടെ 13 കേസുകളും റിപ്പോർട്ടു ചെയ്യപ്പെട്ടിട്ടും ഒരു 'പുകിലും' കണ്ടില്ലല്ലോ. താത്കാലികമായെങ്കിലും നമ്മുടെനേരെ കൊട്ടിയടയ്ക്കപ്പെടുന്ന ലോകവാതിലുകൾ അവർക്കായി തുറക്കപ്പെടുന്നത് സ്വാഭാവികം മാത്രം. എന്നാൽ എയ്ഡ്സിൻെറ നാട്ടിൽനിന്നായാലും ടൂറിസത്തിൻെറ പേരിൽ നാം എല്ലാ വാതിലുകളും തുറന്നിട്ടിരിക്കുകയല്ലേ?








ഡോ. എസ്.എൻ. രവികുമാർ


# പ്രകൃതിയുടെ മുന്നറിയിപ്പ്



പ്ളേഗ് രോഗം ബാധിച്ച രോഗിയുടെ രക്തപരിശോധന (സ്മിയർ ടെസ്റ്റ്) യിൽ കാണുന്നത്. സേഫ്ററി പിന്നിൻെറ ആകൃതിയിൽ കാണുന്നതാണ് രോഗാണു.



സൂററിൽ പ്ളേഗ് രോഗമുണ്ടായതോടെ മിക്കവാറും എല്ലാ പകർച്ചവ്യാധികളും നിയന്ത്രിച്ചുവെന്നു വിശ്വസിച്ചിരുന്ന നമുക്ക് ശക്തമായ ഒരു താക്കീതാണ് പ്രകൃതി തരുന്നത്. ആധുനിക സുഖസൗകര്യങ്ങൾക്കായി പ്രകൃതിയെ യാതൊരു ദയയുമില്ലാതെ ആക്രമിച്ച മനുഷ്യന് ഒരു തിരിച്ചടിയായി പ്ളേഗിൻെറ ഈ വരവു കാണുന്നതിൽ തെററില്ല.

ലത്തൂരിലുണ്ടായ ഭൂകമ്പവും ഗുജറാത്തിൽ അടുത്തകാലത്തുണ്ടായ വെള്ളപ്പൊക്കവും കാരണം ചത്ത് ഒഴുകിവന്ന വന്യജീവികളേയും മൃഗങ്ങളേയും ശരിയായ രീതിയിൽ മറവു ചെയ്യാത്തത് സൂററിൽ പ്ളേഗുണ്ടായതിന് ഒരു കാരണമാവാം. ഇരുപതു ലക്ഷം ആളുകൾ തിങ്ങിപ്പാർക്കുന്ന തുണിവ്യവസായ നഗരമായ സൂററ് ചപ്പുചവറുകളുടെ കുമ്പാരമായിത്തീർന്നിട്ടുള്ള ഒരു നഗരമാണ്. പരിസര ശുചീകരണത്തിൻെറ ബാലപാഠങ്ങൾപോലും പാലിക്കപ്പെടാത്ത ഒരു നഗരം. ശുചിത്വബോധത്തിനു മുൻതൂക്കം കല്പിക്കാത്ത ഈ വ്യവസായജനതയുടെ ജീവിതത്തിനകത്ത് എലികളും പെററുപെരുകി. അന്നന്നത്തെ അപ്പത്തിനുവേണ്ടി കഷ്ടപ്പെടുന്ന സൂററിലെ സാധാരണജനങ്ങൾക്ക് ശുചിത്വമുള്ള ജീവിതരീതി വിധിക്കപ്പെട്ടിട്ടുള്ളതല്ലല്ലോ. പ്രകൃതി ഇവിടെ നമ്മളോട് ഒരു സത്യം പറയുന്നു— ഇപ്പോഴുള്ള പ്ളേഗ് രോഗം നിയന്ത്രിക്കാൻ കഴിയും. പക്ഷേ, ഒരു മനുഷ്യന് ജീവിക്കാനാവശ്യമായ സാമ്പത്തിക സാമൂഹ്യ സാഹചര്യങ്ങൾ ഉണ്ടായില്ലെങ്കിൽ നമ്മൾ നിയന്ത്രണവിധേയമാക്കി എന്നു വിശ്വസിച്ചിരുന്ന പല പകർച്ചവ്യാധികളും വർദ്ധിച്ച വീറോടെ തിരിച്ചുവരും.

ഉന്മൂലനം ചെയ്തുവെന്നു വിശ്വസിക്കപ്പെട്ടുപോരുന്ന പല രോഗങ്ങളെക്കുറിച്ചും ഇന്നത്തെ പ്രമുഖ ഭിഷഗ്വരന്മാർക്കുപോലും ശരിയായ ജ്ഞാനമുണ്ടോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. സൂററിലെ പ്ളേഗുബാധയെക്കുറിച്ചു വിദഗ്ദ്ധന്മാർക്കിടയിലുണ്ടായ വ്യത്യസ്ത അഭിപ്രായം ഈ വസ്തുതയിലേക്കു വിരൽചൂണ്ടുന്നു. വൈറസ് റിസർച്ച് ഇൻസ്ററിററ്യൂട്ടിൻെറ മുൻ ഡയറക്ടറായിരുന്ന ഡോ. ഗുപ്ത സൂററിലെ രോഗം പ്ളേഗല്ലെന്നും ഒരുതരം വൈറൽ ന്യുമോണിയയാണെന്നും അഭിപ്രായപ്പെട്ടിരുന്നു. രോഗബാധ തുടങ്ങി അഞ്ചുദിവസം കഴിഞ്ഞുള്ള പരിശോധനയിൽ പ്ളേഗ് രോഗാണുക്കളെ കാണാൻ കഴിയാത്തതാണ് അദ്ദേഹം ഈ നിഗമനത്തിലെത്താൻ കാരണം. പരിശോധിച്ചതാണെങ്കിൽ നാഷണൽ ഇൻസ്ററിററ്യൂട്ട് ഓഫ് കമ്മ്യൂണിക്കബിൾ ഡിസീസിലുമാണ്. എലികൾ ചത്തുവീഴാത്തതുകൊണ്ടുകൂടിയാവാം ഡോ. ഗുപ്ത ഈ അഭിപ്രായം പ്രകടിപ്പിച്ചത്. എന്നാൽ പ്ളേഗാണെന്ന് ഇപ്പോൾ സ്ഥിരീകരിക്കപ്പെട്ടിട്ടുണ്ടല്ലോ. ഒരു പക്ഷേ, ഡോ. ഗുപ്ത പറഞ്ഞതുപോലെ പ്ളേഗ് രോഗാണുക്കൾക്കും മാററമുണ്ടായിക്കാണാം. ഇങ്ങനെ പ്രാരംഭദശയിൽ വന്ന അഭിപ്രായവ്യത്യാസങ്ങൾ ഒരുപക്ഷേ, സൂററിലെ പ്ളേഗ് ചികിത്സാരംഗത്ത് കാലതാമസം വരുത്തിയിട്ടുണ്ടാവണം. മരണനിരക്ക് വർദ്ധിക്കുന്നതിൽ ഇത് ഒരു ഘടകമായിട്ടുണ്ടാവാം. എർസീനിയാ പെസ്ററിസ് എന്ന ഈ രോഗാണുവിൻെറ കാര്യത്തിൽ മനുഷ്യന് പ്രകൃതിസിദ്ധമായ യാതൊരു പ്രതിരോധശേഷിയും ഇല്ല. എന്നാൽ ഒരുവട്ടം പ്ളേഗു പിടിച്ച് രോഗം ഭേദമായവർക്ക്, ആദ്യത്തെ ഏഴുദിവസത്തിനുള്ളിൽ പ്രതിരോധ ആൻറിബോഡികൾ ഉണ്ടാവുകയും ജീവിതകാലം മുഴുവനും രോഗപ്രതിരോധശേഷി ഉണ്ടാക്കിക്കൊണ്ടു നിലനില്ക്കുകയും ചെയ്യും.

പ്രതിരോധത്തിനുള്ള ആദ്യത്തെ മാർഗ്ഗം എലിനിയന്ത്രണംതന്നെയാണ്. സമഗ്രമായ ശുചിത്വപരിപാലനത്തിൻെറ അടിസ്ഥാനത്തിലേ ഇതു സാധിക്കുകയുള്ളൂ. അതിന് ജനങ്ങളുടെ പാർപ്പിടസൗകര്യങ്ങളും ജീവിതനിലവാരവും മെച്ചപ്പെടണം. ഏതു രോഗത്തിനുമെന്നതുപോലെ പ്ളേഗിനും അനിവാര്യവും നിരന്തരം വേണ്ടതുമാണ് ആരോഗ്യവിദ്യാഭ്യാസം. രോഗത്തെയും ചികിത്സയെയും സംബന്ധിച്ച് കൃത്യമായ വിവരങ്ങളും പ്രാഥമികാരോഗ്യബോധവും ജനങ്ങൾക്കു നല്കിക്കൊണ്ടിരിക്കലാണ് ആദ്യ നടപടി. ഇതിന് ഏററവും ആവശ്യമായിട്ടുള്ള ഒന്നാണ് പൊതുജന സഹകരണം.



പ്ളേഗ് സാധാരണയായി കാണുന്ന ലോകത്തെ ചില ഇടങ്ങൾ. കറുത്ത അടയാളമിട്ട സ്ഥലത്ത് പ്ളേഗ് ബാധ ചെറിയ തോതിൽ മാത്രം. ഷേഡ് കാണുന്ന ഇടങ്ങളിൽ പ്ളേഗ് കൂടുതലായി ഉണ്ടാവാൻ സാദ്ധ്യത.



# തിരിച്ചറിയൽ കാർഡും ഓർഡിനൻസ് പ്രേമവും

**ബിനോയ് വിശ്വം**

തിരഞ്ഞെടുപ്പുകളിൽ തിരിച്ചറിയൽ കാർഡ് നടപ്പിലാക്കുന്നതു സംബന്ധിച്ചുള്ള തർക്കം നീണ്ടുപോവുകയാണ്. ഒരുഭാഗത്തു തിരഞ്ഞെടുപ്പു കമ്മീഷനും, മറുഭാഗത്തു ചില സംസ്ഥാന ഗവൺമെൻറുകളും അണിനിരന്നിട്ടുള്ള ഈ അഭിപ്രായ സംഘട്ടനം രാഷ്ട്രീയ കേന്ദ്രങ്ങളിലും, നിയമവൃത്തങ്ങളിലും ഒരുപോലെ ഉദ്വേഗം സൃഷ്ടിക്കുന്നു. തിരിച്ചറിയൽ കാർഡു നടപ്പിലാകാത്തപക്ഷം, 1995 ജനുവരി 1-നുശേഷം തിരഞ്ഞെടുപ്പുകളുണ്ടാവുകയില്ലെന്നാണു മുഖ്യ തിരഞ്ഞെടുപ്പു കമ്മീഷണർ ശ്രീ.ടി.എൻ.ശേഷൻ സ്വതഃസിദ്ധമായ ശൈലിയിൽ പറയുന്നത്. തത്ത്വത്തിൽ തിരിച്ചറിയൽ കാർഡുകൾക്കു എതിരല്ലെങ്കിലും, തങ്ങളുടെ സാമ്പത്തിക ബുദ്ധിമുട്ടുകൾമൂലം ജനുവരി 1-നുമുമ്പ് അതു നടപ്പിലാക്കാനാവില്ലെന്നാണു സംസ്ഥാന ഗവൺമെൻറുകളുടെ വാദം. അഡ്വക്കേററ് ജനറൽമാരെ സംയുക്തമായി രംഗത്തിറക്കി, നിയമയുദ്ധങ്ങളുടെ വഴി തേടുമ്പോൾത്തന്നെ മുഖ്യ തിരഞ്ഞെടുപ്പു കമ്മീഷണറുടെ സ്വേച്ഛാപ്രമത്തതയെപ്പററി സംസ്ഥാന ഗവൺമെൻറുകൾ വേണ്ടുവോളം പറഞ്ഞുകഴിഞ്ഞു. തിരിച്ചറിയൽ കാർഡു നടപ്പിലാക്കാൻ വേണ്ടിവരുന്ന സാമ്പത്തിക ബാദ്ധ്യത എതിരാളികൾ പറയുന്നിടത്തോളം വരികയില്ലെന്നു കണക്കുകൾ നിരത്തി സ്ഥാപിച്ചുകൊണ്ട് ടി.എൻ.ശേഷൻ സംസ്ഥാന ഗവൺമെൻറുകൾ ആൾമാറാട്ടത്തെയും അതുവഴി തിരഞ്ഞെടുപ്പു കൃത്രിമങ്ങളെയും, പ്രോത്സാഹിപ്പിക്കയാണെന്നു സമർത്ഥിക്കാൻ ശ്രമിക്കുന്നു. മൊത്തം ചെലവിന്റെ പകുതി വഹിക്കാമെന്നു വാഗ്ദാനം ചെയ്ത കേന്ദ്ര ഗവൺമെൻറാകട്ടെ, ഒരിക്കൽക്കൂടി തങ്ങളുടെ കൈപൊള്ളിക്കുന്ന നടപടികൾക്കൊന്നും ഇല്ലെന്ന പ്രതീതിയാണു പുറമേക്കെങ്കിലും സൃഷ്ടിച്ചിട്ടുള്ളത്. തിരഞ്ഞെടുപ്പു പരിഷ്ക്കരണത്തിന്റെ പേരിൽ വിളിച്ചുകൂട്ടിയ ത്രിദിന സമ്മേളനത്തിൽനിന്ന് നാണംകെട്ട രീതിയിൽ ഒളിച്ചോടിയ ജൂൺ 14-ന്റെ കറുത്ത പാടുകൾ മായാത്തതുകൊണ്ടാകാം, സുപ്രീംകോടതിയുടെ അഭിപ്രായം ആരായുവാനാണു കേന്ദ്രത്തിന്റെ തീരുമാനമത്രെ. എന്നാൽ തീവ്രവാദപരമായ ഒരു നിർദ്ദേശം മുൻവച്ചുകൊണ്ട് ബംഗാൾ മുഖ്യമന്ത്രി സ: ജ്യോതിബാസു കാർഡ് വിരുദ്ധ-ശേഷവിരുദ്ധ യുദ്ധത്തിന്റെ നേതൃസ്ഥാനത്തേക്കുയർന്ന് അദ്ഭുതം സൃഷ്ടിച്ചിരിക്കുന്നു. തിരഞ്ഞെടുപ്പു കമ്മീഷന്റെ അധികാരങ്ങൾ വെട്ടിച്ചുരുക്കാൻ ഓർഡിനൻസ് കൊണ്ടുവരണമെന്നാണ്, ബംഗാളിലെ. ഇടതുപക്ഷ സർക്കാരിന്റെ നായകനും, സി.പി.ഐ (എം) പോളിററ്ബ്യൂറോ അംഗവുമായ ജ്യോതിബാസു-കേന്ദ്രത്തിലെ കോൺഗ്രസ്സ് (ഐ) സർക്കാരിനോട് ആവശ്യപ്പെട്ടത്. തിരിച്ചറിയൽ കാർഡ് നടപ്പിലാക്കുന്നതു സംബന്ധിച്ച വിവാദങ്ങൾക്കപ്പുറത്തും രാഷ്ട്രീയ അർത്ഥമുള്ള നിർദ്ദേശമാണു ജ്യോതിബാസു ഉന്നയിക്കുന്നത്. 'ഓർഡിനൻസ് ഭരണ'ത്തോടു തത്ത്വത്തിലും, പ്രയോഗത്തിലും വിയോജിപ്പുണ്ടാകേണ്ട ഇടതുപക്ഷത്തിന്റെ പ്രമുഖ നേതാക്കളിലൊരാൾ, കേന്ദ്ര സർക്കാരിനു മുമ്പിൽ ഓർഡിനൻസുകളുടെ മാർഗ്ഗദർശിയാകുന്നതിലുള്ള വിരോധാഭാസം ചെറുതല്ലല്ലോ.

## കേന്ദ്രഗവൺമെൻറുപോലും പറയാത്തത്

തിരഞ്ഞെടുപ്പുകമ്മീഷൻ തിരിച്ചറിയൽ കാർഡിന്റെ കാര്യത്തിൽ കടുംപിടിത്തം പിടിക്കയാണെന്നും, അതിലൂടെ തിരഞ്ഞെടുപ്പു പ്രക്രിയയെ സ്തംഭിപ്പിക്കയാണെന്നും ഉള്ള വിമർശനങ്ങൾ ഗൗരവത്തോടെ കാണേണ്ടതു തന്നെയാണ്. അതിന്റെ അടിസ്ഥാനത്തിൽ നിയമ നടപടികളുമായി സുപ്രീം കോടതിയെ സമീപിച്ച സംസ്ഥാന ഗവൺമെൻറുകളുടെ സമീപനവും മനസ്സിലാക്കാൻ കഴിയും. മുഖ്യ തിരഞ്ഞെടുപ്പു കമ്മീഷണർ ടി.എൻ.ശേഷനോടുള്ള പറഞ്ഞറിയിക്കാൻ കഴിയാത്ത പകയുടെ പാരമ്യത്തിൽ 83-ാം ഭരണഘടനാഭേദഗതിക്കുവരെ തിടുക്കംകൊണ്ട ഗവൺമെൻറാണു കേന്ദ്രത്തിലുള്ളത്. 'ശേഷനിഗ്രഹാർത്ഥ'മുള്ള പ്രസ്തുത ബിൽ പാസ്സാക്കിയില്ലെങ്കിൽ, രാഷ്ട്രീയത്തെ മതമുക്തമാക്കാനുള്ള ബില്ലും പാസ്സാക്കേണ്ടെന്ന "പാക്കേജ് സിദ്ധാന്തം" വരെ ഉയർത്തിപ്പിടിച്ചവരാണവർ. അങ്ങനെയുള്ള കേന്ദ്ര ഗവൺമെൻറുപോലും, തിരിച്ചറിയൽ കാർഡിന്റെ കാര്യത്തിൽ സുപ്രീംകോടതിയുടെ അഭിപ്രായമാരായുകയാണു ഉചിതമെന്നു നിനച്ചിരിക്കെ ജ്യോതിബാസുവിനെപ്പോലെ ആദരണീയനായ ഒരു ഇടതുപക്ഷ നേതാവ് ഓർഡിനൻസിന്റെ വക്താവാകുന്നതെന്തിനാണ്? തിരിച്ചറിയൽ കാർഡു നടപ്പിലാകുന്നതിനു മുച്ചൂടും എതിരുനില്ക്കുന്നത് ഇടതുപക്ഷമാണെന്ന പ്രചാരവേലയുമായി ഇന്ത്യയിലെങ്ങും രംഗത്തിറങ്ങാൻ 'തത്പരകക്ഷികൾ'ക്ക് അദ്ദേഹം അവസരം നല്കുന്നതെന്തിനാണ്? പണാധിപത്യത്തിന്റെ സമ്മർദ്ദത്താൽ ജീർണ്ണോന്മുഖമായ നമ്മുടെ രാഷ്ട്രീയഘടനയിൽ, ഇടതുപക്ഷം ഉയർത്തിപ്പിടിക്കുന്ന മൂല്യങ്ങളുമായി പ്രസ്തുത നിലപാടിനെ പൊരുത്തപ്പെടുത്താൻ ഒരാൾക്കു സാഹസികയത്നങ്ങൾ തന്നെ വേണ്ടിവരും.!

## പപ്പടം കാച്ചുന്ന ലാഘവമോ?

തിരഞ്ഞെടുപ്പു കമ്മീഷൻ ഭരണഘടനയുടെ അവിഭാജ്യ ഘടകമാണ്. തിരഞ്ഞെടുപ്പുകളെ മൗലികാവകാശമായി കാണണമെന്നും, എക്സിക്യൂട്ടീവിന്റെ കൈകടത്തലിൽനിന്നും അതിന്റെ സ്വാതന്ത്ര്യം ഉറപ്പുവരുത്തണമെന്നുള്ള ഭരണഘടനാ നിർമ്മാണസഭയുടെ കാഴ്ചപ്പാട് അനുസരിച്ചാണ് അതു നിലവിൽ വന്നത്. മൗലികാവകാശങ്ങൾക്കു രൂപം നല്കിയ ഭരണഘടനാ നിർമ്മാണസഭയുടെ ഉപസമിതി തന്നെയാണ് തിരഞ്ഞെടുപ്പുകൾ സംബന്ധിച്ച വകുപ്പുകൾക്കും രൂപം നല്കിയതെന്നതിന്റെ പ്രാധാന്യവും ഇത്തരുണത്തിൽ ഓർക്കേണ്ടതുണ്ട്. ഭരണഘടനയിലെ 324-ാം വകുപ്പ്, സ്വതന്ത്രവും നീതിപൂർവ്വകവുമായ തിരഞ്ഞെടുപ്പ് ഉറപ്പുവരുത്തുകയെന്ന 'മാൻഡേററോടെയാണു, തിരഞ്ഞെടുപ്പു കമ്മീഷന്റെ അധികാരങ്ങളും, ചുമതലകളും നിർവ്വചിച്ചത്. അവയുടെ നിർവ്വഹണത്തിൽ പരമപ്രാധാന്യമുള്ളത്, തിരഞ്ഞെടുപ്പു കമ്മീഷന്റെ സ്വാതന്ത്ര്യത്തിനുതന്നെയാണ്. ആ സ്വാതന്ത്ര്യത്തെയാണു ഭരണഘടനയുടെ 324 (5)-ാം വകുപ്പു സംരക്ഷിക്കുന്നത്. ഭരണഘടനാദത്തമായ അത്തരം അധികാരാവകാശങ്ങളുടെ മേൽ ഒരു ഓർഡിനൻസിലൂടെ കൈവയ്ക്കാൻ എക്സിക്യൂട്ടീവിനു അധികാരമുണ്ടോ എന്നതു നിയമവിദഗ്ദ്ധന്മാർ കൈകാര്യം ചെയ്യേണ്ട വിഷയമാണ്.

മാറിമാറിവരുന്ന കേന്ദ്രഗവൺമെൻറിന്റെ രാഷ്ട്രീയ താത്പര്യങ്ങൾക്കനുസരിച്ചു കവർന്നെടുക്കാവുന്നതാണ്, തിരഞ്ഞെടുപ്പു കമ്മീഷന്റെ അധികാരങ്ങളെന്നു വരുകിൽ, അതിനു 324 (5)-ാം വകുപ്പു നല്കുന്ന സ്വാതന്ത്ര്യത്തിന് എന്ത് അർത്ഥമാണുള്ളത്? അതും, ഒരു പപ്പടം കാച്ചുന്നത്ര ലാഘവത്തോടെ ഓർഡിനൻസു മുഖേന ആകാമെന്നു വന്നാൽ, കേന്ദ്ര ഭരണാധികാരികളുടെ പേനത്തുമ്പിൽ തിരഞ്ഞെടുപ്പുകളുടെ നീതിനിഷ്ഠ പണയപ്പെടുകയില്ലേ?

തിരഞ്ഞെടുപ്പു പരിഷ്കരണ യത്നങ്ങളെ കുട്ടിക്കളിയായിക്കണ്ട കേന്ദ്ര ഗവൺമെൻറിന്റെ ഒളിച്ചോട്ടംമൂലം അനിവാര്യമായിത്തീർന്ന 'ജൂൺമാസ വിവാദങ്ങൾ' മറക്കാറായിട്ടില്ല.

> **ജനാധിപത്യ വിരുദ്ധ പ്രവണതകൾ ജന്മമുദ്രകളായുള്ള ഒരു ഗവൺമെൻറിന്റെ കൈയിൽ ഓർഡിനൻസ് എന്ന ആയുധം ഏല്പിച്ചുകൊടുക്കുന്നതു ജ്യോതിബാസുവിന്റെ തന്നെ രാഷ്ട്രീയ-വർഗ്ഗ സമീപനങ്ങൾക്കു നിരക്കുന്നതല്ല. അല്ലെങ്കിൽ, "വൻകിട ബൂർഷ്വാ-ഭൂപ്രഭു ഭരണകൂട"ത്തേക്കാൾ മുഖ്യശത്രുവാണ് ടി.എൻ.ശേഷൻ എന്ന മുഖ്യ തിരഞ്ഞെടുപ്പു കമ്മീഷണർ എന്ന് അദ്ദേഹം പ്രഖ്യാപിക്കേണ്ടതുണ്ട്.**

ഭരണഘടനാഭേദഗതിക്ക് ആവശ്യമായ മൂന്നിൽ രണ്ടു ഭൂരിപക്ഷം രാജ്യസഭയിൽ ഇല്ലെന്നു പറഞ്ഞായിരുന്നല്ലോ (വാസ്തവത്തിൽ, 160 അംഗങ്ങളുടെ പിൻബലമാണു വേണ്ടിയിരുന്നതെങ്കിൽ. ഗവ: ഭാഗത്ത് 161 പേരുടെ പിന്തുണ അന്നും ഉണ്ടായിരുന്നു) അന്നു ഗവൺമെൻറ് ബിൽ അവതരിപ്പിക്കാൻ പോലും കൂട്ടാക്കാതെ ഒളിച്ചോടിയത്. "മുഖ്യ തിരഞ്ഞെടുപ്പുകമ്മീഷണർ ഒരു ഭാഗത്തും, മററു രണ്ടു കമ്മീഷണർമാർ മറുഭാഗത്തുമായി അഭിപ്രായവ്യത്യാസം ഉടലെടുത്താൽ, ഭൂരിപക്ഷപ്രകാരം തീരുമാനമെടുക്കേണ്ടതാണ്" എന്ന രൂപത്തിൽ ഗവൺമെൻറ് തയ്യാറാക്കിയ 83-ാം ഭരണഘടന ഭേദഗതിക്കു പിന്തുണ നല്കാത്തതിന്റെ പേരിൽ അന്നു സി.പി.ഐയെ വിമർശിച്ചവരുടെ മുൻനിരയിൽ ജ്യോതിബാസുവും ഉണ്ടായിരുന്നു. തിരഞ്ഞെടുപ്പു കമ്മീഷനും, സുപ്രീംകോടതിയും ഒരുപോലെയാണെന്നായിരുന്നു, "ഭൂരിപക്ഷവാദ"ത്തിന്റെ വക്താക്കൾ അന്നു സ്ഥാപിക്കാൻ ശ്രമിച്ചതെന്ന് ഓർക്കുന്നു. ആ വാദത്തിന്റെ മറവിൽ സുപ്രീംകോടതി ചീഫ് ജസ്ററിസിന്റെ അധികാരങ്ങളും ഓർഡിനൻസു മുഖേന ഇടപെടാമെന്നു നാളെ ആരെങ്കിലും വാദിച്ചാൽ എന്തായിരിക്കും സ്ഥിതി? ജനാധിപത്യ വ്യവസ്ഥയിലെ. ഭരണഘടനാ സ്ഥാപനങ്ങളെ മുഴുവൻ ഓർഡിനൻസുകൾ വഴി ചൊല്പടിയിൽ കൊണ്ടുവരാൻ, എക്സിക്യൂട്ടീവിനു ബുദ്ധി ഉപദേശിക്കുന്നവർ, തങ്ങൾ ചെയ്യുന്നതെന്താണെന്നു നൂറുവട്ടം ചിന്തിക്കേണ്ടതുണ്ട്.

## കുഴിച്ചുമൂടപ്പെടും

ഇന്നത്തെ മുഖ്യ തിരഞ്ഞെടുപ്പു കമ്മീഷണർ വിവാദപുരുഷനാണെന്നതു സുവിദിതം. തിരിച്ചറിയൽ കാർഡുകളുടെ കാര്യത്തിലും, വിവാദപരമായ സമീപനങ്ങൾ അദ്ദേഹത്തിന്റെ കൂടെത്തന്നെയുണ്ട്. പക്ഷേ, പണക്കൊഴുപ്പും, കൈക്കരുത്തും, അധോലോകവും, അധികാരവും ചേർന്നു തിരഞ്ഞെടുപ്പുകളെ ധൂർത്തുനിറഞ്ഞ ആഭാസവേദിയാക്കുന്ന പശ്ചാത്തലത്തിലാണ്, തിരിച്ചറിയൽ കാർഡുകളുടെ നിർദ്ദേശം ഉന്നയിക്കപ്പെട്ടതെന്നു ജനാധിപത്യവാദികൾ മറക്കരുത്. രാമന്റെ വോട്ട് രാവണൻ ചെയ്യുകയും കുട്ടിരാവണന്മാർ അതിൽ ഊററംകൊള്ളുകയും ചെയ്യുന്ന അവസ്ഥാവിശേഷത്തിനു മാററമുണ്ടാകണം. അതിന്റെ ഭാഗമായി ഉന്നയിക്കപ്പെടുന്ന തിരിച്ചറിയൽ കാർഡ് നിർദ്ദേശത്തിലൂടെ കമ്മീഷൻ അധികാരലംഘനം നടത്തുകയാണെന്ന് ആരും പറയുകയില്ല. സംസ്ഥാനങ്ങളുടെ സാമ്പത്തിക ക്ലേശങ്ങളെ കണക്കിലെടുക്കാതെ സമയത്തിന്റെ കാര്യത്തിൽ, ശാഠ്യം പിടിക്കുകയാണെന്നു ശേഷനെപ്പററി വിമർശനമുണ്ട്. കാർഡുകളുടെ കാരണത്താൽ തിരഞ്ഞെടുപ്പുകൾ മരവിപ്പിക്കുന്ന നിലപാടിലേക്കു പോകാതെ സമവായത്തിന്റെ മാർഗ്ഗമാണു കണ്ടെത്തേണ്ടത്. കോടതിയുടെ തീരുമാനം അംഗീകരിക്കുമെന്നു കമ്മീഷൻ വ്യക്തമാക്കിയതും ശുഭസൂചകമാണ്. എല്ലാ വിമർശനങ്ങളുമുള്ളപ്പോഴും, തിരഞ്ഞെടുപ്പു രംഗത്തെ ശുദ്ധീകരിക്കാനായി കമ്മീഷന്റെ മേൽ നിക്ഷിപ്തമായ അധികാരങ്ങൾ ഉപയോഗിക്കുന്നതിൽ ടി.എൻ.ശേഷൻ ഇന്നു പ്രകടിപ്പിക്കുന്ന ശുഷ്കാന്തി സർവ്വരാലും അംഗീകരിക്കപ്പെട്ടതാണ്. 'ജൂൺമാസ വിവാദങ്ങൾ'ക്കു നടുവിലും സ: ഇ.എം.എസ്. നമ്പൂതിരിപ്പാട് എഴുതിയതു നോക്കുക: "ഇന്നത്തെ മുഖ്യ തിരഞ്ഞെടുപ്പു കമ്മീഷണറെക്കുറിച്ചു പറയുകയാണെങ്കിൽ, അദ്ദേഹം ഒരു നല്ല കാര്യം ചെയ്തുവെന്നതു ശരിയാണ്. കേന്ദ്രഗവൺമെൻറിന്റെ ആജ്ഞാനുസരണം പ്രവർത്തിക്കുന്ന ഒരു സ്ഥാപനമല്ല തിരഞ്ഞെടുപ്പു കമ്മീഷനെന്ന് അദ്ദേഹം കാണിച്ചു." (പ്രതിവാര രാഷ്ട്രീയക്കുറിപ്പുകൾ, 1994 ജൂൺ 21.) ഇതിനുമുമ്പും മററാരും തയ്യാറാകാതിരുന്ന, ആ "നല്ല കാര്യ"ത്തിന്റെ പേരിലാണ്, ഒററപ്പാലം തിരഞ്ഞെടുപ്പിന്റെ കാലത്തുപോലും "പൊൻപിള്ള"യായിരുന്ന ശേഷൻ കേന്ദ്ര സർക്കാരിന്റെ കണ്ണിലെ കരടായി മാറിയത്. അതുകൊണ്ടു മാത്രമാണ്, തങ്ങളുടെ ആജ്ഞാനുവർത്തികളായ "രണ്ടു കമ്മീഷണർമാരെ"ക്കൊണ്ടു ഭൂരിപക്ഷം ഉറപ്പുവരുത്തി ശേഷനെ കഷണിക്കണമെന്ന ലക്ഷ്യത്തോടെ, അവർ ഭരണഘടനാഭേദഗതിക്കു കോപ്പുകൂട്ടിയത്. അലസിപ്പോയ അവരുടെ സ്വപ്നത്തെപ്പററി ചരമഗീതങ്ങൾ പാടിയത് മററു പലരുമാണെങ്കിലും, പത്തു സംസ്ഥാനങ്ങളിൽ വരാനിരിക്കുന്ന തിരഞ്ഞെടുപ്പുകളെക്കുറിച്ച് ഓർക്കുമ്പോൾ കേന്ദ്രസർക്കാരിനും, ഭരണകക്ഷിക്കും ഉൾക്കിടിലമുണ്ടെന്നത് ഒരു രഹസ്യമേയല്ല. അവരുടെ മുമ്പിലേക്കു പ്രതിപക്ഷത്തെ പ്രമുഖനായ ഒരിടതുപക്ഷനേതാവ് ഓർഡിനൻസ് നിർദ്ദേശവുമായി ചെല്ലുന്നതു രാഷ്ട്രീയ നിരീക്ഷകരെയെല്ലാം അമ്പരിപ്പിക്കും. തിരിച്ചറിയൽ കാർഡിന്റെ കാര്യത്തിൽ പ്രസ്തുത നിർദ്ദേശം അംഗീകരിക്കപ്പെട്ടാൽ, കേന്ദ്രഗവൺമെൻറിന്റെ ആജ്ഞാനുസരണം പ്രവർത്തിക്കുന്ന ഒരു സ്ഥാപനമല്ല തിരഞ്ഞെടുപ്പു കമ്മീഷനെന്നു കാണിച്ച ആ "നല്ല കാര്യ'ത്തെ ഇല്ലാതാക്കാനുള്ള ഓർഡിനൻസ് പരമ്പരകളായിരിക്കും പിന്നെയുണ്ടാവുക. എലിയെ തോല്പിക്കാൻ വേണ്ടി അങ്ങനെ ഇല്ലം ചുട്ടാൽ തിരഞ്ഞെടുപ്പു രംഗം കേന്ദ്ര ഭരണകക്ഷിയുടെ അഴിഞ്ഞാട്ടവേദിയാകുമെന്നു തീർച്ചയാണല്ലോ.

## ഒരു സൈദ്ധാന്തിക പ്രശ്നം

ജ്യോതിബാസുവിന്റെ നിർദ്ദേശ

ശേഷം 56-ാം പേജിൽ

അക്കിത്തം

# തിത്തിത്ത്യരുള

ഏകാന്തതയിലിരിക്കുമ്പോളൊരു
മൂകവിഷാദം മൂളുന്നു;
കൈയിലിരിക്കും ദിനപത്രത്തിൽ
കണ്ണീർത്തുള്ളികൾ വീഴുന്നു.

* * * *

എപ്പോളെന്തിന്നെവിടേയ്ക്കെങ്ങനെ
പൊയ്പോയ് ഭാരതസംസ്കാരം?
തേനാൽപ്പാലാൽ ഭൂമിയെ മുഴുവൻ
തേവിനനച്ച പരിഷ്കാരം?
തട്ടിപ്പറിയും പൊത്തിപ്പിടിയും
വെട്ടിപ്പിടിയും പോരാതെ
തലവെട്ടയിലാത്മാഹുതി ചെയ്യും
കലയായില്ലേ സ്വാതന്ത്ര്യം!
അക്ഷരകലതന്നാശാന്മാരും
കക്ഷിവിരോധബ്ളാക്കൗട്ടാൽ
സത്യത്തുറമുഖവാതിൽക്കൽപ്പോയ്
*'തിത്തിത്ത്യരുള'കൾ തേടുന്നു.

അടിച്ചുടയ്ക്കുവിനടിച്ചുടയ്ക്കുവി-
നാദർശത്തിൻ പ്രതിമകളെ.
സോഷ്യലിസത്തിൻ മുതുകത്തും നാം
സോഡാക്കുപ്പിയടച്ചില്ലേ?
എങ്ങു ഡിമോക്രസി, സെക്യുലറിസമെ,
ങ്ങെല്ലാമുട്ടോപ്പിയയായി!
വേലികൾപോലും വിളതിന്നു, നാം
വാലാട്ടാതെ കിടന്നാലോ?

വാലില്ലെന്നോ പിന്നിൽ? ഹാ, തിരു-
മാലിത്തരമാരൊപ്പിച്ചു?
വാലില്ലെങ്കിൽപ്പോട്ടേ, വായും
വഡ്ഢിയുമില്ലേ? പല്ലില്ലേ?
കൊമ്പുകുലുക്കിയെണീയ്ക്കിൻ, നിങ്ങടെ
കൊററു കുശാലായ്ത്തീരട്ടെ.
മുന്നോട്ടായും മുമ്പു പൊടുന്നനെ
നിന്നേപോയോ? പററില്ല!
കഴുത്തിലുണ്ടോ ചുടി? ശരിയ്ക്കതു
കാണാൻ വൈകിപ്പോയെന്നോ?
കുററി പറിയ്ക്കാൻ കൊമ്പുകുലുക്കി-
ക്കുതറിക്കുത്തിയിളക്കുമ്പോൾ
കമ്പുള്ള മുളങ്കുററികളേല്ക്കെ-
ക്കണ്ണിൽച്ചോര പൊടിഞ്ഞെന്നോ?

* * * *

എപ്പോളെന്തിന്നെവിടേയ്ക്കെങ്ങനെ
പൊയ്പോയ് ഭാരതസംസ്കാരം?
തേനാൽപ്പാലാൽ ഭൂമിയെ മുഴുവൻ
തേവിനനച്ച പരിഷ്കാരം?
ഉപ്പിൻചാക്കു ചുമന്നവനെപ്പോ-
ലുണ്ടതു മുഴുവൻ വേർത്തല്ലി
ഹോട്ടലിൽ നിന്നു പുറത്തുവരും മു-
മ്പൊട്ടിപ്പോയീ വയറാകെ?

ഓരോ ദിനവും പുലരുമ്പോഴേ-
യ്ക്കോരോ പൈസ ചുരുങ്ങുന്നു
കൈയിലെ രൂപയ്ക്കെന്നാൽപ്പച്ച-
പ്പയ്യായ് നമ്മളുറങ്ങുന്നു,
എങ്ങനെയെന്തിന്നീ വില് പെട്ടെ-
ന്നിങ്ങനെ മേലോട്ടുയരുന്നു?
ചിന്തിപ്പീലാ നമ്മളതൊന്നും;
ചിന്തിച്ചാലും പറയില്ല.
പറഞ്ഞതാരും മൈക്കുകളലറും
കറപറമൂലം കേൾക്കില്ല.
കേട്ടാൽപ്പോലും പ്ളാവില തേടി-
ക്കെണിയിൽച്ചാടാൻ മുതിരില്ല.

ഇല്ലാതായി വെളിഞ്ചന്തകളിഹ,
ബില്ലായീ കൈക്കൂലിക്കും.
ഒന്നാംക്ളാസ്സിൽക്കയറാൻ മാസ്ററർ-
ക്കൊന്നരലക്ഷം പോരത്രേ!
എങ്കിലുമഞ്ചാമത്തെക്കൊല്ലം
വങ്കശ്ശാരായ്ച്ചെല്ലുന്നു
വരിയായ്നിന്നൊരു തകരപ്പെട്ടിയി-
ലൊരു വോട്ടിട്ടുകൊടുക്കുന്നു.
നമ്മുടെ നേതാവായ് ഞെളിയട്ടേ
നാണംകെട്ടവരാരാനും!

* * * *

എപ്പോളെന്തിന്നെവിടേയ്ക്കെങ്ങനെ
പൊയ്പോയ് ഭാരത സംസ്കാരം?
തേനാൽപ്പാലാൽ ഭൂമിയെ മുഴുവൻ
തേവിനനച്ച പരിഷ്കാരം?
എവിടെപ്പോയീ ഗാന്ധിമഹാത്മാ,-
വെവിടെപ്പോയീ നേതാജി,
എവിടെപ്പോയീ ജയപ്രകാശജി,-
യെവിടെപ്പോയി വിനോബാജി,
പോയീ ലോഹ്യകളെവിടേയ്ക്കെ,മ്മെൻ
റോയികൾ, ദീനദയാലുക്കൾ?
മറന്നുപോയോ ജനാധിപത്യം,
മതേതരത്വം മുതലായി
പണ്ടുരുവിട്ടു പഠിച്ചതു മുഴുവൻ?
പറഞ്ഞുതരുമോ ദയവായി?
പ്രത്യുല്പാദക ഭാവിയുഗത്തിൻ
വിത്തും പണയം വയ്ക്കുമ്പോൾ,
തേറുവതെന്നോ മൈസൂർക്കാട്ടിലെ
വീരപ്പൻ തൻ ചിരി നമ്മൾ?

* * * *

ഏകാന്തതയുടെ മൂകവിഷാദം
ലോകത്താകെപ്പടരുമ്പോൾ,
പടരും കണ്ണീർത്തുള്ളികളാൽ ദിന-
പത്രം പൾപ്പായ്ത്തീരുന്നു.

* പണ്ടൊരു ഇലമുറിക്കാര്യസ്ഥൻ ശർക്കരയുരുള മേടിക്കാൻ അങ്ങാടിക്കു പോകുമ്പോൾ അററക്കഴായയിൽ വീണുനനഞ്ഞു; എങ്കിലും കടയിൽ ചെന്നു. എന്തുവേണം എന്ന ചോദ്യത്തിനു മറുപടി പറഞ്ഞു, ''തിത്തിത്ത്യരുള.''







എം.എസ്. ദിലീപ്



**സ്വന്തം കവിതയുടെ കുടത്തിൽ അക്കിത്തം വെള്ളം ചേർക്കാറില്ലെന്ന സത്യം മലയാളികൾക്ക് നന്നായറിയാം. ഈ അറിവാണ് അക്കിത്തത്തെ ജനങ്ങളുടെ മനസ്സിൽ മഹാ കവിയാക്കിയത്. വായനക്കാരനെ കൂടെ കൊണ്ടുപോകാത്ത കവി കാലാന്തരത്തിൽ വിസ്മൃതനാവുമെന്നു വിശ്വസിക്കുന്ന കവിയുടെ ജീവിതത്തിലേക്കും മനസ്സിലേക്കും.**

# ജാതിരഹിത ബ്രാഹ്മണ്യം

പാലക്കാട്ട് കുമരനെല്ലൂരിലെ അമേററൂർ അക്കിത്തത്തുമന സന്തതിയില്ലാതെ കുററിയററുപോകുമോ എന്ന ആശങ്കകൊണ്ട് ആകുലരായിത്തീർന്ന നേരം. ''കാരണവന്മാരും നാട്ടുകാരും മനമുരുകി പ്രാർത്ഥിച്ചു. തിരുവോണമൂട്ടുകൾ, ഗണപതിഹോമം, ഈശ്വരസേവകൾ, കാലുകഴുകിച്ചൂട്ടുകൾ, ജാതിമത ഭേദമില്ലാതെ വരുന്നവർക്കൊക്കെ സദ്യയും എണ്ണയും മുണ്ടും, വലിയ പയററുകണ്ടം മുഴുവൻ കായ്ച്ചുനില്ക്കുമ്പോൾ പശുക്കളെക്കൊണ്ടു തീററുക, 'അത്', 'ഇത്' ഇത്രയെല്ലാം കണ്ണീർ കണ്ടപ്പോൾ ഞാനങ്ങു തീരുമാനിച്ചിരിക്കാം—ശരി ഭൂമിയിൽച്ചെന്നു ജനിക്കുക തന്നെ''— മഹാകവി അക്കിത്തം തൻെറ ജാതകപ്പൊരുളഴിച്ചു. മാതൃഗൃഹത്തിലെ യജുർവേദാലാപവും പിതൃഗൃഹത്തിലെ ഋഗ്വേദാലാപവും കേട്ടുകൊണ്ടാണ് കവി ഭൂമിയിലേക്കു മിഴിച്ചത്. മൂന്നുവയസ്സിൽ എഴുത്തിനുവച്ച കാലംമുതൽ പല നാട്ടെഴുത്തച്ഛന്മാരുടെ കീഴിൽ പഠിച്ച നീതിസാരവും, മണിപ്രവാളവും. വളരുന്ന കാലത്ത് അമ്മ വിരൽവച്ചു വായിച്ച എഴുത്തച്ഛൻ കൃതികൾ, എട്ടുവയസ്സിൽ ഉപനയനം കഴിഞ്ഞ് അദ്ധ്യയനം ആരംഭിച്ച വേദം. കവിയുടെ ബ്രഹ്മചര്യ: ''തുറന്ന വാതിലടയ്ക്കണം, എടുത്ത കിണ്ടി കമിഴ്ത്തണം, കിടന്ന പായ മടക്കണം, ഇരുന്ന പലക ചാരണം—ഇങ്ങനെ ചങ്ങലയായിട്ടാണ് പരമേശ്വരൻ മൂത്തഫൻെറ തത്ത്വോപദേശങ്ങൾ. പ്രഭാതത്തിൽ അഞ്ചുമണിക്ക് എണീററാൽ പകൽ പതിനൊന്നു മണിക്കാണ് പ്രാതൽ. രാത്രി പതിനൊന്നു മണിക്ക് ഉറക്കം. ശാരീരികവും മാനസികവുമായി ഞാനനുഭവിച്ച നോവിനൊരു കണക്കില്ല. അരുതുകളുടെ വല്ലാത്ത ലോകം. പക്ഷേ, എൻെറ അരയിൽ പൊന്നേലസ്സുണ്ടായിരുന്നു.''

പതിനൊന്നു വയസ്സിൽ സമാവർത്തനം കഴിഞ്ഞു. അന്നേയ്ക്ക് കവിതയെഴുത്ത്—നാടകം, കഥ, ലേഖനം എല്ലാം—രോഗം പോലെ ആയിട്ടുണ്ട്. വേദവിദ്യാഭ്യാസം കഴിഞ്ഞിട്ടില്ല. അച്ഛൻ, വാദ്ധ്യാർപ്രവൃത്തിക്ക് കുത്തുള്ളി കൃഷ്ണൻനമ്പൂതിരി എന്ന ഓതിയ്ക്കൻെറകൂടെ ഷൊർണ്ണൂരിലെ മാനാനംപററ മനയ്ക്കലേക്ക് എന്നെ അയച്ചു. സമാവർത്തനം കഴിഞ്ഞാൽ നമ്പൂതിരിയായല്ലോ. അച്ഛൻെറ വാദ്ധ്യാർവൃത്തിയിൽ സഹായിക്കാൻ അധികാരമായല്ലോ. പക്ഷേ, എനിക്ക് ക്രിയാദികളൊന്നും വേണ്ടത്ര അറിയാഞ്ഞതുകൊണ്ടാണ് കുത്തുപള്ളിയെ കൂടെ അയച്ചത്. അദ്ദേഹം സംസ്കൃതപണ്ഡിതനും കവിയും വേദവിശാരദനും വാദ്ധ്യാർ പ്രവൃത്തി (ക്രിയാദികൾ) അറിവുള്ള ആളുമായിരുന്നു. എന്നാൽ മാനാനംപററയുടെ ഓതിയ്ക്കൻസ്ഥാനം അക്കിത്തത്തിനാണ്. അതുകൊണ്ടാണ് എന്നെ കർത്താവ് എന്ന നിലയ്ക്കയച്ചത്. അവിടെ ഒരു ഉപനയനം കഴിപ്പിക്കാനാണ് പോയതെന്നു തോന്നുന്നു. ഏതായാലും പോകുന്നവഴിക്ക് ചെറുതുരുത്തിയിൽച്ചെന്ന് വള്ളത്തോളിനെക്കണ്ടു. അദ്ദേഹം ഉപദേശിച്ചു, ധാരാളം എഴുതണം, സംസ്കൃതം പഠിക്കണം. ഇതുരണ്ടും ഉണ്ടായാലേ കവിയാകൂ. തുടർന്നാണ് സംസ്കൃതപഠനം തുടങ്ങിയത്. പന്ത്രണ്ടുവയസ്സിനുശേഷം വേദവിദ്യാഭ്യാസം കഴിഞ്ഞശേഷമാണ് ആ സംസ്കൃതവിദ്യാഭ്യാസം (ജ്യോതിഷപഠനം) അത് ആറുമാസമേ ഉണ്ടായുള്ളുവെങ്കിലും കവിത അന്ന് പുതിയൊരു ദിഗ്ദർശനാവേശത്തോടെ പുറത്തുചാടാൻ തുടങ്ങി. ഞാൻ കവിയാകുമെന്നും ആവുകതന്നെ വേണമെന്നും തോന്നി. ഒരു കടലാസ്സിൽ മൂകാംബികയ്ക്കൊരു പ്രാർത്ഥനയെഴുതി മേശയിൽ വച്ചു. ആ പ്രാർത്ഥന കാലാന്തരത്തിൽ നഷ്ടപ്പെട്ടു. മഹാകവി വള്ളത്തോളിനെപ്പോലെ ഒരു കവിയാക്കി എന്നെ വളർത്തണമെന്നായിരുന്നു പ്രാർത്ഥന.

ഒരുകൂടന്ന ഉറുപ്പികനാണ്യം മൂകാംബികയ്ക്ക് വഴിപാടു നേരുകയും ചെയ്തു. അൻപതു വയസ്സിലാണെന്നു തോന്നുന്നു, കവിതയിൽ നിന്നു കിട്ടിയ പണം ഉപയോഗിച്ച് ആ വഴിപാട് നിർവ്വഹിക്കുകയും ചെയ്തു. എന്നാൽ കവിയാകുന്നതിനെക്കാൾ പ്രധാനം മനുഷ്യനാവുക എന്നതാണെന്ന ബോധം പില്ക്കാലത്ത് ഇടശ്ശേരിയുമായുള്ള സഹവാസത്തിൽനിന്നാണ് എനിക്കു ലഭിച്ചത്.

**ആദ്യത്തെ കവിത?**

**അതിനു പ്രചോദനമായ പ്രത്യേക സാഹചര്യം?**

ഏഴെട്ടു വയസ്സുകൾക്കിടയിൽ ഞങ്ങളുടെ വകയായ 'ഹരിമംഗലം' ക്ഷേത്രത്തിൽ ഗർഭഗൃഹച്ചുമരിന്മേലാകെ ആരോ കരിക്കട്ടകൊണ്ടു കോറിയതു കണ്ടിട്ട് പ്രതിഷേധമായിക്കുറിച്ച നാലു വരിയാണ് ആദ്യകവിത.



"അമ്പലങ്ങളിലിവണ്ണം
തുമ്പില്ലാതെ വരയ്ക്കുകിൽ
വമ്പനാമീശ്വരൻ വന്നി—
ട്ടെമ്പാടും നാശമാക്കിടും."

പക്ഷേ, അതു കവിതയാണെന്നു ബോദ്ധ്യപ്പെട്ടത് കൂട്ടുകാർ പറഞ്ഞപ്പോഴാണ്. പിന്നീടു മറെറാരമ്പലത്തിൽ തൊഴുതുവരുമ്പോൾ തിന്നാൻ പാടില്ലാത്ത പറങ്കിമാങ്ങ ആദ്യമായി തിന്നപ്പോൾ ഗുരുവായൂരപ്പനെപ്പററി ശാർദ്ദൂലവിക്രീഡിതത്തിലോ സ്രഗ്ദ്ധരയിലോ എന്നോർമ്മയില്ല, ആറേഴു ശ്ളോകമുണ്ടാക്കി. അത് യഥാർത്ഥ കവിതയാണെന്ന് തെക്കിനിയേടത്തെ പാപ്പിയമ്മ പറഞ്ഞപ്പോഴാണ് ശരിക്കും ഒരു കവിയെന്ന ബോധം ആനന്ദമുളവാക്കിയത്.

**ആദ്യകാലത്തു വായിച്ച പുസ്തകങ്ങൾ? ഏറെ സ്വാധീനിച്ച കൃതികൾ?**

ഒറവങ്കര, വെൺമണി, ശീവൊള്ളി, ഒടുവിൽ, കുണ്ടൂർ, കുഞ്ഞിക്കുട്ടൻതമ്പുരാൻ, ഉള്ളൂർ, കേരളവർമ്മ വലിയകോയിത്തമ്പുരാൻ, എ. ആർ, ഇ.വി, വള്ളത്തോൾ, വി.സി, നാലപ്പാടൻ എന്നിവരുടെ കൃതികളാണ് ആദ്യം വായിച്ചത്. ക്രമേണ ചങ്ങമ്പുഴ, ഇടപ്പള്ളി, കുമാരനാശാൻ എന്നിവരിലെത്തി. ഇതിനുമുമ്പ് ടാഗോർ തർജ്ജമകൾ, അപ്പൻതമ്പുരാന്റെയും പുത്തേഴന്റെയും മററും കൃതികളും, വി.ടി, മുത്തിരിങ്ങോട്, എം.ആർ.ബി എന്നിവരുടെ കൃതികളും വായിച്ചു. അക്ഷരശ്ളോകം ചൊല്ലലും കഥകളികാണാൻ നടക്കലും കമ്പമായിത്തീർന്നിരുന്നു. വി.ടിയുടെ 'അടുക്കളയിൽനിന്ന് അരങ്ങത്തേക്ക്', നാലപ്പാടിന്റെ 'പാവങ്ങൾ', വള്ളത്തോളിന്റെ 'അച്ഛനും മകളും', ചങ്ങമ്പുഴയുടെ 'സങ്കല്പകാന്തി', ഇടശ്ശേരിയുടെ 'അളകാവലി', പ്രേംജിയുടെ 'ഋതുമതി' ഇവ എന്നെ ഒട്ടേറെ സ്വാധീനിച്ച കൃതികളാണ്.

**ഏതു കവിക്കും പൂർവ്വസൂരികളുടെ സ്വാധീനം സാധാരണം. അങ്ങനെയുള്ള അനുഭവം?**

ഇടശ്ശേരിയുടെ ശിഷ്യത്വം അനുകരണത്തിൽനിന്ന് എന്നെ രക്ഷിച്ചു. എന്റെ മനസ്സിൽ എന്തെങ്കിലും കാവ്യാത്മകതയുണ്ടെങ്കിൽ മാത്രമേ ഞാൻ നിലനില്ക്കൂ. കഴിയുന്നത്ര മററാരുടേതുമല്ലാത്ത വഴിയേ പോകണമെന്നതായിരുന്നു ആഗ്രഹം. എങ്കിലും വള്ളത്തോളിന്റെ നാടകീയതയും, പദപ്രയോഗശേഷിയും ഇടശ്ശേരി മുഖേന പഠിച്ചറിയാൻ ഇടവന്നു. കുമാരനാശാന്റെ ആത്മഗരിഷ്ഠത, ചങ്ങമ്പുഴയുടെ സാരള്യം, ഉള്ളൂരിന്റെ ഗാംഭീര്യം എല്ലാം നിഷ്കൃഷ്ട പഠനത്തിനു വിധേയമായി. ജി. ശങ്കരക്കുറുപ്പിന്റെ ഉദാത്ത സൗഭഗം, വൈലോപ്പിള്ളിയുടെ കാളിദാസീയത, നാലപ്പാടിന്റെ സംഗ്രഹണവിദ്യയും ആർദ്രതയും, ബാലാമണിയമ്മയുടെ ശാലീനത, അന്തർജ്ജനത്തിന്റെ വദാന്യത, എൻ.പി. കൃഷ്ണവാര്യരുടെ ധീരത ഇവയെല്ലാം ഇടശ്ശേരി പറഞ്ഞു മനസ്സിലാക്കി. ഈ കവികളൊക്കെ എന്നെ സ്വാധീനിച്ചിട്ടില്ലേ, ഉണ്ട്.

**ഒരു കവിതയുടെ ജനനകാലം?**

ഒരു നിയമവും ഇല്ല. ചിലതു നിമിഷങ്ങൾക്കകം—ഉദാ: 'കണ്ടവരുണ്ടോ?' ചിലതു വർഷങ്ങളോളം എടുത്തു. ഉദാ: 'പണ്ടത്തെ മേശ്ശാന്തി'. ചിലത് ഉറക്കത്തിനിടയിലും. ഉദാ: 'പൂശാരിരാമൻ'. വർഷങ്ങളോളം എന്നു പറഞ്ഞില്ലേ? അത് കുറച്ചു വരികൾ എഴുതി എങ്ങനെ തുടരണമെന്നറിയാതെ നിറുത്തുന്നു. ചിലപ്പോൾ വർഷങ്ങൾക്കുശേഷം അതെടുത്തു നോക്കാനിടവരുമ്പോൾ ഉടനേ കവിതയുടെ ഡിസൈൻ മനസ്സിൽ ഒളിമിന്നുന്നു. ഒരു പുതിയ ആവേശം വന്ന് കവിത റീറൈറ്റ് ചെയ്തു മുഴുമിപ്പിക്കുന്നു.

**പ്രസിദ്ധീകരിക്കുന്നതിനുമുമ്പ് കവിതയെപ്പററി ആരൊടെങ്കിലും ചർച്ച?**

ആദ്യകാലത്ത് അനുജന്മാരോടും അനുജത്തിമാരോടും സ്നേഹിതന്മാരോടും, പില്ക്കാലത്ത് ഭാര്യയോടും കുട്ടികളോടും ചർച്ചചെയ്തിരുന്നു. നിർദ്ദേശം ആരുടേതായാലും എന്റെ ഉത്തമവിശ്വാസത്തിന് ഇണങ്ങിയാൽ സ്വീകരിക്കും.

**കവിതയ്ക്ക് നാമകരണം?**

മിക്കവാറും ഒരു കവിതയിൽ ഇനി എനിക്കൊന്നും ചെയ്യാനില്ലെന്ന ബോധം വന്നുകഴിഞ്ഞശേഷമാണ് ആ കവിതയ്ക്കു പേരിടുന്നത്. സമാഹാരത്തിനു പേരിടുമ്പോൾ ഒരു മാനദണ്ഡവുമില്ല. ആ സമാഹാരത്തിലെ കവിതകളുടെ സ്വഭാവങ്ങളെ ഇണക്കിച്ചേർക്കുന്ന ഒരു പേരായാൽ വേണ്ടില്ല എന്നു വിചാരിക്കും. പക്ഷേ, ആദ്യസമാഹാരത്തിന് 'വീരവാദം' എന്നു പേരിട്ടത് അതു പ്രസിദ്ധീകരണാർഹമെന്ന് മംഗളോദയം മാനേജിംഗ് ഡയറക്ടർക്ക് റിപ്പോർട്ടു കൊടുത്ത ചങ്ങമ്പുഴയാണ്. പത്താംക്ളാസ്സ് വിദ്യാർത്ഥിയായിരുന്നു ഞാൻ. ഇടശ്ശേരിയുടെ നിർദ്ദേശപ്രകാരം സമാഹരിച്ച നോട്ടുപുസ്തകം, പുസ്തകത്തിനു പേരൊന്നും കൂടാതെ മംഗളോദയത്തിന് അയച്ചു. അവതാരിക വേണമെന്നു വിചാരിച്ചിരുന്നു, സാധിച്ചില്ല. കാരണം, പുസ്തകം അച്ചടിച്ചു വന്നശേഷമാണ് ഞാനതു കാണുന്നത്. ആദ്യകൃതിക്ക് 'വീരവാദം' എന്ന പേരു നിശ്ചയിച്ചത് ചങ്ങമ്പുഴയാണെന്ന് പില്ക്കാലത്താണ് ഞാനറിയുന്നത്. 'ഇയാൾ ശ്രദ്ധേയനായ ഒരു കവിയാണെന്ന്' ആദ്യം മറെറാരാളിന്റെ അവതാരികയിൽ രേഖപ്പെടുത്തിയതും ചങ്ങമ്പുഴയാണ്.

**എഡിററിംഗിൽ പരസഹായം?**

തിരുത്താൻ പഠിപ്പിച്ചത് ഇടശ്ശേരിയാണ്. ഒരുദാഹരണം പറയാം. 'മരണം പ്രകൃതിഃ' എന്നു കാളിദാസൻ ആദ്യം പറഞ്ഞു. പിന്നെപ്പറഞ്ഞാൽ 'ജീവിതം വികൃതിഃ' എന്നല്ല, മറിച്ചാണ്. ഈ പൗർവാപര്യബുദ്ധിയിൽ ക്രാഫ്ററ് കിടക്കുന്നു. ഇത് ഇടശ്ശേരി പറഞ്ഞുതന്നതാണ്.

**കവിതയിൽ കുമരനല്ലൂർ പല പ്രാവശ്യം ആവർത്തിക്കുന്നല്ലോ?**

കുമരനല്ലൂരിലെ മനുഷ്യദുഃഖങ്ങളിലൂടെ മനുഷ്യജീവിയുടെ സാർവത്രികപൂർണ്ണതയിലെത്തുവാനായിരുന്നു എന്റെ വിനീതശ്രമം. അതിനാലാവാം.





അക്കിത്തവും പത്നി ശ്രീദേവി അന്തർജ്ജനവും

**ഒരു കവിത എഴുതിക്കഴിയുമ്പോഴുള്ള മാനസികഭാവമോ?**

ഓരോ പുതിയ പ്രചോദനവും അനുഭവപ്പെടുമ്പോൾ നാം നമ്മെക്കാൾ ഉയർന്നതായിത്തോന്നും. കാരണം, ബലമായി ആർജ്ജിക്കാവുന്നതല്ല ആ സത്യം എന്ന ബോധംതന്നെ.

**ഒരു കവിയുടെ വ്യക്തിത്വം എന്നു പറയുമ്പോൾ ഉദ്ദേശിക്കുന്നതെന്താവാം? സ്വന്തം കവിതയിൽ ഈ വ്യക്തിത്വം എങ്ങനെ?**

കവിതയിലെ ഡിസൈൻ, ഇമേജറി, അത് ആവിഷ്കരിക്കാനുപയോഗിക്കുന്ന പദങ്ങളുടെ തിരഞ്ഞെടുക്കൽ, അവയെ ചേർക്കൽ, താളം, വൃത്തം എന്നിവയിൽ സ്വപ്രമേയാനുരോധമായി കലരുന്ന വികാരങ്ങൾ എന്നിങ്ങനെ നാനാമുഖമായ അപൂർവ്വാനുഭൂതി എന്നേ പറയാനാവൂ. ആപൂർവ്വികം എങ്കിലും പൂർവ്വികം പൂർവ്വികമെങ്കിലും ആപൂർവ്വികം അങ്ങനെ ഒരാനന്ദം എന്നു പറയാമെന്നു തോന്നുന്നു.

**വായനക്കാരും കവിയും തമ്മിലുള്ള ബന്ധത്തെപ്പററി?**

വായനക്കാരനെ കൂടെ കൊണ്ടുപോകാത്ത കവി കാലാന്തരത്തിൽ വിസ്മൃതനാവുകതന്നെ ചെയ്യും എന്നാണ് എനിക്കു തോന്നുന്നത്. എന്നോടുള്ള ഭയംകൊണ്ടല്ല എന്റെ കവിത വായിക്കപ്പെടേണ്ടത്. വായനക്കാരൻ അന്വേഷിക്കുന്നത് അനുഭൂതിയെയാണ്. കവിയെ അല്ല. കവിയുടെ പേരറിയാതെ വരികൾ ചൊല്ലുന്നവനാണ് വായനക്കാരൻ. അങ്ങനെ അവൻ ചൊല്ലണമെങ്കിൽ അവന്റെ മനസ്സിനും കവിയുടെ മനസ്സിനും തമ്മിൽ ബന്ധം വേണം.

**ആത്മസംതൃപ്തിക്കുവേണ്ടി മാത്രമാണെഴുതുന്നതെന്ന് ചിലർ പറയുന്നല്ലോ?**

എഴുതുന്ന സമയത്ത് ആത്മസംതൃപ്തി തന്നെയാണ് ലക്ഷ്യം. മനസ്സിൽ ഒരു മുത്തുമണി കണ്ടു; പക്ഷേ, പിറേറനിമിഷത്തിലതു കാണുന്നില്ല. ഛേ, അതെവിടെപ്പോയി? ഇങ്ങനെ ഒരന്വേഷണമാണ് ഒരു പക്ഷേ, കവിയുടേത്. അല്ല, മനസ്സിലതാ, ഒരു മൊട്ടു' സൂചി! പക്ഷേ, എടുക്കാൻ നോക്കുമ്പോൾ അതു കാണുന്നില്ല. അയ്യോ വേദന നിലനില്ക്കുകയും ചെയ്യുന്നു. ഈ രീതിയിലുള്ള ഒരന്വേഷണം എന്നു പറയാം.

**കവിതയുടെ ഭാവി ആശങ്കാജനകമാണെന്നു പറയുന്നുണ്ടല്ലോ?**

കവിതയെസംബന്ധിച്ചു മാത്രമല്ല, ഭാവി ആശങ്കാകുലം എന്നു പറയാവുന്നത്. ഒന്നിന്റെ ഭാവിയും നമുക്കറിയില്ല. കാരണം, നമ്മുടെ ബോധം അപൂർണ്ണമാണ്. പൂർണ്ണതയുടെ കാലാപേക്ഷമായ ഒരു തരി മാത്രമാണ് എന്റെ ബോധം. പക്ഷേ, ദുഃഖങ്ങളുള്ളവരും ആനന്ദാന്വേഷകരുമുള്ള കാലംവരെ കവിത നിലനില്ക്കും. ദുഃഖത്തിൽനിന്ന് ആനന്ദത്തിലേക്കുള്ള യാത്രയാണ് കവിത.

**ഒരു കവിയെന്ന നിലയ്ക്ക് അങ്ങയുടെ വളർച്ചയ്ക്കു സഹായകമായി ഭവിച്ചിട്ടുള്ള ഘടകങ്ങളെപ്പററി ഒന്നു വിശദീകരിക്കാമോ?**

ഞാൻ കവി എന്ന നിലയിൽ വളർന്നുവോ? മനുഷ്യനെന്ന നിലയിൽ വളർന്നിരിക്കാം. കവിയെന്ന നിലയിൽ വളർന്നുവെങ്കിൽ ആഗ്രഹിക്കുന്ന മാതിരി എപ്പോഴും എഴുതാനുള്ള കഴിവ് കുറച്ചെങ്കിലും കാണണ്ടേ? ആദ്യത്തെ കവിതയെഴുതിയപ്പോഴത്തെ വിവരക്കേട് ഇന്നും എഴുതുമ്പോൾ എന്നെ അനുഗ്രഹിക്കുന്നു. എന്നിലുള്ള മറെറാരാളാണ് കവിതയെഴുതുന്നത് എന്ന തോന്നലുണ്ടാവാറുണ്ട്. എന്നിൽ എപ്പോഴും ജ്വലിക്കുന്ന ദീപം, ഞാനെത്ര നിസ്സാരനാണെന്ന ബോധമായിരിക്കണം.

**വിമർശനത്തെ എങ്ങനെയാണ് വീക്ഷിക്കുന്നത്? സ്വന്തം കവിതകളെപ്പററി ഉണ്ടാകുന്ന എല്ലാ വിമർശനങ്ങളും വായിക്കാറുണ്ടോ? പ്രതികൂലാഭിപ്രായങ്ങൾ ഉണ്ടാകുമ്പോൾ എന്തു സമീപനമാണ് സ്വീകരിക്കുക?**

വിമർശനം എപ്പോഴും എന്നെ സന്തോഷിപ്പിച്ചിട്ടേയുള്ളൂ. കാരണം, ഞാനിവിടെ ഉണ്ട് എന്നതിന്റെ അംഗീകാരമാണല്ലോ അത്. എന്റെ കവിതയെപ്പററി വരുന്ന എല്ലാ വിമർശനങ്ങളും വായിച്ചിട്ടില്ല. കിട്ടിയവ വായിക്കാതിരുന്നിട്ടുമില്ല. 'ആനച്ചിറക്' എന്ന കവിതയും അതിനെപ്പററിയുള്ള വിമർശനവും 'ഭാഷാപോഷിണി'യിൽ കണ്ടു. കവിതയിലെ ഓരോ വാക്കിന്റെയും വാച്യാർത്ഥം മനസ്സിലാക്കാൻപോലും നിരൂപകൻ ശ്രമിച്ചില്ല എന്നതിൽ സഹതപിച്ചു. അവസാന ശ്ളോകത്തിന്റെ അർത്ഥം തെററിദ്ധരിച്ചുകൊണ്ടാണ് കവിതയുടെ അർത്ഥം പറഞ്ഞിട്ടുള്ളത്. ഇതൊരുദാഹരണമായി പറഞ്ഞു എന്നേയുള്ളൂ.

**കവിതയിലെ ആധുനിക പ്രവണതയെപ്പററി?**

കവിത നേരമ്പോക്കല്ല, മുദ്രാവാക്യവുമല്ല എന്ന ബോധം, സംഗ്രഹണപ്രവണത, അപൂർവ്വബിംബങ്ങൾ — ഇതൊക്കെ നേട്ടങ്ങളാണ്. വൃത്ത ബഹിഷ്കരണം, അർത്ഥ ബഹിഷ്കരണം ഇവ കോട്ടങ്ങളും. ദുർഗ്രഹത കവിയുടെ ആത്മഹത്യാമുനമ്പാണ്. പ്രസാദമുള്ള കവിതയെ മാത്രമേ അനുവാചകന് അനുസ്മരിക്കാൻ പററുള്ളൂ.

**മററു ഭാഷയിലെ ഏതെങ്കിലും കവികളുമായി ആത്മബന്ധം തോന്നിയിട്ടുണ്ടോ?**

ലബനോൺ കവി ഖലീൽ ജിബ്രാൻ എന്നെ വളരെ ആകർഷിച്ചിട്ടുണ്ട്. "I am a stranger into this world" എന്നദ്ദേഹം പറഞ്ഞപ്പോൾ അത് എന്റെകൂടി ശബ്ദമല്ലേ എന്നു സംശയിച്ചു.

**നഗരം പൊരുത്തപ്പെടാൻ എളുപ്പമല്ലാത്ത ഒരു വൈരുദ്ധ്യമായി നൈസർഗ്ഗികതയെ ഞെരിച്ചുകളയുന്ന വൈകൃതമായി അങ്ങയുടെ പല കവിതകളിലും ഉയർന്നുനില്ക്കുന്നു. മാത്രമല്ല, നഗരത്തിലെ ഗ്രാമീണൻ എന്ന ബിംബം പലപ്പോഴും ആവർത്തിക്കുന്നുമുണ്ടല്ലോ?**

നാഗരികത വർദ്ധിക്കുമ്പോൾ മനുഷ്യൻ പ്രകൃതിയിൽനിന്നകലുന്നു. ഭൂമിയിൽനിന്ന് അകലാൻ ശ്രമിക്കുമ്പോൾ ഭൂമ്യാകർഷണം നമ്മെ കീഴ്പോട്ടു പിടിച്ചുവലിക്കുന്നു. ഇതാണ് എന്റെ നാഗരികതാ വിപ്രതിപത്തിക്കുള്ള വിശദീകരണം.

മരണത്തെ നിലപ്പിക്കു
മൗഷധം കണ്ടുകിട്ടിയാൽ
ജയിൽവാസം നിത്യമായി
മറെറന്തുള്ളു പുരോഗതി? ഇതെഴുതാൻ?

കാരണം, പണ്ട് കാലനില്ലാത്ത കാലത്ത് മനുഷ്യൻ ചാവാതെ ബുദ്ധിമുട്ടിയെന്ന കേട്ടുകേൾവിയാണ്. "മരണം പ്രകൃതി ശരീരിണാം" എന്ന കാളിദാസവചനവും ആ ശ്ളോകത്തിന്റെ പിന്നിലുണ്ടാകാം.

**ബാല്യകാലത്ത് ഈ ചുററുവട്ടത്തിൽ അങ്ങയെ ആകർഷിച്ച ഏതെങ്കിലും കവി ഉണ്ടായിരുന്നോ?**

എന്റെ ഈ കുഗ്രാമത്തിൽ പിറന്ന ഇ. നാരായണനെന്ന കവി ഇവിടത്തെ കൊച്ചാശുപത്രിയിൽക്കിടന്ന് അകാലത്തു മരിച്ചുപോയ

വാർത്ത കൗമാരകാലത്ത് ഓത്തുചൊല്ലി നടന്നിരുന്ന എന്നെ വല്ലാതെ ആകർഷിച്ചു. ഞാൻ അദ്ദേഹത്തിൻെറ 'കവിത തേടിയെടുത്തു വായിച്ചു. പിന്നീടു പുറത്തുവന്ന 'ഇടയൻെറ നിക്ഷേപം' എൻെറകൂടി നിക്ഷേപമായി. എൻെറ ഗ്രാമത്തിലെ മണ്ണിൻെറ ഭാഷയുടെ ആർജ്ജവമോർത്തു പുളകിതനായി. ഇപ്പോഴും ചുണ്ടിലുണ്ട്.

''പുലരിക്കുമുമ്പു ഞാനൊന്നുറങ്ങിപ്പോയി''
''കൈപ്പത്തടങ്ങളും പൈക്കൾ തൻ
തൊട്ടിയുമൊക്കെ-
നനച്ചും നിറച്ചും തീർന്നാൽ.
കേട്ടിടാം തച്ചലൽപ്പിച്ചള കൈവളക്കൂട്ടം
ചിരിപ്പതുരൽപ്പുരയിൽ.''

മലയാളസാഹിത്യത്തിൽ പൊന്നാനിഭാഷയെന്നൊന്നുണ്ടെന്നു പറയാമോ?

പൊന്നാനിഭാഷയെന്ന് ഒരു ശൈലിയില്ല. വള്ളുവനാടൻ ഭാഷ എന്നാണ് ശൈലി. അതുപയോഗിച്ച് സാഹിത്യം രചിച്ചവരധികവും പൊന്നാനിക്കാരാണുതാനും. ഇതുകൊണ്ടാണ് പൊന്നാനിസാഹിത്യം മലയാളത്തിൽ പ്രധാനമായത്. തീർച്ചയായും എഴുത്തച്ഛൻ, വള്ളത്തോൾ, നാലപ്പാടൻ, ഇടശ്ശേരി, ബാലാമണിയമ്മ, കുററിപ്പുറം എന്നിവരുടേയും അവരുടെ സാംസ്കൃതികാദർശമായ മേല്പത്തൂരും എൻെറ ഭാഷയേയും ഞാനറിയാതെ സ്വാധീനിച്ചിട്ടുണ്ടാവും—ഇതിനുപുറമേ ഈ മദ്ധ്യകേരളത്തിലെ ഹരിജനം, മുസ്ലീം മുതലായവരിലൂടെ വന്ന സാമാന്യജനത്തിൻെറ ശൈലികളും എന്നെ ആകർഷിച്ചു എന്നു തീർച്ചയാണ്.

മനുഷ്യവികാരങ്ങളുടെ സൂക്ഷ്മാംശങ്ങൾ പോലും കവിതയിൽ നിറയ്ക്കാൻ എങ്ങനെ കഴിയുന്നു?

മനുഷ്യൻ എല്ലാ രാജ്യത്തും കാലത്തും ഒന്നാണ്. അതിനാൽ സ്വന്തം ഹൃദയത്തിലെ ഭാവങ്ങളെ ആശ്രയിച്ച് പുതിയ പുതിയ ജീവിത പരിതഃസ്ഥിതികളുടെ പ്രശ്നങ്ങളെ വിശകലനം ചെയ്താൽ മനുഷ്യജീവിയുടെ പൊതു വൈകാരികസത്യം കണ്ടുകിട്ടും. ആ ദർശനം സൂക്ഷ്മമായി ആവിഷ്കരിക്കാനുള്ള പ്രജ്ഞാബലം കവിക്ക് ജന്മനാ ഉണ്ടാകുന്നില്ലെങ്കിൽ ദക്ഷിണാമൂർത്തിയേയും ഗുരുവായൂരപ്പനേയും ഒക്കെ ഭജിച്ചു നേടണം. ഞാനതു നേടി എന്ന വിശ്വാസം ഇപ്പോഴുമില്ല. ഭജിച്ചു എന്ന വിശ്വാസമുണ്ട്—അതൊരു സത്യമാകയാൽ.

'ഇല്ലനുകർത്താവിനില്ല തൻ ജീവിത-
വല്ലരിയിൽ പൂവിരിഞ്ഞു കാണാൻ വിധി
ഇന്നലെപ്പോയ ഭട്ടൻെറ കാല്പാടുകൾ
ചിന്നിയ മണ്ണിൽ ചവിട്ടുകയില്ല ഞാൻ.''

ഇങ്ങനെ പറയാൻ കാരണമെന്താണ്?

ജീയുടെ ഏതോ ലേഖനത്തിൽ ഒരു പേർഷ്യൻ കവി പറഞ്ഞ ഒരു വാചകമുണ്ട്. ''Fool look into thy heart and write. (വിഡ്ഢീഹൃദയത്തിലേക്കു നോക്കി എഴുത്!) ഇതു ഞാൻ പതിനഞ്ചു വയസ്സിനുമുൻപു വായിച്ചിരുന്നു. ഏതു മനുഷ്യൻെറയും ഹൃദയത്തിൽ മറെറാരിടത്തുമില്ലാത്ത എന്തോ ചിലതുണ്ട്. അവയെ അന്വേഷിക്കുകയും ആവിഷ്കരിക്കുയുമാണ് കവിയുടെ ചുമതല. എങ്കിൽപ്പിന്നെ അനുകരണത്തിൻെറ പ്രശ്നമേയില്ല. ഈ വിചാരം കവിതയിലുടനീളം പ്രതിബിംബിച്ചിട്ടുണ്ടെന്ന് പില്ക്കാലത്ത് പലപ്പോഴും തോന്നിയിട്ടുള്ളതാണ്.

''ബസ്സിലിരിക്കുമ്പോഴുമെൻ
നാവുണ്ടേ നിൻെറ പേർ ചവയ്ക്കുന്നു.''

നാരായണനാമോച്ചാരണം സ്വഭാവമായതെങ്ങനെ?

ജീവിതത്തിൻെറ മദ്ധ്യാഹ്നത്തിലാണ് നാരായണനാമോച്ചാരണം സ്വഭാവമായത്. സംഭവം—ഞാൻ കോഴിക്കോട്ട് ആകാശവാണിയിൽ ജോലിചെയ്യുമ്പോൾ തിരുമാണ്ണൂരിൽ താമസം. ഫോൺബെല്ലടിക്കുന്നു. എടുത്തു. 'ആര്?' 'ഭാസ്കരൻ നെടുങ്ങാടി.' 'എന്താ കാര്യം?' 'പേടിക്കാനൊന്നുമില്ല. 'എനിക്കിപ്പോളൊരു പേടിയും തോന്നിയില്ലല്ലോ.' 'എന്നാൽ പേടിക്കണം.' കാരണം, ഒന്നാംക്ളാസ്സിൽ പഠിക്കുന്ന നിങ്ങളുടെ പെൺകുട്ടിയെ നായ കടിച്ചു. 'അയ്യോ.' 'പേടിക്കാനൊന്നുമില്ല. ഞാൻ വേഗം ഡോക്ടറെ ചെന്നുകണ്ട് തത്കാലത്തേക്ക് ഇഞ്ചെക്ഷൻ നല്കി. ഇപ്പോൾ എല്ലാം സമാധാനിക്കാം. പന്ത്രണ്ടുദിവസം കുട്ടിയെ ദിവസേന കുത്തിവയ്പ്പിക്കണമെന്നു മാത്രം.'

'നാരായണ നാരായണ.' പിന്നീട് 'നാരായണ' എൻെറ സ്വഭാവമായി.

'ഓരോമാതിരി ചായം മുക്കിയ
കീറത്തുണിയുടെ വേദാന്തം' എന്ന് എഴുതിയല്ലോ? എന്താണ് അങ്ങയുടെ രാഷ്ട്രീയ ദർശനം?

വ്യക്തിനിർമ്മിതങ്ങളായ എല്ലാ തത്വശാസ്ത്രങ്ങളും അപൂർണ്ണങ്ങളാണ്. പക്ഷം, പാർട്ടി എന്നീ പദങ്ങളിൽത്തന്നെ ആ അപൂർണ്ണത ദർശിക്കാം. സനാതനധർമ്മമെന്ന പ്രകൃതിസത്യം മാത്രമാണ് തത്വശാസ്ത്രം, ഫിലോസഫി, തത്വജ്ഞാനം എന്നീ പദങ്ങൾ ചുമക്കാൻ അർഹതയുള്ള സത്യം.

കമ്മ്യൂണിസ്ററാശയങ്ങളുമായുള്ള ആത്മബന്ധം പൂർവ്വകാല കവിതകളിൽ കാണുന്നുണ്ടല്ലോ?

മാർക്സിസം മനസ്സിലേക്കു കടക്കുന്നത് 1937–ലെ മാതൃഭൂമി വിശേഷാൽ പ്രതിയിലെ ഇ.എം.എസ്സിൻെറ സോഷ്യലിസത്തെക്കുറിച്ചുള്ള ലേഖനത്തിലൂടെയാണ്. തുടർന്ന് സി. അച്യുതമേനോൻെറ 'സോവിയററ് നാട്' എന്ന പുസ്തകം എൻെറ സങ്കല്പത്തിനു വൈപുല്യം നല്കി. യോഗക്ഷേമപ്രസ്ഥാനത്തിൽ മാർക്സിസം പ്രചരിച്ചതിനു കാരണം യോഗക്ഷേമ പ്രവർത്തകനായ ഐ.സി.പി നമ്പൂതിരിയാണ്. വി.ടിയുടേയും ആദ്യ വിധവാവിവാഹം ചെയ്ത എം.ആർ.ബിയുടേയും സഹോദരനാണ് ഐ.സി.പി. കേരളത്തിലെ എല്ലാ ഇടവഴികളിലും സുപരിചിതനായിരുന്നു നാല്പതുകളിൽ അദ്ദേഹം. അദ്ദേഹത്തെപ്പോലെ ഒരർപ്പിതാശയനെ കമ്മ്യൂണിസ്ററു പ്രസ്ഥാനത്തിൽ വേറെ കാണാൻ കഴിയില്ല. അദ്ദേഹം എന്നിലെ കമ്മ്യൂണിസ്ററാശയത്തിൻെറ വളർച്ചയ്ക്കു ഗണ്യമായ പങ്കുവഹിച്ചു. ഋഗ്വേദത്തിലെ

'സമാനോ മന്ത്ര സമിതി സമാനി
സമാനീവ ആകുതി സമാന ഹൃദയാനി.'

എന്നാരംഭിക്കുന്ന വർഗ്ഗം ഐ.സി.പിയുടെ വാക്കുകൾക്ക് അടിവരയിട്ടു.

ബ്രാഹ്മണ്യത്തിലേക്കു മടങ്ങുക എന്നതിന് ആചാരങ്ങളിലേക്കു മടങ്ങുക എന്നർത്ഥമുണ്ടോ?

ബ്രാഹ്മണ്യത്തിലേക്കു മടങ്ങുക എന്ന ആശയം എന്നിൽ പ്രകാശം പരത്തിയത് ഏർക്കരയും വി.ടിയുമാണ്. വി.ടി യജ്ഞത്തിനെതിരായിരുന്നത് യജ്ഞത്തിനോടുള്ള വിരോധംകൊണ്ടല്ല; ഹിംസയോടുള്ള വിരോധംകൊണ്ടാണ്. അതെനിക്കുമുണ്ടായിരുന്നു. സ്കൂളിൽ ചെന്നശേഷം അപൂർവ്വമായി മാത്രം ചില യജ്ഞങ്ങൾ ചെന്നുകണ്ട് തിരികെപ്പോരികയുണ്ടായെന്നു മാത്രമേയുള്ളൂ. കാരണം ഹിംസയ്ക്കു ഞാൻ അനുകൂലിയല്ല, അന്നും ഇന്നും. ഏർക്കരയുടെ ദൃഷ്ടിയിൽ യജ്ഞത്തിലെ ഹിംസ ഹിംസയല്ല. എൻെറ ദൃഷ്ടിയിൽ ഹിംസയാണ്. പാഞ്ഞാൾ അതിരാത്രകാലത്ത് ഹിംസ ഉപേക്ഷിച്ചുകൊണ്ടുള്ള അതിരാത്രത്തിനു വേണ്ടി പ്രവർത്തിക്കുകയും വിജയിക്കുകയും ചെയ്തു. നമ്പൂതിരിയെ മനുഷ്യനാക്കാൻ എന്ന ഇ.എം.എസ്സിൻെറ മുദ്രാവാക്യത്തിനു പിന്നിൽ വി.ടിയും അണിനിരന്നുവെങ്കിലും പാലക്കാട്ടു കോട്ടമൈതാനത്ത് ആർ.എസ്.എസ് വോളണ്ടിയർമാരോടു പറഞ്ഞത്, ''നിങ്ങളുടെ ജീവിതത്തിലെ പരിശുദ്ധി കാണുമ്പോൾ എനിക്കു തോന്നുന്നു, എനിക്കും ട്രൗസറും തൊപ്പിയുമിട്ട് നിങ്ങളെ പിന്തുടരണമെന്ന്. പക്ഷേ, ഞാൻ വയസ്സായല്ലോ? ഇന്നാവശ്യം മനുഷ്യനെ നമ്പൂതിരിയാക്കാനുള്ള നിങ്ങളുടെ പ്രസ്ഥാനമാണ്.'' ഒന്നു മാത്രം ഞാൻ പറയുന്നു. കൊലക്കുററത്തിനു ശിക്ഷിക്കപ്പെട്ട ഒരു വ്യക്തിയും ഇന്ന് നമ്പൂതിരിസമുദായത്തിലില്ല എന്നാണ് എൻെറ അറിവ്. നമ്പൂതിരിയുടെ ദൗർബല്യമാണിതിനു കാരണം. ഈ ദൗർബല്യം ലോകത്തിൽ മുഴുവൻ വ്യാപിച്ചാലേ അരവിന്ദൻ പറയുന്ന അതിമാനുഷയുഗം സാക്ഷാത്ഭവിക്കുകയുള്ളൂ. ബ്രാഹ്മണ്യത്തിനു സംഭവിച്ച ഒരേയൊരു അധഃപതനം അഹംഭാവമാണ്. അതിൻെറ ഫലമായാണ് ചാതുർവർണ്ണ്യം ജാതിയായി മാറിയത്. ജാതിമതബോധങ്ങളിൽ നിന്നും മനുഷ്യബോധത്തിലേക്ക്—പ്രാണിബോധത്തിലേക്ക്—വികസിച്ചാൽ മാത്രമേ ആധുനികലോകത്തിനു രക്ഷയുള്ളൂ. അണുബോംബു വീണു നശിക്കാതിരിക്കാൻ എല്ലാ മനുഷ്യരും ജാതിരഹിത ബ്രാഹ്മണ്യം വരിക്കണം.



# മാർക്സിൻെറ രീതിശാസ്ത്രത്തെക്കുറിച്ച്



ടി.വി. മധു

**മനുഷ്യനെ കേന്ദ്രസ്ഥാനത്തു നിർത്തുന്ന ഒരു മൂല്യവിചാര സമ്പ്രദായമാണ് മാർക്സിസത്തിൻേറത്. സാമൂഹികവും രാഷ്ട്രീയവും സാമ്പത്തികവുമായ തൻെറ സിദ്ധാന്തങ്ങൾ ആവിഷ്കരിക്കുന്നതിൽ മാർക്സ് ഏതു രീതി അവലംബിക്കുന്നുവെന്നതിനെക്കുറിച്ച് നിലവിലുള്ള ഭിന്നാഭിപ്രായങ്ങൾ ചർച്ച ചെയ്യുകയാണിവിടെ.**

മാർക്സിസത്തിൻെറ 'പരാജയം', മാനുഷികമൂല്യങ്ങളുടെ വിജയമായി ആഘോഷിക്കുന്നവർക്കും സോഷ്യലിസത്തിൻെറ 'പ്രതിസന്ധി', പ്രായോഗിക പരീക്ഷണത്തിനേററ താത്കാലിക തിരിച്ചടിയായി വിലയിരുത്തി സിദ്ധാന്തത്തിൻെറ അപ്രമാദിത്വം തർക്കിച്ചുറപ്പിക്കുന്നവർക്കുമിടയിലാണ് നമ്മൾ. മാർക്സിൻെറ കാഴ്ചപ്പാടുകൾ തെററാണെന്നു തെളിയിക്കാനുള്ള ബദ്ധപ്പാടാണ് ആദ്യത്തെ കൂട്ടർക്ക്. ശരിയുടെ സ്ഥലകാലാതിവർത്തിയായ വാർപ്പുമാതൃകയായി മാർക്സിസത്തെ പ്രതിഷ്ഠിക്കാനുള്ള തിടുക്കമാണ് രണ്ടാമത്തെ കൂട്ടർക്ക്. ആദ്യപക്ഷത്തിൻെറ നിലപാട് പ്രകടമായും മാർക്സിസത്തിനുനേരെയുള്ള വെല്ലുവിളിയാണ്. മറുപക്ഷത്തിൻേറത് മാർക്സിസത്തിൻെറ ചേരിയിൽനിന്നുകൊണ്ടുള്ള ഒരുതരം പ്രതിരോധതന്ത്രവും. മാനവികത എന്ന ആശയം മാർക്സിയൻ വർഗ്ഗസിദ്ധാന്തത്തിൻെറ അതിർത്തിക്കു പുറത്താണെന്ന വാദമാണ് വെല്ലുവിളിയുടെ പിൻബലം. ഹ്യൂമനിസത്തിൻെറ പരികല്പനകളെ അസാധുവാക്കുന്ന ഭൗതികവാദപരവും സമൂഹനിഷ്ഠവുമായ വിശകലനരീതിയുടെ ശാസ്ത്രീയതയാണ് മാർക്സിസത്തിൻെറ അപ്രമാദിത്വത്തിനടിസ്ഥാനമെന്ന വാദമാണ് പ്രതിരോധതന്ത്രത്തിൻെറ കാതൽ. ഫലത്തിൽ, മാർക്സിസത്തെ 'ഹ്യൂമനിസ്ററ്' വിചാര സമ്പ്രദായത്തിനു പുറത്തു നിറുത്തുന്നതിൽ രണ്ടാമത്തെ കൂട്ടർ ആദ്യത്തെ കൂട്ടരോടു യോജിക്കുന്നു. മറെറാരു തരത്തിൽപ്പറഞ്ഞാൽ, ഹ്യൂമനിസവും മാർക്സിസവും പരസ്പര വർജ്ജകമായ രണ്ടു വീക്ഷണപദ്ധതികളാണെന്ന ആദ്യപക്ഷത്തിൻെറ ധാരണയിൽ രണ്ടാംപക്ഷവും പങ്കുചേരുന്നു. അങ്ങനെ, പ്രതിരോധപരമെന്നു ഭാവിക്കുന്ന ഒരു നിലപാട് മാർക്സിസത്തിൻെറ മനുഷ്യാദർശപരമായ ഉള്ളടക്കത്തെ നിഷേധിക്കുന്ന ഇടപെടലായി മാറുന്നു. മാർക്സിസത്തെ സംബന്ധിച്ചിടത്തോളം, ബാഹ്യമായ വെല്ലുവിളികളെപ്പോലെതന്നെ ചെറുക്കപ്പെടേണ്ടുന്ന ഒന്നാണ് പ്രസ്തുത ഇടപെടൽ എന്ന ബോദ്ധ്യമാണ് ഈ ലേഖനത്തിൻെറ പ്രേരണ.

മാർക്സിസത്തിൽ ഒരു വലിയ ശരിയുണ്ട്. മനുഷ്യനുവേണ്ടി മുഴങ്ങിയ, ചരിത്രം കേട്ടിട്ടുള്ളതിൽവച്ചേററവും കനപ്പെട്ട ശബ്ദമാണ് മാർക്സിൻേറത്. മനുഷ്യവിരുദ്ധമായ മൂല്യങ്ങളെ ചെറുക്കുന്ന വിട്ടുവീഴ്ചയില്ലാത്ത നിലപാടാണ് മാർക്സിസത്തിലെ വലിയ ശരി. ഈ ശരി ഊതിത്തെളിയിച്ച്, വെല്ലുവിളികളെ അതിജീവിക്കാനുള്ള മാർക്സിസത്തിൻെറ സ്വാഭാവികശേഷി വികസിപ്പിച്ചെടുക്കുക എന്ന നൈതികബാദ്ധ്യതയിൽനിന്ന് മാർക്സിസ്ററ് ചിന്തകരിൽപ്പലരും ഒഴിഞ്ഞുമാറുന്നു. മാർക്സിസ്ററിതര വിചാര മാതൃക (Non-Marxist-Paradigms)കളിലൂടെ വികസിപ്പിച്ചെടുത്ത കൃത്രിമ പ്രതിരോധശേഷി മാർക്സിസത്തിൻെറ സിദ്ധാന്തശരീരത്തിൽ കുത്തിവയ്പു നടത്താനാണ് പലർക്കും കമ്പം. ഈ ഇടപെടലാകട്ടെ, പ്രോജ്ജ്വലമായ മാനവദർശനത്തിൻെറ ജൈവതേജസ്സ് വററിച്ചുകളഞ്ഞ് മാർക്സിസത്തെ വന്ധ്യമാക്കുന്നു. മാർക്സിയൻ രീതിയുടെ മനുഷ്യാദർശപരമായ കാതൽവശത്തെ അവഗണിച്ചുകൊണ്ടുള്ള ഏതൊരു വ്യാഖ്യാനവും, അതെത്രമേൽ ആധുനികമായാലും, മാർക്സിസത്തിൻെറ വിപ്ളവസത്തയെ നിഷേധിക്കുംവിധം പ്രതിലോമകരമാകുന്നു. മനുഷ്യനെ കേന്ദ്രസ്ഥാനത്തു നിർത്തുന്ന മൂല്യവിചാരസമ്പ്രദായത്തോടുള്ള മാർക്സിസത്തിൻെറ അടിസ്ഥാന ആഭിമുഖ്യം വ്യക്തമാക്കുന്നതിനായി രീതിശാസ്ത്രപര (Methodological) മായ ഒരന്വേഷണം നടത്തുകയാണ് ഈ ലേഖനത്തിൽ.

## രീതിശാസ്ത്രത്തിൻെറ പ്രശ്നം

മാർക്സിസത്തെക്കുറിച്ച് ലോകവ്യാപകമായി നടന്നിട്ടുള്ള ചർച്ചകളുടേയും അന്വേഷണങ്ങളുടേയും അടിസ്ഥാനപ്രമേയം മാർക്സിൻെറ രീതിശാസ്ത്രംതന്നെയാണ്. തൻെറ സാമൂഹികവും രാഷ്ട്രീയവും സാമ്പത്തികവുമായ സിദ്ധാന്തങ്ങൾ ആവിഷ്കരിക്കുന്നതിൽ മാർക്സ് ഏതു രീതി (Method) യെ അവലംബിക്കുന്നുവെന്ന പ്രശ്നത്തെ സംബന്ധിക്കുന്ന ഭിന്നാഭിപ്രായങ്ങൾ വ്യത്യസ്തമായ വ്യാഖ്യാനങ്ങളിലേക്കും പരസ്പര വിരുദ്ധംപോലുമായ സിദ്ധാന്തങ്ങളിലേക്കും ചെന്നെത്തുന്നു. മാർക്സിൻെറ സമകാലികനായിരുന്ന എംഗൽസ് (Frederick Engels) തൊട്ട് സമീപകാലത്ത് ഏറെ ശ്രദ്ധേയനായ വിമർശനനിഷ്ഠ (Critical theory) സൈദ്ധാന്തികൻ ഹേബർമാസ് (Jurgn Habermass) വരെ മാർക്സിസത്തെ ഗൗരവപൂർണ്ണമായ പഠനത്തിനു വിധേയമാക്കിയിട്ടുള്ള എല്ലാ ചിന്തകരും രീതിശാസ്ത്രത്തിൻെറ പ്രശ്നം അടിസ്ഥാനപരമായിത്തന്നെ ഉന്നയിക്കുകയും വ്യത്യസ്ത സമീപന മാർഗ്ഗങ്ങൾ നിർദ്ദേശിക്കുകയും ചെയ്തിട്ടുണ്ട്. ലെനിനും മാവോ സേദുങ്ങും ഗ്രാംഷിയുമെല്ലാം മുന്നോട്ടുവച്ച കാഴ്ചപ്പാടുകൾ മാർക്സിൻെറ രീതിയെ സംബന്ധിക്കുന്ന വ്യത്യസ്ത നിലപാടുകൾ ഉൾക്കൊള്ളുന്നു. ലൂക്കാച്ച്, ഹെർബർട്ട് മാർക്യൂസ്, അൽത്തൂസ്സർ, അഡോർണോ, എറിക് ഫ്രോം, റെയ്മണ്ട് വില്യംസ്, മെർലിയാപോണ്ടി തുടങ്ങി മാർക്സിൻെറ ദർശനപദ്ധതിയിൽ പ്രത്യക്ഷമായോ പരോക്ഷമായോ ഊന്നിനിന്നുകൊണ്ട് മൗലികങ്ങളായ ചിന്താസമ്പ്രദായങ്ങൾക്കു രൂപംകൊടുത്ത

ചിന്തകർ പലരാണ്. സമൂഹനിഷ്ഠ വിജ്ഞാനവാദം-(Sociology of knowledge), പ്രതിഭാസ വിജ്ഞാനീയം—(Phenomenology), അസ്തിത്വവാദം (Existentialism), വിമർശനനിഷ്ഠ വാദം (Critical theory), ഘടനാവാദം (Structuralism) എന്നിങ്ങനെ സമീപകാലത്ത് ഏറെ ചർച്ചചെയ്യപ്പെട്ടിട്ടുള്ള വിഷയങ്ങളെയൊക്കെ മാർക്സിസവുമായി കൂട്ടിയിണക്കാനുള്ള ഇക്കൂട്ടരുടെ ശ്രമങ്ങൾ മാർക്സിന്റെ രീതിയെക്കുറിച്ചുള്ള വ്യത്യസ്ത വ്യാഖ്യാനങ്ങളെ അടിസ്ഥാനപ്പെടുത്തിയാണ് എന്നു കാണാം. അവിനേരി (Shlomo Avineri), ലെഫ്ബേർ (Henri Lefbvre), കോളെററി (Lucio Colletti), കൊളക്കോവ്സ്കി (Leszek Kolakowski), ഗോൾഡ്നെർ (Alwin. W. Gouldner) തുടങ്ങി മാർക്സിസത്തിന് വിവാദപരമെങ്കിലും ഏറെ വിലപ്പെട്ട നിരൂപണക്കുറിപ്പുകളെഴുതിയ ചിന്തകരൊക്കെത്തന്നെ രീതിയുടെ അടിസ്ഥാനപ്രശ്നത്തിനുമേൽ പരസ്പരം ചേരിതിരിഞ്ഞുനില്ക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ, 'മാർക്സിസ'ത്തിന്റെ ചരിത്രം മാർക്സിന്റെ രീതിയെപ്പററിയുള്ള വ്യത്യസ്ത വ്യാഖ്യാനങ്ങളുടെ ചരിത്രംകൂടിയാകുന്നു.

മാർക്സിന്റെ രീതിശാസ്ത്രത്തെ വിശകലനം ചെയ്യുന്നതിൽ വ്യാഖ്യാതാക്കൾ സ്വീകരിക്കുന്ന നിലപാടുകളെ പൊതുവിൽ രണ്ടായി തരംതിരിക്കാം. ഒരുകൂട്ടർ ഹെഗേലിയൻ വൈരുദ്ധ്യവാദ (Hegelian dialectics) ത്തിന്റെ പ്രകടമായ സ്വാധീനം മാർക്സിന്റെ കൃതികളിൽ ദർശിക്കുകയും അതിന്റെ വെളിച്ചത്തിൽ മാർക്സിസത്തിന്റെ തത്ത്വചിന്താപര (Philosophical) മായ പ്രാധാന്യം എടുത്തുകാണിക്കുകയും ചെയ്യുന്നു. മറുകൂട്ടർ ഹെഗലും മാർക്സും തമ്മിലുള്ള രീതിശാസ്ത്രപരമായ വേർതിരിവ് ചൂണ്ടിക്കാണിക്കുകയും മാർക്സിസത്തെ, തത്ത്വചിന്തയുടെ പരിധിക്കപ്പുറത്ത്, സാമൂഹ്യശാസ്ത്ര (Social Science) മായി അവരോധിക്കുകയും ചെയ്യുന്നു. ഹെഗേലിയൻ പരികല്പനകളിലൂടെ മാർക്സിസത്തെ വായിച്ചെടുക്കാൻ ശ്രമിക്കുന്നവർ അതിനെ തത്ത്വശാസ്ത്ര വിമർശനപദ്ധതിയായി നോക്കിക്കാണുന്നു. സാമൂഹ്യശാസ്ത്രമായി മാർക്സിസത്തെ വ്യാഖ്യാനിക്കുന്നവർ അതിനെ സാമൂഹ്യ വിശകലനത്തിന്റെ ശാസ്ത്രീയ മാർഗ്ഗമായും വിലയിരുത്തുന്നു. അങ്ങനെ, മാർക്സിയൻ രീതിയുടെ അടിസ്ഥാന സ്വഭാവം വിമർശനപര (critical)മോ, വിശകലനപര (Analytical)മോ എന്ന ചോദ്യം മാർക്സിസ്ററ് സംവാദങ്ങളുടെ കേന്ദ്ര പ്രശ്നമായി ഉയർന്നുവരുന്നു. ചുരുക്കിപ്പറഞ്ഞാൽ, മാർക്സിസം വിമർശന സിദ്ധാന്തമോ സാമൂഹ്യശാസ്ത്രമോ എന്ന പ്രശ്നമാണ് മാർക്സിന്റെ രീതിശാസ്ത്രത്തെ ക്കുറിച്ചുള്ള ചർച്ചകളുടെ അടിസ്ഥാന പ്രമേയത്തെ നിർണ്ണയിക്കുന്നത് എന്നു കാണാം.

ഈ പ്രശ്നത്തിന്റെ വിവിധ വശങ്ങളിലേക്കു കടക്കുന്നതിനുമുമ്പ് ശാസ്ത്രത്തിന്റെയും വിമർശന സിദ്ധാന്തത്തിന്റെയും രീതികൾ എങ്ങനെ വേർതിരിഞ്ഞു നില്ക്കുന്നുവെന്ന് തീർച്ചപ്പെടുത്തേണ്ടതുണ്ട്.

ശാസ്ത്രത്തിന്റെ രീതി വിശകലനനിഷ്ഠമാണ്. ഇന്ദ്രിയങ്ങളിലൂടെ ലഭിക്കുന്ന വസ്തുത (Facts) കളുടെ വിശകലനമാണ് ശാസ്ത്രജ്ഞാനത്തിന്റെ വഴി. വസ്തുതാനിഷ്ഠ (Factual)മാണ് ശാസ്ത്രം. യാഥാർത്ഥ്യത്തിന്റെ പരീക്ഷണ, നിരീക്ഷണസാദ്ധ്യമായ മൂർത്തതലമാണ് അതിന്റെ അവലംബം. മററൊരു തരത്തിൽപ്പറഞ്ഞാൽ, മൂർത്തമായ അനുഭവത്തിന്റെ പരിധിയാണ് ശാസ്ത്രജ്ഞാനത്തിന്റെ പരിധി. ഈ പരിധി കടന്നുള്ള വിചാരങ്ങൾ, വസ്തുതകളെ സംബന്ധിക്കുന്ന മൂലവിചാരംപോലും, വിശകലനനിഷ്ഠ ശാസ്ത്രരീതിക്കു പുറത്താണ്. വസ്തുതയും മൂല്യവും തമ്മിലുള്ള ദ്വന്ദ്വം ശാസ്ത്രവും തത്ത്വചിന്തയും തമ്മിലുള്ള രീതിശാസ്ത്രപരമായ ദ്വന്ദ്വത്തിനു സമാന്തരമായി നിലകൊള്ളുന്നു.

തത്ത്വചിന്താപരമായ വിമർശനത്തിന്റെ രീതി, വിശകലനത്തിന്റെ രീതിയിൽനിന്ന് അടിസ്ഥാനപരമായും വേർതിരിഞ്ഞു നില്ക്കുന്നു. തത്ത്വചിന്ത വസ്തുനിഷ്ഠ വിശകലനരീതിയെ ആശ്രയിച്ചല്ല നിലകൊള്ളുന്നത്. വസ്തു പ്രപഞ്ചത്തിന്റെ പ്രത്യക്ഷത സാദ്ധ്യമാക്കുന്ന അടിസ്ഥാനപ്രമേയങ്ങൾക്കായുള്ള തേടലാണത്. ഈ പ്രമേയങ്ങളുടെ (ഉദാ: ദൈവം) യാഥാർത്ഥ്യം ഭൗതികമല്ല. അവയ്ക്കായുള്ള തേടൽ അതിഭൗതികമാണ്. അത് ഇന്ദ്രിയാനുഭവത്തിന്റെ പരിധി ഉല്ലംഘിക്കുന്നു. ഇന്ദ്രിയങ്ങൾക്കു ലഭ്യമായ യാഥാർത്ഥ്യത്തിന്റെ പരിധിയെ തത്ത്വചിന്ത അതിവർത്തിക്കുന്നു. അതായത്, തത്ത്വചിന്തയുടെ രീതി അതിവർത്തനത്തിന്റെ രീതിയാകുന്നു

അതിവർത്തനത്തിന്റെ യുക്തിയെ അടിസ്ഥാനപ്പെടുത്തുന്ന എല്ലാ ദർശന സമ്പ്രദായങ്ങളും വിമർശനം എന്ന ആശയത്തെ അനിവാര്യമായും ഉൾക്കൊള്ളുന്നു. പരാമർശിക്കപ്പെടുന്ന വിഷയത്തിന്റെ പാകപ്പിഴകൾ കണ്ടെത്തുകയും ചോദ്യംചെയ്യുകയും ചെയ്യുന്ന സൈദ്ധാന്തിക പ്രവൃത്തിയാണ് വിമർശനം. ഒരു വസ്തുവിന്റെ വൈകല്യങ്ങൾ കണ്ടെത്തുക എന്നതിനർത്ഥം, പ്രസ്തുത വസ്തുവിന്റെ വൈകല്യങ്ങൾ തീണ്ടാത്ത ഉത്തമ മാതൃകയെ മുൻനിർത്തി അതിന്റെ നല്കപ്പെട്ട അവസ്ഥയെ വിലയിരുത്തുക എന്നാണ്. നിലനില്ക്കുന്ന ചീത്ത അവസ്ഥയോടുള്ള പ്രതിഷേധവും ഉത്കൃഷ്ടമായ മറെറാരവസ്ഥയുടെ സാക്ഷാത്കാരത്തിനായുള്ള പ്രതിബദ്ധതയുമാണ് വിമർശനത്തിന്റെ അന്തഃസത്ത. ഈ അർത്ഥത്തിൽ എല്ലാ 'മെററാഫിസിക്സും' വിമർശനത്തിന്റെ സത്ത ഉൾക്കൊള്ളുന്നു. ഇഹലോകത്തിനപ്പുറത്തെ ഉത്കൃഷ്ടമായ മററൊരു ലോകത്തെക്കുറിച്ചുള്ള മത-ദൈവശാസ്ത്ര സങ്കല്പനങ്ങളിലൊക്കെയും വിമർശനത്തിന്റെ 'സ്പേസ്' ഉണ്ട്. ഈ 'സ്പേസാ'ണ് തത്ത്വചിന്തയെ ശാസ്ത്രത്തിൽനിന്നും വേർതിരിക്കുന്നത്. തെളിച്ചുപറഞ്ഞാൽ, അതിവർത്തനനിഷ്ഠമായ വിമർശന രീതിയോടുള്ള ആഭിമുഖ്യമാണ് തത്ത്വചിന്തയെ ശാസ്ത്രത്തിൽനിന്നുംവിഭിന്നമാക്കുന്നത്.

വസ്തുതകളെ വിശകലനം ചെയ്യുകയല്ല, വിലയിരുത്തുകയാണ് തത്ത്വചിന്തകൻ ചെയ്യുന്നത്. ഈ വിലയിരുത്തലിന്റെ മാനദണ്ഡം മൂല്യങ്ങളാണ്. ഏതു മൂല്യങ്ങളുടെ അടിസ്ഥാനത്തിൽ വിലയിരുത്തുന്നുവെന്നത് നൈതികമായ ചോദ്യമാകുന്നു. വസ്തു എങ്ങനെ എന്ന നിരീക്ഷണത്തിന്റെ പ്രശ്നമല്ല, എങ്ങനെയായിരിക്കണം എന്ന നിരൂപണത്തിന്റെയും നിലപാടിന്റെയും പ്രശ്നമാണ് നൈതികമായ ഏതൊരു ചോദ്യത്തിലും ഉൾച്ചേർന്നിരിക്കുന്നത്. അതായത്, എങ്ങനെയാണ് എന്ന സാക്ഷ്യമല്ല, എങ്ങനെയായിരിക്കണമെന്ന സങ്കല്പനമാണ് മൂല്യവിചാര സമ്പ്രദായത്തിന്റെ കാതൽ. സങ്കല്പനങ്ങളേയും നിലപാടുകളേയും മുൻനിർത്തി വ്യവസ്ഥാപിതമായ ഒന്നിനെ എതിർക്കുകയും അതിൽ മാററത്തിനായി സമ്മർദ്ദം ചെലുത്തുകയും ചെയ്യുക എന്നതാണ് വിമർശന സിദ്ധാന്തത്തിന്റെ രീതി.

മാർക്സിസം ഒരു വിമർശനസിദ്ധാന്തമാണെന്ന നിലപാടാണ് ഈ ലേഖനത്തിൽ സ്വീകരിക്കപ്പെടുന്നത്. മാർക്സിന്റെ രീതി സാമൂഹ്യശാസ്ത്രത്തിന്റെ വിശകലനനിഷ്ഠ രീതിയിൽനിന്നും അടിസ്ഥാനപരമായിത്തന്നെ വേർതിരിഞ്ഞു നില്ക്കുന്നുവെന്ന നിഗമനമാണ് ഈ നിലപാടിന് അവലംബം. വിശകലനനിഷ്ഠരീതിയുടെ 'എംപിരിസിസ്ററിക്' പരികല്പനകളെ മാർക്സ് എങ്ങനെ തിരസ്കരിക്കുന്നവെന്നും, ഈ തിരസ്കാരം, സാമ്പ്രദായിക ഭൗതികവാദ സമീപനങ്ങളെ ചെറുക്കുന്ന മാർക്സിസ്ററ് നിലപാടിന് ജ്ഞാനശാസ്ത്രപരമായ അടിത്തറയൊരുക്കുന്നതെങ്ങനെയെന്നും പരിശോധിക്കുന്നതിലൂടെ മേല്പറഞ്ഞ നിഗമനത്തിന്റെ സാധുത തെളിയിക്കാൻ ശ്രമിക്കുകയാണ് ഇനി. മറെറാരുവിധത്തിൽപ്പറഞ്ഞാൽ, സാമ്പ്രദായിക ഭൗതികവാദത്തിന്റെ യുക്തിയെ കർശനമായും ഉപരോധിക്കുന്ന, ചരിത്രപരവും വൈരുദ്ധ്യനിഷ്ഠവുമായ മാർക്സിയൻ രീതി, വിശകലനനിഷ്ഠരീതിയിൽനിന്ന് എത്രമേൽ വ്യത്യസ്തമാണെന്നു വ്യക്തമാക്കാനുള്ള ശ്രമമാണ് ഇനി.

വിഷയീവിഷയബന്ധത്തിന്റെ പ്രശ്നമാണ് ജ്ഞാനശാസ്ത്രത്തിന്റെ അടിസ്ഥാന പ്രശ്നം. ബോധവും വസ്തുവും, മനുഷ്യനും പ്രപഞ്ചവും തമ്മിലുള്ള ബന്ധത്തിന്റെ ദാർശനിക സ്വഭാവത്തെക്കുറിച്ചുള്ള വ്യാഖ്യാനങ്ങളാണ് വ്യത്യസ്ത ജ്ഞാന-ശാസ്ത്ര പദ്ധതികൾ. വിഷയീവിഷയത്തെ അറിയുന്നത് ഇന്ദ്രിയാനുഭവങ്ങളിലൂടെയാണെന്ന കേവലയുക്തിയാണ് 'എംപിരിസിസ'ത്തിന്റെ അടിത്തറ. ഇന്ദ്രിയങ്ങളിലൂടെ ശേഖരിക്കപ്പെടുന്ന വിവരങ്ങളാണ് അറിവിന്റെ ഏക ഉപാധി. വസ്തു, ഇന്ദ്രിയങ്ങളിലൂടെ 'വിഷയി'യിൽ പ്രതിഫലിക്കപ്പെടുന്നു. ഈ പ്രതിഫലനമാണ് അറിവ്. പ്രതിഫലനത്തിന്റെ അതിരുകളാണ് അറിവിന്റെ അതിരുകൾ എന്ന് എംപിരിസിസ്ററുകൾ വാദിക്കുന്നു.



മാർക്സ്



ഏംഗൽസ്

പ്രതിഫലന സിദ്ധാന്തം (Theory of represention/reflection) രണ്ടു ധാരണകളെ അനിവാര്യമായും ഉൾക്കൊള്ളുന്നു. 1) വിഷയി, സംവേദനങ്ങൾ ഏററുവാങ്ങുന്ന സ്വീകരണക്ഷമം (receiptive) മാത്രമായ ഗണമാകുന്നു. വസ്തുവിനെ ആശ്രയിച്ചുള്ള ദ്വിതീയതല യാഥാർത്ഥ്യം (Secondary reality) മാത്രമേ അതിനുള്ളൂ. 2) വസ്തു, പ്രതിഫലന പ്രക്രിയയെ നിർണ്ണയിക്കുന്ന അടിസ്ഥാന ഗണ (Basic catagory) മാകുന്നു. അതിന്റെ നിലനില്പ് സ്വാശ്രിത (Autonomous) മാണ്. ചുരുക്കിപ്പറഞ്ഞാൽ, 1) ആത്മനിഷ്ഠതലത്തിന്റെ ക്രിയാശൂന്യതയേയും ആശ്രിതത്വത്തേയും (Passivity and dependancy of the subjective domain) 2) വസ്തുനിഷ്ഠതലത്തിന്റെ പ്രാഥമികതയേയും സ്വാശ്രിതത്വത്തേയും (primacy and autonomy of the objective domain) കുറിക്കുന്നതാണ് മേൽപറഞ്ഞ രണ്ടു ധാരണകൾ. എംപിരിസിസ്ററ് ജ്ഞാനശാസ്ത്ര പദ്ധതിയെ അനുസരിക്കുന്ന സിദ്ധാന്തവത്കരണരീതി (Mod of theorizing) യുടെ ഒഴിച്ചുകൂടാനാവാത്ത പരികല്പനകളാണ് ഇവ. പ്രകടമായും, ഭൗതികവാദത്തിന്റെ സാമ്പ്രദായിക നിലപാടുകൾക്ക് അനുപൂരകമായി ഇവ വർത്തിക്കുന്നു. ബോധം, ഭൗതിക സാഹചര്യങ്ങളാൽ നിർണ്ണയിക്കപ്പെടുന്ന ക്രിയാശൂന്യഘടകവും, മനുഷ്യൻ, ഭൗതിക സാഹചര്യങ്ങളുടെ സൃഷ്ടിയും ആണെന്ന ഭൗതികവാദ വീക്ഷണങ്ങൾ ഈ പരികല്പനകളെ അധികരിച്ചു നിലകൊള്ളുന്നു. പ്രതിഫലന സിദ്ധാന്തത്തിന്റെ ജ്ഞാനശാസ്ത്ര നിലപാടാണ് മാർക്സ് കൈക്കൊള്ളുന്നതെന്ന പക്ഷക്കാർ ഭൗതികവാദത്തിന്റെ സാമ്പ്രദായിക വിചാരവൃത്തത്തിലേക്കു മാർക്സിനെ വെട്ടിനിറുത്തുന്നു. മാർക്സിസത്തിന്റെ ദർശനപദ്ധതിയെ 'ഭൗതികവാദ'മായും, അതിന്റെ രീതിശാസ്ത്രത്തെ എംപിരിസ്ററ് ധാരണകളെ അവലംബിക്കുന്ന വിശകലനനിഷ്ഠ രീതിശാസ്ത്രമായും അവർ വ്യാഖ്യാനിക്കുന്നു.

മാർക്സിന്റെ ദർശനം ഭൗതികവാദപരമാണോ? അല്ല എന്നതായിരിക്കും ഈ ചോദ്യത്തിന്റെ ശരിയുത്തരം. യാഥാർത്ഥ്യത്തെ ഭൗതികതയിലേക്കു വെട്ടിച്ചുരുക്കുകയും ഭൗതികേതരമായതിനെല്ലാം പ്രതിഫലനനിഷ്ഠം (Representational) മാത്രമായ ദ്വിതീയതല അസ്തിത്വം കല്പിക്കുകയും ചെയ്യുന്ന യാന്ത്രികരീതി അംഗീകരിക്കുന്നില്ലെന്നു മാത്രമല്ല, ആ രീതിയുടെ അടിസ്ഥാന നിരാസത്തിലൂടെയാണ് മാർക്സ് തന്റെ ദർശന പദ്ധതിക്കു രൂപം നല്കുന്നത്. പില്ക്കാലത്ത് പ്രസിദ്ധമായ 'ഫോയർബാഹ് തീസിസുക'ളിൽ(Theses on Feuerbach) മാർക്സ് ആവർത്തിച്ചു വ്യക്തമാക്കുന്നത് ചരിത്രപരമായവൈരുദ്ധ്യവാദം ഭൗതികവാദത്തിൽ നിന്ന് എങ്ങനെ വ്യത്യാസപ്പെടുന്നുവെന്നാണ്. മനുഷ്യനിരപേക്ഷമായി നിലനില്ക്കുന്ന ഒരു വസ്തുനിഷ്ഠ യാഥാർത്ഥ്യത്തെക്കുറിച്ചുള്ള ഭൗതികവാദ സങ്കല്പനം മാർക്സ് തിരസ്കരിക്കുന്നു. മനുഷ്യനും വസ്തുവും തമ്മിലുള്ള പ്രയോഗ (Praxis)നിഷ്ഠമായ ബന്ധം കാണാതിരുന്നതാണ് ഭൗതികവാദരീതിയുടെ അടിസ്ഥാന വൈകല്യമെന്ന് ഒന്നാം തീസിസിൽത്തന്നെ അദ്ദേഹം വ്യക്തമാക്കുന്നു. മാർക്സിനെസംബന്ധിച്ചിടത്തോളം വസ്തു പ്രതിഫലനത്തിന്റെ ഗണമല്ല, മറിച്ച് പ്രയോഗത്തിന്റെ ഗണമാകുന്നു. മനുഷ്യാദ്ധ്വാനത്തിന്റെഘടകവും ഉല്പന്നവുമാണത്. അദ്ധ്വാനത്തിലൂടെ മനുഷ്യൻ യാഥാർത്ഥ്യത്തെ രൂപപ്പെടുത്തുന്നു. അതായത്, മാർക്സിന്റെ കാഴ്ചപ്പാടിൽ, മനുഷ്യബാഹ്യമായ വസ്തുനിഷ്ഠ യാഥാർത്ഥ്യം എന്നൊന്നില്ല. മനുഷ്യന്റെ സൃഷ്ടയുന്മുഖ അസ്തിത്വത്തിന്റെ ഭാഗമായ, മാനവീകൃത യാഥാർത്ഥ്യം മാത്രമേയുള്ളൂ. പൂർവ്വവർത്തിയായ ഒരു യാഥാർത്ഥ്യത്തിന്റെ സൃഷ്ടിയല്ല, യാഥാർത്ഥ്യത്തിന്റെ സ്രഷ്ടാവാണ് മനുഷ്യൻ.

വസ്തുവിനെ അപേക്ഷിച്ച് മനുഷ്യന് പ്രാഥമികത്വം കല്പിക്കുന്ന ഈ നിലപാട് തീർത്തും തത്ത്വചിന്താപരമാണ്. അഥവാ, ഈ നിലപാടിലെ യുക്തി ശാസ്ത്രയുക്തിയിൽനിന്നും വിഭിന്നമാണ്. മാർക്സ് മനുഷ്യനു കല്പിക്കുന്ന പ്രാഥമികത്വം 'കൺസപ്ചൽ' ആണ്; 'ഫാക്ചൽ' അല്ല. മനുഷ്യനോ വസ്തുപ്രകൃതിയോ ആദ്യം ഉണ്ടായത് എന്ന ശാസ്ത്രയുക്തിയുടെ ചോദ്യം ഇവിടെ അപ്രസക്തം. ഏതു മാനദണ്ഡമായി സ്വീകരിക്കുന്നുവെന്ന രീതിശാസ്ത്രപരമായ ചോദ്യത്തിനാണ് പ്രസക്തി. മനുഷ്യനെ കേന്ദ്രയാഥാർത്ഥ്യമായിക്കാണുന്ന മാർക്സ്, പ്രകൃതിയെ അദ്ധ്വാനത്തിന്റെ ഘടകമെന്ന നിലയിൽ സമീപിക്കുന്നു. മനുഷ്യബാഹ്യമായ വസ്തുനിഷ്ഠഘടനയല്ല; അദ്ധ്വാനത്തിലൂടെ മാനവീകരിക്കപ്പെടുന്ന 'ചരിത്രനിഷ്ഠമായ' ഘടനയാണ് പ്രകൃതിയുടേത്. കുറേക്കൂടി വ്യക്തമായിപ്പറഞ്ഞാൽ, പ്രകൃതി ചരിത്രേതര യാഥാർത്ഥ്യമല്ല; ചരിത്രപരമായ യാഥാർത്ഥ്യമാണ് മാർക്സിന്. മനുഷ്യൻ പ്രകൃതിയെ അനുസരിക്കുന്ന ജീവിയല്ല, മറിച്ച്, മാററിമറിക്കുന്ന ജീവിയാകുന്നു. പ്രകൃതിയുമായുള്ള അവന്റെ ബന്ധം വിധേയസഹവർത്തിത്വത്തിന്റേതല്ല, കീഴടക്കലിന്റെയും ഉടച്ചുവാർക്കലിന്റേതുമാകുന്നു. ചുരുക്കത്തിൽ, പ്രകൃതി മനുഷ്യന്റെ ചരിത്രപരമായ ജീവിതപ്രക്രിയയുടെ ഭാഗമാണ്. ക്രിയാനിഷ്ഠമായ മനുഷ്യജീവിതത്തിനു പുറത്ത് സനാതനമായി നിലനില്ക്കുന്ന യാഥാർത്ഥ്യമായി പ്രകൃതിയെ നോക്കിക്കാണുന്നത് ചരിത്രേതര സമീപനമാണ്. ഇതിനു വിപരീതമായി മാർക്സ് വസ്തുപ്രകൃതിയെ ചരിത്രവല്ക്കരിക്കുന്നു. അദ്ദേഹത്തിന്റെ ആദ്യകാല കൃതികളിൽ ഏറെ പ്രശസ്തമായ 'സാമ്പത്തികവും തത്ത്വചിന്താപരവുമായ കുറിപ്പു'കളിൽ ചരിത്രനിഷ്ഠ സമീപനത്തോടുള്ള ആഭിമുഖ്യം പ്രകടമാണ്. പ്രയോഗസിദ്ധാന്തത്തിന്റെ അടിസ്ഥാനത്തിൽ 'വസ്തുനിഷ്ഠത' എന്ന സങ്കല്പനത്തെയാകെ പുനർനിർവ്വചിക്കുന്ന മാർക്സിയൻ പദ്ധതിക്ക് രീതിശാസ്ത്രപരമായ പശ്ചാത്തലമൊരുക്കിയത് ഈ സമീപനമാണെന്നു കാണാം.

'വസ്തുനിഷ്ഠത'യുടെ പുനർനിർവ്വചനത്തിന് മാർക്സ് അവലംബിക്കുന്നത് തത്ത്വചിന്തയുടെ അംഗീകൃത വിചാരമാതൃകകൾക്കു പുറത്തുള്ള സങ്കല്പനങ്ങളെയാണ്. ഈ സങ്കല്പനങ്ങളാണ് മാർക്സിന്റെ പില്ക്കാല

സിദ്ധാന്തങ്ങളുടെ, പ്രത്യേകിച്ചും സാമ്പത്തിക സിദ്ധാന്തങ്ങളുടെ അടിപ്പടവുകളായി മാറിയത്. ആവശ്യത്തെയും അദ്ധ്വാനത്തെയും കുറിച്ചുള്ള സങ്കല്പനങ്ങൾ മേല്പറഞ്ഞവയിൽ പ്രധാനങ്ങളാണ്. മാർക്സിന്റെ അഭിപ്രായത്തിൽ, മനുഷ്യന്റെ സാമൂഹികമായ നിലനില്പിന്റെ അടിസ്ഥാനം ആവശ്യങ്ങളും അവയുടെ നിറവേററലുമാകുന്നു. ആവശ്യങ്ങൾ നിറവേററുന്നതിന് മനുഷ്യൻ, അവന്റെ ഭൗതികപരിസരങ്ങളിൽ ബോധപൂർവ്വം മാററങ്ങൾ വരുത്തുന്നു. മൃഗങ്ങൾക്ക് ഈ സവിശേഷ പ്രവർത്തനം അന്യമാണ്. അവ പ്രകൃതിയെ മാററുന്നില്ല. മറിച്ച്, അനുസരിക്കുക മാത്രമേ ചെയ്യുന്നുള്ളൂ. പ്രകൃതിവസ്തുക്കളുമായി അവയ്ക്കുള്ള ബന്ധം ബാഹ്യവും യാന്ത്രികവുമാണ്. മനുഷ്യന്, ആവശ്യങ്ങൾ നിറവേററുന്നതിലൂടെ ജീവിതം കരുപ്പിടിപ്പിക്കുന്ന ബോധപൂർവ്വകമായ പ്രവൃത്തിയുടെ ഒഴിച്ചുനിർത്താനാകാത്ത ഘടകമാണ് ഭൗതികവസ്തു. വസ്തുവിനോടുള്ള അവന്റെ ആഭിമുഖ്യം ജീവശാസ്ത്രപരമായ ഒരു വെറും ചേഷ്ടയല്ല; നിലനില്പിന്റെ അവശ്യപ്രവണതയാണ്. ഓൾ മാൻ * (* Bertell Olman: 'Alienation: Marx's Concept of Man in Capitalist Society') പറയുന്നതുപോലെ 'ഉൺമാസംബന്ധിയായ ആവശ്യകത' (Ontological necessity) എന്ന അർത്ഥത്തിലാണ് ഈ ആഭിമുഖ്യം വിവക്ഷിക്കപ്പെടേണ്ടത്. ചുരുക്കത്തിൽ, വസ്തുലോകവുമായുള്ള മനുഷ്യന്റെ ബന്ധം ബാഹ്യമല്ല, ആന്തരികമാകുന്നു. പ്രതിഫലനനിഷ്ഠമായ ഫോർമലിസ്ററിക് വിചാരരീതികൾകൊണ്ടു നിർവ്വചിക്കാൻ കഴിയാത്ത ബന്ധമാണിത്. എംപിരിസിസം ഈ ബന്ധത്തെ ആകസ്മികതയുടെ തലത്തിലേക്ക് വെട്ടിനിറുത്തുന്നു. എന്നാൽ മാർക്സിന്റെ പ്രയോഗസിദ്ധാന്തം അതിനെ അനിവാര്യമായ ഒന്നായി ചിത്രീകരിക്കുകയും, അതിലൂടെ, പ്രസ്തുത ബന്ധത്തിന്റെ ആന്തരികദാർഢ്യം വെളിവാക്കുകയും ചെയ്യുന്നു.

വസ്തു ആവശ്യത്തിന്റെയും അദ്ധ്വാനത്തിന്റെയും ഗണമാകുന്നു. വസ്തുക്കളുടെ ലോകം. ആവശ്യങ്ങൾക്കനുസരിച്ചു കീഴടക്കപ്പെടുകയും മാററിമറിക്കപ്പെടുകയും ചെയ്യുന്ന. മനുഷ്യാശ്രിതമായ ലോകമാകുന്നു. മനുഷ്യനു പുറത്ത് വസ്തുനിഷ്ഠതയുടെ സ്വതന്ത്രമായ തലം എന്നൊന്നില്ല. മനുഷ്യൻ വസ്തുക്കളെ സൃഷ്ടിക്കുന്നു; യാഥാർത്ഥ്യത്തെ രൂപപ്പെടുത്തുന്നു. ദ്വിമുഖമാണ് ഈ പ്രക്രിയ. ചുററുപാടുകളെ മാററുന്നതിലൂടെ മനുഷ്യൻ സ്വയം മാറുന്നു. പുറംലോകത്തെ ഉടച്ചുവാർക്കുന്നതിലൂടെ അവൻ സ്വയം അഴിച്ചുപണി നടത്തുന്നു. സൃഷ്ടിയുടേതും ആത്മസൃഷ്ടിയുടേതുമായ തുടർപ്രക്രിയയാണ് ചരിത്രം. മനുഷ്യൻ ചരിത്രത്തിന്റെ സൃഷ്ടിയും സ്രഷ്ടാവുമാകുന്നു. മാർക്സിന്റെ അഭിപ്രായത്തിൽ, സാമ്പ്രദായിക ഭൗതികവാദികൾ ഈ വസ്തുത കണക്കിലെടുക്കുന്നില്ല. മനുഷ്യാസ്തിത്വത്തിന്റെ സവിശേഷ സ്വഭാവത്തെ, സൃഷ്ടിപരതയുടെ ജീവൽ സ്വഭാവത്തെ അവർ നിഷേധിക്കുന്നു. 'ഉല്പന്ന'ത്തിന്റെ ജഡാവസ്ഥയോടു സമകീരിച്ച് 'മനുഷ്യ' സങ്കല്പത്തെ അവർ നിർവീര്യമാക്കുന്നു. "ഭൗതിക സാഹചര്യങ്ങളുടെ ഉല്പന്നമാണ് മനുഷ്യൻ എന്നു വാദിക്കുന്നവർ, ഭൗതിക സാഹചര്യങ്ങളെത്തന്നെ മാററിത്തീർക്കുന്നത് മനുഷ്യനാണെന്നു തിരിച്ചറിയുന്നില്ല." * (* Marx: Theses on Feuerbach) എന്ന മാർക്സിന്റെ പരാതി ചരിത്രേതര ഭൗതികവാദത്തിന്റെ യാന്ത്രികരീതിക്കെതിരായ അടിസ്ഥാന വിമർശനമായാണ് മനസ്സിലാക്കപ്പെടേണ്ടത്. അവസാന വിശകലനത്തിൽ 'മനുഷ്യൻ അവന്റെതന്നെ സൃഷ്ടിയാണെന്ന ദാർശനിക ഉൾക്കാഴ്ചയാണ് ഈ വിമർശനത്തിന്റെ പിൻബലം.

മാർക്സിന് മനുഷ്യനാണ് കേന്ദ്രപ്രമേയം. അദ്ധ്വാനമാണ് മനുഷ്യാസ്തിത്വത്തിന്റെ കാതൽ. എല്ലാ യാഥാർത്ഥ്യങ്ങൾക്കും വികാസങ്ങൾക്കും ഉറവിടം അദ്ധ്വാനമാകുന്നു. തത്ത്വചിന്തയുടെ ഭാഷയിൽപ്പറഞ്ഞാൽ, അദ്ധ്വാനം എന്ന കേന്ദ്രസത്തയുടെ നാനാമുഖ ആവിഷ്കാരങ്ങളാണ് വസ്തുപ്രപഞ്ചത്തിന്റെ വൈവിധ്യങ്ങൾക്കു നിദാനം. അദ്ധ്വാനത്തെ തത്ത്വചിന്തയുടെ ഗണമായി അവതരിപ്പിക്കുന്നതിലൂടെ യാഥാർത്ഥ്യത്തെക്കുറിച്ചുള്ള പൊള്ളയായ സങ്കല്പനങ്ങളെ മനുഷ്യോന്മുഖമായി ഉടച്ചുവാർക്കുകയാണ് മാർക്സ് ചെയ്യുന്നത്. തന്റെ ആദ്യകാല കൃതികളിലെങ്കിലും അദ്ദേഹം നിർവ്വഹിക്കുന്നത് ഈ ദൗത്യമാണെന്ന അഭിപ്രായം എതിർവാദങ്ങൾക്കു പ്രസക്തിയില്ലാത്തവിധം തെളിവുററതാണ്. ഈ നിർവ്വഹണത്തിൽ മാർക്സ് മുഖ്യമായും ആശ്രയിക്കുന്നത് സത്താ-പ്രത്യക്ഷതാ ദ്വന്ദ്വത്തെ അടിസ്ഥാനപ്പെടുത്തുന്ന ഹെഗേലിയൻ രീതിശാസ്ത്രത്തിന്റെ സമ്പ്രദായങ്ങളെയാണെന്ന വസ്തുതയും തർക്കമററതാണ്.

ഹെഗലിന്റെ വിചാരപദ്ധതിയിൽ 'ഭൗതിക യാഥാർത്ഥ്യം' എന്നത് അന്തർയാമിയായ ഒരു അനശ്വരസത്തയുടെ കേവലമായ വെളിപ്പെടൽ മാത്രമാണ്. ഹെഗൽ ഈ സത്തയെ യുക്തി എന്നു വിളിച്ചു. ലോകത്തിന്റെ പ്രത്യക്ഷതയ്ക്ക് അടിസ്ഥാനമാണത്. അതിന്റെ ഘടന ചലനാത്മകമാണ്. സ്വയം വികാസത്തിന്റെ പ്രക്രിയയിൽ അത് യാഥാർത്ഥ്യത്തിന്റെ പലപല രൂപങ്ങളായി ആവിർഭവിക്കുന്നു. സത്തയുടെ ആവിഷ്കാരമാണ് ഓരോ രൂപവും. എന്നാൽ ആവിർഭവിക്കുന്ന രൂപങ്ങളിൽ സത്തയുടെ സമഗ്രമായ ആവിഷ്കാരം അസാദ്ധ്യമാകുന്നു. അനന്തമായ പ്രകാശനസാദ്ധ്യതകൾ ഉൾക്കൊള്ളുന്ന അതിന്റെ വികസ്വരമായ ഘടനയ്ക്കുമുന്നിൽ ഓരോ രൂപവും സ്വയം അപര്യാപ്തമായിത്തീരുകയും തിരോഭവിക്കുകയും ചെയ്യുന്നു.



ഹെഗേലിയൻ ഡയററിക്സിന്റെ അടിസ്ഥാനഗണങ്ങളെ സ്ഥാനം മാററി അവതരിപ്പിക്കുകയല്ല മാർക്സ് ചെയ്യുന്നത്. മറിച്ച്, ഒരു പുത്തൻ മാനവദർശനത്തിന്റെ അർത്ഥവും വ്യാഖ്യാനവും നല്കി അതിനെ പുനർനിർവ്വചിക്കുകയാണ്. ഈ പുനർനിർവ്വചനത്തിൽ, ഹെഗേലിയനിസത്തിലെ 'സത്ത' മാർക്സിസത്തിൽ 'മനുഷ്യ'നായി ഭാവാന്തരപ്പെടുന്നു. യാഥാർത്ഥ്യത്തിന്റെ രൂപപ്പെട്ടുവരൽപ്രക്രിയയ്ക്കു പിന്നിലെ സൃഷ്ട്യുന്മുഖ സത്തയായി മാർക്സിസത്തിൽ 'മനുഷ്യൻ' ചിത്രീകരിക്കപ്പെടുന്നു. മറെറാരുവിധത്തിൽപ്പറഞ്ഞാൽ,, യാഥാർത്ഥ്യം എന്ന സങ്കല്പനം മനുഷ്യസത്തയുടെ ആവിഷ്കാരമായി തിരിച്ചറിയപ്പെടുന്നു.

മുൻപു പറഞ്ഞതുപോലെ, മനുഷ്യാദ്ധ്വാനം വികാസത്തിന്റെ ചാലകശക്തിയാണ് മാർക്സിന്. യാഥാർത്ഥ്യത്തെ ഉടച്ചുവാർത്തും രൂപപ്പെടുത്തിയും, സൃഷ്ടിയുടേയും ആത്മസൃഷ്ടിയുടേയും പ്രക്രിയയിലൂടെ മനുഷ്യൻ വികസിക്കുന്നു. രൂപപ്പെടുന്ന യാഥാർത്ഥ്യങ്ങൾ, മനുഷ്യന്റെ വികാസസാദ്ധ്യതകൾ ഉൾക്കൊള്ളാതെ വരുമ്പോൾ അവ ചരിത്രഗതിയിലെ തടസ്സങ്ങളായി മാറുന്നു. അവയുടെ തിരോധാനം ചരിത്രപരമായ അനിവാര്യതയായി മാർക്സ് തിരിച്ചറിയുന്നു. അപമാനവീകൃതമായ അവസ്ഥകളോടുള്ള കലാപവും, അവയുടെ നിഷേധത്തിലൂടെ, മാനവീകൃതമായ പുതിയ സമൂഹാവസ്ഥയി* (* Human Society or Social Humanity എന്ന ഫോയർബാഹ് തീസിസുകളിലെ മാർക്സിന്റെ പ്രയോഗം ശ്രദ്ധേയമാണ്)ലേക്കുള്ള മുന്നേററവും മനുഷ്യവികാസത്തിന്റെ അനിവാര്യഘട്ടങ്ങളാകുന്നു. നിഷേധത്തിന്റെയും നിർമ്മാണത്തിന്റെയും തുടർപ്രക്രിയയിലൂടെ, സ്വന്തം ശക്തിവിശേഷങ്ങളുടെ പൂർണ്ണ സാക്ഷാത്കാരത്തിലേക്കുള്ള മനുഷ്യന്റെ അപ്രതിരോധ്യമായ മുന്നേററംതന്നെയാണ് മാർക്സിനു ചരിത്രം. ഹെഗേലിയൻ മെററാഫിസിക്സിന്റെ ഊർജ്ജം, മനുഷ്യവിമോചന സിദ്ധാന്തത്തിന്റെ പുതിയ മാനങ്ങളിൽ സമാഹരിക്കപ്പെടുകയാണ് മാർക്സിന്റെ ചരിത്രദർശനത്തിൽ.

ഈ നിഗമനങ്ങൾ മാർക്സിയൻ രീതിശാസ്ത്രത്തിന്റെ തനിരൂപം വ്യക്തമാക്കുന്നു. ഭൗതികവാദ സൂത്രവാക്യങ്ങളുടെ കേവലയുക്തിയിലൂടെ മാർക്സിസത്തെ വായിച്ചെടുക്കുന്നത് രീതിശാസ്ത്രപരമായ പാളിച്ചയാണ്. ഭൗതികവാദത്തിന്റെ പരിമിതികളെ ഉപരിപ്ളവമായി പരിഹരിക്കുകയല്ല, മനുഷ്യാസ്തിത്വത്തിന്റെ സൃഷ്ട്യുന്മുഖഭാവത്തെ നിഷേധിക്കുന്ന ഏതൊരു സിദ്ധാന്തത്തിന്റെയും സാധുതയെ ചോദ്യംചെയ്യുന്ന ഒരു സമഗ്ര വിമർശനപദ്ധതി ആവിഷ്കരിക്കുന്നതിലൂടെ, സാമ്പ്രദായിക ഭൗതികവാദത്തിന്റെ സാദ്ധ്യതതന്നെ തള്ളിക്കളയുകയാണു മാർക്സ്.

(അവസാനിക്കുന്നില്ല)



**ദേശമംഗലം രാമകൃഷ്ണൻ**

# കുലം

പാഞ്ചാലദേശത്ത്
എന്തു വിശേഷങ്ങൾ
ഞാൻ മഗധത്തിൽനിന്ന്-
ഞാറ്റുവേലകളുടെ ദേവീ
അക്കരെയ്ക്ക് എത്തു
വാനെനിക്കാവില്ല
ഈ കടയുന്ന കടലുകൾക്ക് തീരമില്ലല്ലോ
യുദ്ധം കണ്ണുനീർ
നഷ്ടപ്പെട്ടവരുടെ അകർച്ചകൾ
എന്താണ് പാഞ്ചാലത്തിൽ?

മഗധത്തിലെ കുട്ടികൾ
വിറച്ചുവിറച്ച് പാഠങ്ങൾ വായിക്കുന്നത്
നീ കേൾക്കുന്നില്ലേ
നിന്റെ കാതിലെത്തുംമുമ്പേ
ഈ കടലുകളിൽ
ആ അരുമവാക്കുകൾ മുങ്ങിച്ചത്തി-
രിക്കാം
ദേവീ മഗധമാകട്ടെ പാഞ്ചാലമാകട്ടെ
ഒന്നും ഇന്ന് നമ്മുടേതല്ല
ഒടിയുന്ന ഗദകൾക്കും
പൂഴ്ന്നുപോകുന്ന തേരുകൾക്കും
ചെരിയുന്ന കിരീടങ്ങൾക്കും ഇടയിൽ
നിന്നെ വരിക്കാൻ മത്സരപ്പരീക്ഷകൾ.
പാഞ്ചാലത്തിലെ പാണൻമാർ
പാടിപ്പോകുന്നതു ഞാൻ കേൾക്കുന്നു
'തിരിയുന്ന ഗോളത്തിൽ
തിരിയുന്ന പക്ഷിയുടെ
ഗോമേതകക്കൃഷ്ണമണിയെയ്തു
വീഴ്ത്തണം'

പാഞ്ചാലരീതിയിൽ
പാടിനടക്കുവാൻ
പാണരോടെല്ലാം കല്പിച്ചു ചെയ്താൽ
ദേവീ ഏതു ഞാററുവേലയ്ക്കും
താളമൊന്നാണോ
പാഞ്ചാലദേശത്ത്
പാവം മഗധക്കാരന്റെ
നാവ് പച്ചിലയിലറുത്തു വീഴ്ത്തില്ലേ

തിരിയുന്ന ഗോളത്തിലെ
തിരിയുന്ന പക്ഷിയെ
തിരിയുന്ന പക്ഷിയുടെ
തിരിയുന്ന കണ്ണിനെ
അമ്പെയ്തു നോക്കണോ

പാഞ്ചാലദേശത്ത് എന്തു വിശേഷങ്ങൾ
മഗധത്തിലെ വിശേഷങ്ങൾ തന്നെ
പാഞ്ചാലനും മഗധനും
ഒരേ ജലം കുടിക്കുന്നില്ല
ഒരേ സ്വപ്നത്തിലെ തുമ്പികളല്ല
അവർ.

ദേവീ നാമെങ്ങനെ
ഒരേ പാട്ടുപാടും
നമ്മുടെ രീതികൾ രണ്ടല്ലേ
എങ്കിലും രണ്ടിലുമുണ്ട്
ഒരേ ഉണ്മ
ഉണ്ണിയെപ്പോലെ
കറുക്കുന്ന കരയില്ലാത്ത
ഈ ജലരാശിയിൽ ഒരു ബ്രഹ്മശയ്യ
പോലെ.

പാഞ്ചാലദേശത്തും മഗധത്തിലും
കുലം അന്യംവന്നുപോകാതിരിക്കാൻ
പറയൂ നാമെന്താണു ചെയ്യേണ്ടത്?



## മാർഷൽ



വെരുമയേറിയ റെയിൽവേ സ്റേറഷനായിരുന്നു രംഗം. വേദിയുടെ പഴമയെപ്പററി രണ്ടുവാക്കു പറയാതെ കഥ തുടങ്ങുന്നത് ഒരുമാതിരിയായതിനാൽ അതാകട്ടെ ഗണപതിക്കൈ. പുരാണം തുടങ്ങുന്നത് ആയിരത്തിത്തൊള്ളായിരത്തി ഇരുപത്തൊമ്പതിലാണ്. സർ ഫ്രെഡ്രിക് സൈക്സ്, പിസി, ജി എസ് ഐ എഫ്, ജി ബി ഇ, സി ഇ ജി, സായ്‌വ്, ദ ഗവർണ്ണർ ഓഫ് ബോംബേ പച്ചക്കൊടി കാട്ടി ഉദ്ഘാടന കർമ്മം നിർവ്വഹിച്ചതോടെ വണ്ടികളായ വണ്ടികളൊക്കെ പാഞ്ഞുതുടങ്ങിയത് വൈദ്യുതിയിലൂടെയാണെന്നാണ് ചരിത്രം! [വല്ലപ്പോഴുമൊക്കെ പാളത്തിലൂടെ താളംതെററാതെ, സമയം തെററാതെ ഓടുന്നില്ല എന്ന് പറയാവതുമല്ല എന്ന് ഭൂമിശാസ്ത്രവും!] ആറു പ്ളാററ് ഫോമുകളും നിറയെ യാത്രികളും, നിരനിരയായി കിടക്കുന്ന തീവണ്ടികളും,

# ബേവക്കൂഫുകൾ

തലങ്ങും വിലങ്ങും ഓടിക്കൊണ്ടിരിക്കുന്ന ചുമട്ടുതൊഴിലാളികളും, പുസ്തകങ്ങൾ നിരത്തിവെച്ച് ശകടം ഉന്തിനടക്കുന്നവരും, തീററിസ്സാധനങ്ങൾ നിറച്ച തള്ളുവണ്ടികളും, വാരയ്ക്കുവാരയ്ക്ക് നാട്ടിവെച്ചിരിക്കുന്ന ഉച്ചഭാഷിണികളിൽനിന്നും ഉയർന്നുവരുന്ന അറിയിപ്പുകളും, മുറുക്കിത്തുപ്പിനടക്കുന്നവരും, തെണ്ടിനടക്കുന്നവരും, കള്ളവണ്ടികയറുന്നവരും, പോക്കററടിച്ചുനടക്കുന്നവരും, ക്ളോസ് സർക്കീട്ട് റ്റെലിവിഷനുകളും, വറവും, ചമയലും, പുകപടലവും എല്ലാമെല്ലാം ഒരു സിപ്പാഹിലഹളയുടെ പ്രതീതിയാണ് സദാ പകരുക.!

ആ ലഹളയ്ക്കിടയിലായിരുന്നു ബണ്ടാർക്കർ ബോക്കണ്ടെ ഒരു ഉന്തുവണ്ടിയിൽ മുന്തിരിങ്ങയുമായി നാലാം നമ്പ്ര് പ്ളാറ്റ് ഫോമിലെത്തിയത്. മുഖ്യമായ തീവണ്ടികളെല്ലാം പോകുന്നത് മൂന്നും, നാലും പ്ളാററ് ഫോമിലൂടെയായതിനാൽ അവയിൽ സദാ തിരക്കാണ്. വ്യാപാരവും അവിടെയാണ് കൂടുതലായി നടക്കുക. ഗുൽടേക്കടിയിൽ നിന്നും മൊത്തം വാങ്ങിയതായിരുന്ന അങ്കൂർ ഏകദേശം രണ്ടു മന്നിൽ കൂടുതലുണ്ടായിരുന്നു. കിലോ ആയോ, പലമായോ, പാവായോ, സേറായോ തൂക്കിവില്ക്കാനുള്ള സംവിധാനവും ബോക്കണ്ടെ സംഘടിപ്പിച്ചിട്ടുണ്ടായിരുന്നു; അളവുകട്ടികളും, കല്ലും, തടിക്കഷണങ്ങളും ഒക്കെ! കടും തവിട്ടുനിറമുള്ള, മുഴുപ്പും മിനുപ്പുമുള്ള, തേനൂറുന്ന മുന്തിരിമണികൾ ആകർഷണമുററവയായിരുന്നു! ആരു കണ്ടാലും വാങ്ങിക്കും. ഹൈദരാബാദി അംഗൂർ ഹൈ... ഭായീ സാഹബ്! ബഡിയാ മാൽ! ഖാവോ ഔർ സേഹത് ബനാവോ! പണം തുച്ഛം, ഗുണം മെച്ചം!! ആവോ, ആവോ!!

അതുകണ്ടും കേട്ടും ആകൃഷ്ടനായ ഒരു യാത്രികൻ, വിലയെന്തെന്നു ചോദിച്ചു. യാത്രയ്ക്കിടയിൽ ഓരോ അംഗൂർ മണികൾ വായിലിട്ട് ഉറിഞ്ചുന്നത് നല്ല നേരമ്പോക്കാണ്!

പുല്ലുവിലയാണ് സാഹേബ്. ഇത്രയും ചീപ്പായി അംഗൂർ ഈ ലോകത്തെവിടേയും കിട്ടത്തില്ല! വെറും പതിനഞ്ചുരൂപ ഒരു കിലോ! രണ്ടുകിലോ ഒരുമിച്ചു മേടിക്കുന്നോ? ഇരുപത്തെട്ടുരൂപ!! എത്ര? ഒന്നോ, രണ്ടോ?

വിലയ്ക്കു കുഴപ്പമില്ല; വില്ക്കുന്നവനും, വാങ്ങുന്നവനും ലാഭം! ആദ്യംവന്ന യാത്രികൻ ഒററയടിക്ക് നാലുകിലോ വാങ്ങിച്ചു! ഇന്നിനി മുന്തിരിങ്ങ തന്നെ മുന്തിരിങ്ങ!!

ഉന്തുവണ്ടി ഉരുട്ടിവന്ന് അഞ്ചു മിനിട്ടിനുള്ളിൽ അഞ്ചാറുപേർക്ക് പത്തുപന്ത്രണ്ടു കിലോ കച്ചവടമാക്കി ബോക്കണ്ടെ. പററുകാർ അടിക്കടി വന്നുകൊണ്ടിരുന്നാൽ, പോക്കററിൽ പണം അടിക്കടി വീണുകൊണ്ടിരുന്നാൽ വില്പനക്കാരന് കച്ചവടത്തിൽ ഹരം കയറിപ്പോകും!

ബോക്കണ്ടേക്ക് കച്ചവടത്തിൽ ഹരം വരുന്നതേ ഉണ്ടായിരുന്നുള്ളു. ഉന്തുവണ്ടി തള്ളി മുന്നോട്ടാഞ്ഞ് കുടമണിയടിച്ചു നീങ്ങിയതും പ്ളാററ്ഫോമിൻെറ പടിഞ്ഞാറെ അററത്തുനിന്നും ഒരു പൊലീസുകാരൻ വന്നു ചേർന്നു. കാക്കിയൂണിഫോറവും, ഗുജ്ജ് മീശയും, തൊപ്പിയും, കുറുവടിയും! കോൺസ്റ്റബിൾ കാലിലിട്ടിരുന്നത് ഹവായി ചപ്പലായിരുന്നു. ബോക്കണ്ടെയുടെ ശകടത്തിൻെറ പാർശ്വം പററി കാക്കിധാരി കുറുവടികൊണ്ട് വണ്ടിയുടെ പാർശ്വത്തിലേക്ക് ഒരു തൊഴി വെച്ചുകൊടുത്ത്, വിളിച്ചുചോദിച്ചു:

ഇതെന്തു സാധനാണ്ടാ? ഹേങ്!

ബോക്കണ്ടെ പറഞ്ഞു:

അംഗൂർ, സായേബ്.

എന്തങ്കുറാണ്ടാ ഹേങ്?




ഹൈദരാബാദിയാണ്, സായേബ്.

ഹൈദരാബാദി അംഗൂറിന് രണ്ടു കൊമ്പുണ്ടോടാ, ഹേങ്? (അതു പറയുമ്പോൾ അയാളുടെ ഒരുവശത്തെ മാത്രം മീശ ഇളകി.)

ഇല്ല സായേബ്; അംഗൂറിന് കൊമ്പ് എവിടെയുണ്ടാകാൻ, സായേബ്? [നിൻെറ കൈയിൽ കമ്പുള്ള കാരണമാണ് നിനക്കിത്ര കൊമ്പ്!, എന്ന് അവൻ പേടികൊണ്ട് പറഞ്ഞില്ല.]

എടാ, നിനക്ക് ലൈസൻസുണ്ടോ, അംഗൂർ വില്ക്കാൻ?

ഉണ്ട്, സായേബ്.

അവൻ ലൈസൻസ് എടുത്തു നീട്ടിക്കാണിച്ചു. ഈയിടെ ഓരോ പൊലീസും ചോദിക്കുന്ന ചോദ്യമായതിനാൽ ബോക്കണ്ടേക്ക് ഒരു ബുദ്ധിമുട്ടുമുണ്ടായില ഉത്തരം പറയാൻ.

ബോക്കണ്ടേ, നിൻെറ ട്രോളിക്ക് നീ എണ്ണ കൊടുത്തുവോ, ഇന്ന്? പൊലീസുകാരൻ അടുത്തപടി ചോദിച്ചു.

ഇന്നലെ കൊടുത്തിരുന്നു സായേബ്.

ഇന്നു കൊടുത്തുവോ എന്ന ചോദ്യത്തിന്, ഇന്നലെ കൊടുത്തു എന്ന ഉത്തരം, ചക്കയാണോ എന്നതിന് ചുക്കാണ് എന്നു പറയുന്നപോലെയാണെടാ, ബോക്കണ്ടെ! തൂ ആജ് കാ ദിൻ തേൽ ദിയാത്താ കീ നഹീം? അതിനു നീ ഉത്തരം പറ.

ഇതൊക്കെ പൊലീസിൻെറ ബക്വാസ് ചോദ്യങ്ങളാണ് എന്ന് നല്ലപോലെ അറിയാവുന്ന ബോക്കണ്ടെ കീഴോട്ടു മാത്രം നോക്കി നിന്നതേയുള്ളു. ട്രോളിക്ക് എണ്ണയിടുന്നതും പൊലീസ് ഡ്യൂട്ടിയുമായുള്ള ബന്ധത്തെക്കുറിച്ച് ഒരന്തവും കിട്ടാതുള്ള, മിഴിച്ച നോട്ടമായിരുന്നു അത്!

ലൂബ്രിക്കേഷനില്ലാതെ വണ്ടിയുരുട്ടുമ്പോൾ പ്ളാററുഫോമിൻെറ 'ഫറസ്സി'നു കേടുപാടു വന്നേക്കും. അതുകൂടാതെ നിൻെറ ഈ കുന്ത്രാണ്ടം വണ്ടി 'കര-പരാ' എന്ന ശബ്ദമുണ്ടാക്കുകയും ചെയ്യും. ഈ അന്തരീക്ഷം അത് ശബ്ദായമാനമാക്കും. അതിശബ്ദതരംഗങ്ങൾ കലുഷിതങ്ങളും യാത്രികളുടെ ആരോഗ്യത്തിന് ഹാനികരമായതുമാണ് ബോക്കണ്ടെ! നിനക്കറിയാമോ? ഈ റെയിൽവേസ്റേറഷൻ ഇത്രത്തോളം ശബ്ദമുഖരിതമായിട്ടുള്ളത് നീ ഒരുത്തൻെറ തോന്ന്യവാസം കൊണ്ടാണ്; നിനക്കറിയാമോ?

അതിനും അവൻ ഉത്തരം ഉരിയാടിയില്ല. ഇതിനൊക്കെ ഉത്തരം പറഞ്ഞാൽ അതേറും! മുള്ള് വാഴയിൽ വീണാലും, വാഴ മുള്ളിൽ വീണാലും പരിക്കുപററുക കണ്ടുനിൽക്കുന്നവർക്കല്ലല്ലോ!

പൊലീസ് കോൺസ്ററബിൾ വണ്ടിയുടെ പാർശ്വത്തിന് പരിക്കേല്ക്കുമാറ് വടികൊണ്ട് വീണ്ടും പ്രഹരിച്ചു!

ബോക്കണ്ടെ കൈരണ്ടും കൂപ്പി തൊഴുതു!

എന്നെ തല്ലിയാലും, വണ്ടിയിൽ വടിപ്രയോഗം ചെയ്യല്ലേ സായ്ബ്! ബോക്കണ്ടെ കരയുമെന്ന നിലയായി.

അപ്പോൾ അടിക്ക് പേടിയുണ്ട് നിനക്ക് അല്ലേ, റാസ്കൾ?

അടിക്ക് പേടിയില്ലാത്തതായി ആരുണ്ട് സായേബ്?

നിൻെറ മുന്തിരിങ്ങ നന്നോടാ, ഹേങ്?– ഇവൻ അത്ര പെട്ടെന്നൊന്നും വഴിക്കുവരികയില്ല; ഇനി നോക്കാമല്ലോ, എന്നോണം പൊലീസ് ചോദ്യം മാററിച്ചോദിച്ചു.

നന്നെന്ന് ഞാൻ നേരത്തേ പറഞ്ഞതല്ലേ, സായേബ്. ഒന്നു തിന്നുനോക്കിയേൻ!

മധുരമുള്ളതാണോടാ ഹേങ്; അതോ പുളിയനോ?

അസ്സൽ മധുരം, സായേബ്. പുളിമുന്തിരി ഞാൻ വില്ക്കുകയില്ല! അത് നിയമവിരുദ്ധമാണ് സായേബ്.

നിയമപാലകൻ നിയമപാലനാർത്ഥം ഒരു പഴമടർത്തിയെടുത്തു വായിലിട്ട്, മെല്ലെ കടിച്ചിറക്കി, കണ്ണുചിമ്മി നിന്നു!

ഒരുപിടിയും കിട്ടുന്നില്ല! ഒരെണ്ണം കൊണ്ട് കയ്പോ, ചവർപ്പോ, മധുരമോ എന്ന നിയമവശം എങ്ങനെ മനസ്സിലാവാൻ! കാക്കിധാരി വീണ്ടും വീണ്ടും മുന്തിരിപ്പഴം അടർത്തിയെടുത്ത് രുചിച്ചുനോക്കി. എന്നിട്ടും പിടികിട്ടിയമട്ട് മുഖത്ത് പ്രതിഫലിച്ചില്ല. ഒരു കോൺസ്റ്റബിളിന് അത്രപെട്ടെന്ന് സംഗതികളുടെ പടികിട്ടുമെന്ന് തോന്നുന്ന മട്ടല്ലല്ലോ പൊതുവേ!

ബോക്കണ്ടേക്ക് അരിശം ഉള്ളിലുണ്ടായിരുന്നെങ്കിലും പുറമേ ആദരവും, പുഞ്ചിരിയും മാത്രം പ്രദർശിപ്പിച്ചേനിന്നു.

ഡാ, ബോക്കണ്ടെ, നിയ്യൊരു കിലോ തൂക്കിപ്പൊതിഞ്ഞുതരിക; ഞാൻ വീട്ടിൽ കൊണ്ടുപോയി രുചിച്ചുവരട്ടെ. മുന്തിരിങ്ങ രുചിച്ചുനോക്കാൻ എനിക്കറിയത്തില്ല; ശ്രീമതിയും മക്കളും എക്സ്പെർട്ടാ!

ഗത്യന്തരമില്ലാതെ ബോക്കണ്ടെ ത്രാസ്സെടുത്ത്, മുന്തിരിക്കുല തിരയാൻ തുടങ്ങി. ഇങ്ങനെ ഓരോ കശ്മലന്മാർ വരുന്നാകിൽ നമ്മുടെ കച്ചവടം കുളംകോരും!

ഡാ, നീ ഒരു കിലോ എന്നാൽ ഒരൊററ കിലോ ആയിത്തന്നെ തൂക്കേണ്ടതില്ല; ഇത്തിരി ഏറിയാലും ഒരു കുഴപ്പവും ഉണ്ടാകാൻ പോകുന്നില്ല!

കൂനിന്മേൽ കുരു എന്ന വണ്ണമായിരുന്നു ആ കുത്തുവാക്ക്. വണികൻ തൂക്കംനോക്കാതെ അഞ്ചാറുകുല അംഗൂർ ബാഗിൽ നിറച്ചുകൊടുത്തു. പോട്ടെ പോ!

പൊളിത്തീൻ സഞ്ചിയുമായി പൊലീസ്മാൻ നടകൊണ്ടു. രണ്ടുമൂന്നു നാളത്തേക്കുള്ള പഴമുണ്ട്. അതേങ്കിലത്! പൊലീസായാലുള്ള ഏക ഗുണമാണിത്, എന്ന സന്തോഷം അയാളുടെ പോക്കിൽ പ്രകടമായി!

കച്ചവടത്തിന് അധിക ചാതുരിയൊന്നും കൈവന്നിട്ടില്ലാത്ത വണിഗ്വരനായിരുന്നു ബോക്കണ്ടെ! അവനൊരു മുതലാളിയോ, ക്യാപ്പിററലിസ്ററോ മററോ ആകാൻ ഇനിയും പത്തുനൂറു കൊല്ലങ്ങളെടുക്കും! ഉന്തുവണ്ടിക്കു വാടക, അഴുകുന്നതും ബാക്കിവരുന്നതുമായ മുന്തിരിയുടെ നഷ്ടം; അതിരാവിലെ മുതൽ മുഴുപ്പാതിരവരെ ഉഴയ്ക്കുന്നതിൻെറ കാഠിന്യം; വീട്ടിൽ വായുംവിളിച്ച് കാത്തിരിക്കുന്ന കുടുംബത്തിനെ ചൊല്ലിയ വേവലാതി; അതിനെല്ലാം പുറമേ ചക്കാത്തിനു തട്ടിക്കൊണ്ടുപോകുന്ന ഈ ചതിയന്മാരുടെ ശല്യവും! ഈ നഷ്ടം നാമെങ്ങനെ ഈടാക്കും? നാലഞ്ചു കിലോ പഴം ഈവിധം പോകുകിൽ പത്ത്, എഴുപത്തഞ്ചു രൂപയാണ് കൈയിൽനിന്നും



പോകുക. പിന്നെ ഈ പാടുപെട്ടത് മിച്ചം! കൂലി സ്വാഹാ! വരുമാനം സ്വാഹാ!! സകലതും സ്വാഹാ...!!!

ഇക്കഥ ആരോടു പറയും? ഇതിനെല്ലാം പോംവഴിയെന്ത്? വണികൻ ബോക്കണ്ടെ വല്ലാതെ ചിന്താധീനനായിപ്പോയി!

ചിന്തിച്ചു മനംമുട്ടിയ നേരം അവനൊരു ഉപായം തോന്നി. ഇനി ആ ഓരാററ വഴിമാത്രമേ ഇതിനു പരിഹാരമായി നാം കാണുന്നുള്ളു. അതു ചെയ്യുകതന്നെ; അവൻ





മനസ്സിലുറച്ചു.

വേവലാതിയിൽ മുഴുകിയിരിക്കെ സമയം പോയതറിഞ്ഞില്ല. അതോടെ ആടി ഇരമ്പി മറ്റൊരു ദീർഘദൂര തീവണ്ടി പ്ളാറ്റുഫോമിൽ വന്നുനിന്നു. തിക്കും തിരക്കും ജനസമുദ്രത്തിൻെറ നെട്ടോട്ടവും പടുബഹളമായി! ബോക്കണ്ടെ കുടമണിയടിച്ച് ഉന്തുവണ്ടി നീക്കി മുന്നോട്ടാഞ്ഞനേരം തീവണ്ടിയിൽ നിന്നും ഇറങ്ങിവന്ന ഒരു യാത്രികൻ അവനെ സമീപിച്ച് മുന്തിരി ആവശ്യപ്പെട്ടു. പഴത്തിൻെറ മുഴുപ്പുകണ്ട് അയാൾക്കും വായിൽ വെള്ളമൂറിയിട്ടുണ്ടാകും!

കിത്നാ സായേബ്?, എന്നായി ബോക്കണ്ടെ.

ഏക് കിലോ.

രണ്ടുകിലോ എടുത്തോളൂ, സായേബ്; ഇവിടം വിട്ടാൽ ഇത്ര നല്ലയിനം വഴിക്കെങ്ങും കിട്ടുകയില്ല.

ശരി, രണ്ടു തൂക്ക്, എന്നായി യാത്രക്കാരൻ.

മുന്തിരി തൂക്കി സഞ്ചിയിലാക്കി അതു കൈമാറിയശേഷം നൂറിൻെറ നോട്ടു നീട്ടി ക്രയികൻ. ബോക്കണ്ടെ അതേററുവാങ്ങി, തിരികെ നാല്പതുരൂപ അയാളെ ഏല്പിച്ചു.

രൂപ കൈപ്പററി എണ്ണിയശേഷം ക്രയികൻ ചോദിച്ചു: കിലോ മുപ്പതോ?

ഹാം... സായേബ്-സംശയംവിനാ ബോക്കണ്ടെ മുഖത്തുനോക്കാതെ മറുപടി പറഞ്ഞു-മേഹ്ങായീ കാ ജമാനാ ഹൈ, സായേബ്. എന്തു ചെയ്യാം! സാധനങ്ങളുടെ വില ഇരച്ചുകയറിക്കൊണ്ടിരിക്കുകയല്ലേ?

ബാക്കി കിട്ടിയ രൂപയും മുന്തിരിയുമായി യാത്രക്കാരൻ വണ്ടിയിലേക്കുതന്നെ തിരിച്ചുപോയി. അയാൾ പോയപാടെ ബണ്ടാർക്കർ ബോക്കണ്ടെ തന്നോടുതന്നെ പറഞ്ഞുവത്രേ: ഞാൻ വിഡ്ഢിയാണെന്നു കരുതിയോ? ക്യാ മുഝേ ബേവ്ക്കൂഫ് സമഝാ?






**രമേശൻ ബ്ളാത്തൂര്**


# സീതായനം

സ്റേറഡിയം കോംപ്ളെക്സിനു മുന്നിലുള്ള ബസ്സ്റേറാപ്പിൽ വാകമരത്തിൻെറ പടർന്ന നിഴലിൽ, പച്ചനിറമുള്ള ചുരീദാറുമണിഞ്ഞു നില്ക്കുന്ന പെൺകുട്ടിയെ നിങ്ങൾ ശ്രദ്ധിച്ചോ?

അതു സീതയാണ്.

അവൾ, ആരെയോ കാത്തു കുറേനേരമായി അവിടെ ഒരേനില്പു തുടങ്ങിയിട്ട്. സത്യമായിട്ടും സീതയ്ക്കുതന്നെയറിയില്ല, താൻ ആരെയാണു കാത്തുനില്ക്കുന്നതെന്ന്.

അവളുടെ കൂടെപ്പഠിക്കുന്ന രാധാമണി. ഇന്നലെ പറഞ്ഞിരുന്നു—പച്ചവേഷത്തിൽ വൈകുന്നേരം അഞ്ചുമണി മുതൽ അവിടെ കാത്തുനില്ക്കാൻ. വേഷം കണ്ടാൽ അവർ തിരിച്ചറിയുമെന്നും കൂട്ടിപ്പൊയ്ക്കൊള്ളുമെന്നും അവൾ പറഞ്ഞിരുന്നു.

പക്ഷേ, സീതയുടെ മുഖത്തു കാത്തിരിപ്പിൻെറ മടുപ്പോ ആകാംക്ഷയോ ഒന്നുമില്ല. രാധാമണി ഇന്നലെ വാങ്ങിച്ചുകൊടുത്ത പീതനിറം കലർന്ന ലിപ്സ്ററിക് അവളുടെ ചുണ്ടുകളിൽ ഭ്രമാത്മകമായി പററിക്കിടക്കുന്നു. പൗഡർ തേച്ചുമിനുക്കിയ അവളുടെ വിളറിയ മുഖത്ത്...

ദുഃഖത്തിൻെറ കരിങ്കൽച്ചീളുകളുണ്ട്.

—ഏയ്! സീതയെ കണ്ടാൽ അങ്ങനെയൊന്നും തോന്നില്ലല്ലോ എന്നാണു നിങ്ങൾ പറയുന്നതെങ്കിൽ അതിനു മറുപടിയില്ല. നിങ്ങൾ അവളുടെ മുഖത്തു സൂക്ഷിച്ചു നോക്കിയിട്ടില്ലെന്നർത്ഥം. നിങ്ങളുടെ കഴുകൻകണ്ണുകളിൽനിന്നും സൂചിമുനകളായി തെറിക്കുന്ന നോട്ടം എപ്പോഴും അവളുടെ...

—നിൻെറ കണ്ണുകളിൽ ദുഃഖസാന്ദ്രമായ ഇരുളിമയുണ്ട്.

അങ്ങനെ, ഒരാൾ ഇതിനിടെ സീതയോടു പറഞ്ഞിരുന്നു. സീതയെ അറിഞ്ഞ, തിളങ്ങുന്ന കണ്ണുകളുള്ള ഒരു ചെറുപ്പക്കാരൻ. അവൾ, റീഡിംഗ് റൂമിലിരുന്നു പത്രം വായിക്കുകയായിരുന്നു. അപ്പോഴാണ് ചെറുപ്പക്കാരൻ സീതയ്ക്കെതിർവശം വന്നിരുന്ന് മേശയിൽ മുട്ടുകൾ രണ്ടും മടക്കിക്കുത്തി പതിഞ്ഞ സ്വരത്തിൽ ഇങ്ങനെ പറഞ്ഞത്. അതുകഴിഞ്ഞ്

അയാൾ മറുപടിക്കായി കാത്തുനിന്നു.

—എനിക്കു നിങ്ങൾ പറയുന്നതൊന്നും മനസ്സിലാകുന്നില്ല. കരയാനാണെങ്കിൽ ഇപ്പോൾത്തന്നെ എനിക്ക് ഒരുപാടു കാര്യങ്ങളുണ്ട്, ഇനിയും...

ഒടിഞ്ഞ കഴുത്തുമായി അയാളതു കേട്ടു.



കുറച്ചുനേരം അങ്ങനെയിരുന്നു. പിന്നെ മെല്ലെ എഴുന്നേററുപോയി. അയാളെയോർത്ത് അന്നുരാത്രി സീതയുടെ തലയിണ നനഞ്ഞു കുതിർന്നത് അവൾക്കുമാത്രമല്ലേ അറിയൂ...

ദാ, സീതയുടെ അരികിൽ ഒരു കാർ പതുങ്ങിവന്നു നിന്നിരിക്കുന്നു. സീതയെപ്പററി കുറേ പറയാനുണ്ട്. അതെല്ലാം അവൾ കാറിൽ കയറിയതിനുശേഷമാകാം—

നിറുത്തിയിട്ട കാറിൽനിന്നുമിറങ്ങിയ ഒരാൾ, നല്ല വേഷത്തിലുള്ള ഒരു ചെറുപ്പക്കാരൻ മുഖത്തു വിതറിയിട്ട സംശയവുമായി സീതയുടെ അരികിലേക്കു നടന്നു. അയാൾ അവൾക്കരികേ കള്ളലക്ഷണങ്ങളുടെ ഒന്നു രണ്ടു നിമിഷങ്ങളെ ചെലവഴിച്ചു. അയാൾ വെറുതെയങ്ങനെ നില്ക്കുന്നതു കണ്ടാകാം

കാറിൽനിന്നും ഒരു മുഖവും കൈയും മാത്രം പുറത്തേക്കു തെറിച്ചുവന്നു; 'ചോദിക്ക്' എന്നു തിരക്കുകൂട്ടി കാറിനുള്ളിലേക്കുതന്നെ വലിഞ്ഞു. ചെറുപ്പക്കാരൻ സീതയുടെ വളരെയടുത്തേക്കു നീങ്ങിനില്ക്കുകയും അവളോട് എന്തോ ചോദിക്കുകയും ചെയ്തു. സീത, മറുപടിയായി തലയാട്ടിയിരിക്കുന്നു. അപ്പോൾ, ചെറുപ്പക്കാരൻ കാർ ചൂണ്ടിക്കാണിച്ചു. കാറിനരികിലേക്കു നടന്നു. പിറകേ സീതയും. പെട്ടെന്നു തുറക്കപ്പെട്ട കാറിന്റെ ഡോറിലൂടെ സീതയും അയാളും അതിനുള്ളിലായി.

കാർ, ആശുപത്രിറോഡിലൂടെ മെല്ലെ ഓടാനാരംഭിച്ചു.

കാറിനുള്ളിൽ പിൻസീററിലാണ് സീതയിരിക്കുന്നത്. സീതയിരുന്ന സീററിൽ രണ്ടുപേർ. പാവമുഖമുള്ള രണ്ടു ചെറുപ്പക്കാർ. അവരിലൊരാളാണ് സീതയോട്, ഇപ്പോൾ സംസാരിച്ചത്. മറേറയാളുടെ മുഖവും ഒരു കൈയും കുറച്ചുനേരത്തേ നമ്മൾ കണ്ടതാണ്.

മുൻസീററിലിരിക്കുന്നവരെ സീത നോക്കി. ഡ്രൈവറെക്കൂടാതെ രണ്ടുപേർ അവിടെയുമുണ്ട്. അതിലൊരാൾ, സിഗററ്റുവലിച്ച് പുകവളയങ്ങൾ വിടുന്ന, ഓട്ടുകമ്പനിയിലെ പുകക്കുഴലിനെ ഓർമ്മിപ്പിക്കുമാറ് നിവർന്നിരിക്കുന്ന ചുരുൾമുടിക്കാരൻ. അയാളാണു കൂട്ടത്തിൽ മുതിർന്നയാളെന്നു തോന്നുന്നു. അരികിലായിരിക്കുന്ന കറുത്ത ചെറുപ്പക്കാരൻ കാറിന്റെ സൈഡ്ഗ്ലാസ്സിനുമേൽ തന്റെ കൈപ്പത്തി മലർത്തിവച്ച് വിരലുകൾ പിറകിലേ[illegible] ചലിപ്പിച്ച് താളം പിടിക്കുന്നു. അവ[illegible]ും ഒന്നും മിണ്ടുന്നില്ല. എന്നാൽ, അവരുടെയെല്ലാം മുഖത്ത് അമർത്തിവച്ച സന്തോഷത്തിന്റെ കഷണങ്ങളുണ്ട്. സീത മുഖം പുറത്തേക്കു തിരിച്ചു.

തിരക്കുള്ള, കറുത്തു വളഞ്ഞ റോഡിലൂടെ ഒഴുകിനീങ്ങുന്ന കാർ, പിന്നിലേക്കു വഴുതി മറയുന്ന കെട്ടിടങ്ങൾ, സൈൻബോർഡുകൾ, സിനിമാപോസ്ററുകളിൽനിന്നു ചിരിക്കുന്ന മുഖങ്ങൾ, തൊട്ടുരുമ്മി തെറിച്ചുപോകുന്ന വാഹനങ്ങൾ ഒന്നുംതന്നെ സീതയുടെ കണ്ണുകളിലുണ്ടായിരുന്നില്ല.

—''സീതയെന്നല്ലേ പേര്?''

ചുരുണ്ട മുടിക്കാരൻ, ചുണ്ടുകൾ കൂർപ്പിച്ച് പുകപറത്തിക്കൊണ്ട് മൗനത്തിന്റെ വേരുകളെ അറുത്തുകളഞ്ഞു. സീത 'അതേ'യെന്നു തലകുലുക്കി. സ്പ്രിംഗിനു മുകളിൽ ആടുന്ന പാവയുടെ തലപോലെ...

—ഇത് ആദ്യമായിട്ടാണല്ലേ? രാധാമണി പറഞ്ഞിരുന്നു.

അയാളുടെ അത്രയൊന്നും പരുക്കനല്ലാത്ത സ്വരത്തിനു വല്ലാത്ത മൂർച്ച. അവളുടെ സ്വരപേടകം അടഞ്ഞപോലെ. അതിനാൽ അവൾ ഉത്തരമായി 'ഉം' എന്നൊരു നേർത്ത മൂളൽ മാത്രമുണ്ടാക്കി. ഇനിയും ചോദ്യങ്ങളൊന്നും ഉണ്ടാകല്ലേയെന്നു പ്രാർത്ഥിച്ചുകൊണ്ട് സീത മുഖം കുമ്പിട്ടിരുന്നു.



ഇപ്പോൾ, സീതയുടെയുള്ളിൽ വീടു നിറയുകയാണ്.

തളർന്ന അച്ഛൻ. അച്ഛൻ തുപ്പുന്ന കഫക്കെട്ടിലെ ചുവന്ന പാടയ്ക്കുകീഴേ നുരയുന്ന അണുക്കൾ. എല്ലുകൾ അടർന്നുവീഴാൻ നോക്കുന്ന മുഖത്ത് ചത്തമീനിനെ ഓർമ്മിപ്പിക്കുന്ന കണ്ണുകളുള്ള അമ്മ. ഫീസുകൊടുക്കാൻ പണം കിട്ടാതെ ഇനി സ്കൂളിൽ പോകാൻ കഴിയില്ലെന്നു പറഞ്ഞ് അനുജത്തി ഒച്ചയടക്കിക്കരയുന്നത്. അനുജത്തിയുടെ കണ്ണുനീരു തുടച്ച് സീതയുടെ കൈ എത്രപ്രാവശ്യം പൊള്ളി.

എത്രയോ കണ്ണീർമഴ പെയ്തിട്ടും തീയണയാതെ വീട് സീതയുടെ മനസ്സിൽ കത്തിപ്പടരുകയാണ്.

ചെറുപ്പത്തിലേ സീത പഠിക്കാൻ മിടുക്കിയായിരുന്നു. അതുകൊണ്ടാണല്ലോ പ്രീഡിഗ്രി കഴിഞ്ഞ അവളെ മജ്ജയുരുറിയും അച്ഛൻ പഠിക്കാനയച്ചത്. ഇനി പഠിക്കേണ്ടായെന്ന് സീത തീരുമാനിച്ചതാണ്. എല്ലാ അച്ഛൻമാരെയുംപോലെ അവളുടെ അച്ഛനും എന്തോ സ്വപ്നം കാണുകയും നിർബ്ബന്ധിച്ചു കോളേജിലയയ്ക്കുകയും ചെയ്തു. പഠിക്കുന്നതിനേക്കാൾ എത്രയോ ദുരിതങ്ങൾ ജീവിതത്തിൽ അനുഭവിക്കാനായി ബാക്കിയുണ്ടെന്ന ചിന്തയാണല്ലോ സീതയുടെ ഉറക്കം കളഞ്ഞത്. രാത്രിയുടെ കാലൻകോഴികൾ കൂകുന്ന ഏതോ യാമത്തിൽ അവളുടെ ചാമ്പിയ മിഴികളിൽ ഉറക്കം കയറുമ്പോഴേക്കും... എന്തൊക്കെയോ ഭീകരസ്വപ്നങ്ങൾ കാണുന്നുവെന്നാണ് ഇടുങ്ങിയ കണ്ണുകളുടെ കാരണമന്വേഷിക്കുന്ന രാധാമണിയോട് സീത പറയുക. കറുത്ത ചിറകുള്ള പരുന്തിനുമേൽ പറന്നുവരുന്ന കറുത്ത സത്വം. ഇളിക്കുന്ന വെളുത്ത പല്ലുകൾ. ഉരുണ്ടുചുവന്ന കണ്ണുകളിലെ തുറിച്ചുനോട്ടം. ഒരു ഇടവഴിയിൽ ഓടിയിട്ടുമോടിയിട്ടും ഒരടി മുന്നോട്ടു പോകാൻ കഴിയാതെ അവൾ. ഇങ്ങനെയൊക്കെയുള്ള സ്വപ്നങ്ങൾ പത്തൊമ്പതു വയസ്സു മാത്രമുള്ള ഏതു പെൺകുട്ടിക്കാണ് താങ്ങാൻ കഴിയുക!

കോളേജിൽ, സീതയ്ക്ക് അടുത്ത കൂട്ടുകാരിയെന്നു പറയുവാൻ രാധാമണി മാത്രമല്ലേയുള്ളു. രണ്ടുപേർക്കും ഒരുപാടു ദുഃഖങ്ങളുടെ കെട്ടഴിച്ചു വയ്ക്കാൻ... അവരെത്ര പെട്ടെന്നാണ് അടുത്തത്?

പക്ഷേ, രാധാമണിയുടെ വഴി തീരെ ശരിയല്ലെന്നായിരുന്നു സീതയുടെ ഉറച്ച വിശ്വാസം. അക്കാര്യത്തെച്ചൊല്ലിയേ അവർക്കു തർക്കിക്കേണ്ടി വന്നുള്ളു.

—സീതേ, സുഖിക്കാൻവേണ്ടിയല്ല മോളേ, വീട്ടിലെ കഷ്ടപ്പാടുകൾ ഞാൻ നിന്നോടു പറഞ്ഞതല്ലേ? വേറെ വഴിയില്ലാത്തതുകൊണ്ടാണ്. പിന്നെ, നമ്മുടെ ഈ ശരീരം—ഇറച്ചി, പുഴുവരിക്കേണ്ട വെറും ഇറച്ചിയാണെന്നു മനസ്സിലങ്ങു വിചാരിച്ചു. അത് ആദ്യമേ വിലയ്ക്കു കൊടുക്കുന്നു... ചെറുപ്പക്കാർക്കു സുഖം. നമുക്ക്യാവശ്യത്തിനു പണവും.

അങ്ങനെയൊക്കെപ്പറഞ്ഞ് രാധാമണി ചിരിക്കും. വിതുമ്പലിനിടയിലൂടെ കണ്ണീരിന്റെ ഉപ്പുരസം കലർന്ന ചിരി.

അത്തരം തത്വചിന്തകളൊന്നും ഉൾക്കൊള്ളാൻ പാകമായിരുന്നില്ല സീത. അവളുടെയുള്ളിൽ അമ്മ പറഞ്ഞുകൊടുത്ത കഥകളിലെ തെളിഞ്ഞ ചിത്രങ്ങളുണ്ട്; സാവിത്രി, ശീലാവതി...

എന്നിട്ടും,

ഇന്നലെ, കോളേജിലെ ഒഴിഞ്ഞ മൂലയിൽ വച്ച് സീത രാധാമണിയോടു പറഞ്ഞു:

—ഞാനും നിന്റെകൂടെ കൂടുന്നു. ആളെ ഏർപ്പാടാക്കിത്തരണം.



രാധാമണി അവിശ്വസനീയമായ എന്തോ കേട്ടപോലെ സീതയെ നോക്കി. അവൾ തമാശ പറയുകയാണെന്നാണ് രാധാമണി ആദ്യം കരുതിയത്.

—ഞാൻ കാര്യമായിട്ടുതന്നെ പറഞ്ഞതാ.

സീത ഉറപ്പിച്ചു പറഞ്ഞു.

അവളെ പിന്തിരിക്കാൻ രാധാമണി പലതും പറഞ്ഞുനോക്കി. പണം ആവശ്യമുണ്ടെങ്കിൽ താനുണ്ടാക്കിക്കൊടുക്കാമെന്നും...

—എത്രകാലം? നിന്റെ വഴി എനിക്കുമാകാലോ. നാം ഒന്നല്ലേ രാധാ...?

സീത അങ്ങനെ ചോദിക്കുകയാണു ചെയ്തത്. പിന്നെ രാധാമണി എതിർത്തില്ല. കുറച്ചുനേരം എന്തോ ആലോചിച്ചതിനുശേഷം അവൾ, സീതയുടെ കൈകൾ കൂട്ടിപ്പിടിച്ചു കരയുന്ന സ്വരത്തിൽ പറഞ്ഞു:

—നാളെ എന്റെയടുത്തു താമസിക്കുമെന്നു പറഞ്ഞ് വീട്ടിൽനിന്നു വന്നോളൂ. അഞ്ചുമണിയാകുമ്പോൾ നിന്റെ പച്ചചുരിദാറുമണിഞ്ഞ് സ്ററേഡിയം കോംപ്ലെക്സിലെ...

ഒന്നു കുലുങ്ങിക്കൊണ്ട് കാറ് നിന്നു. പൊലിഞ്ഞ ആലോചനകളിൽനിന്നും മുഖമുയർത്തി സീത നോക്കി. മുന്നിലേക്കു രണ്ടായി വിടർന്ന റോഡ്. ഡ്രൈവർ അടുത്തിരിക്കുന്നയാളോട് എന്തോ രഹസ്യമായി ചോദിക്കുന്നു.

അയാൾ വീണ്ടും സിഗററ്റ് കത്തിക്കുന്നു. പിന്നെ തലതിരിച്ച് ചെറുപ്പക്കാരോടു ചോദിച്ചു:

—ബീച്ചിലേക്കോ അതോ കോട്ടയ്ക്കോ?

—ഹോളിഡേയല്ലേ, ബീച്ചിൽ നല്ല റഷായിരിക്കും. കോട്ടയ്ക്കു വിടാം.

ഡ്രൈവർ വീണ്ടും കാർ സ്ററാർട്ടാക്കി.

അതിനിടയിൽ സിഗററ്റ് വായിൽത്തന്നെ വച്ചുകൊണ്ട് മറേറയാൾ സീതയെ നോക്കി.

—സീതയ്ക്ക് എന്തെങ്കിലും കഴിക്കണോ?

—വേണ്ട.

സീത ഇടർച്ചയോടെ പറഞ്ഞു. അവൾക്ക് വല്ലാത്ത അസ്വസ്ഥത തോന്നിത്തുടങ്ങിയിരുന്നു.

അപ്പോഴേക്കും ടേപ്പ്റിക്കാർഡറിലൂടെ ചിതറിവീണ പാശ്ചാത്യസംഗീതം കാറിൽ നിറഞ്ഞു. സീതയ്ക്ക് ആശ്വാസം തോന്നി—ഇനിയൊന്നും സംസാരിക്കേണ്ടല്ലോ.

മുന്നിലിരിക്കുന്നയാൾ വീണ്ടും തലതിരിച്ചു. സീതയ്ക്കരികിലിരിക്കുന്ന ചെറുപ്പക്കാരനോട് കൈകൾകൊണ്ടു സംസാരിച്ചു. സീതയുടെ അടുത്തിരുന്നവൻ ഒരു ചെറുചിരിയോടെ സീററിനരികിൽ വച്ച സഞ്ചിയിൽനിന്നും ഗ്ലാസ്സും സോഡയും പുറത്തെടുത്തു. വർണ്ണചിത്രങ്ങളുള്ള കുപ്പിയിൽനിന്നും രക്തം ഗ്ലാസ്സുകളിലേക്കു പകർന്നപ്പോൾ സീത മൂക്കുപൊത്തി.

എല്ലാവരും ഗ്ലാസ്സുകൾ കാലിയാക്കി.

—സീതയ്ക്കു വേണ്ടേ?

സ്നേഹമൊലിക്കുന്ന ശബ്ദത്തിൽ ഒരാൾ ചോദിച്ചു.

സീത ഒന്നും മിണ്ടിയില്ല. അവൾക്ക് ഒന്നും മിണ്ടാൻ കഴിഞ്ഞില്ല. സീത അസ്വസ്ഥതയിൽനിന്നും പേടിയിലേക്കു കടന്നിരുന്നു...



കാർ നിന്നു.

എല്ലാവരും പുറത്തിറങ്ങി. സീതയും.

സീത ചുററും നോക്കി.

കുറച്ചകലെയായി കറുത്തുനില്ക്കുന്ന കോട്ട. കോട്ടയുടെ വേരുകളായി കടലിലോളം പടർന്ന കരിമ്പാറകൾ.

—കോട്ടയ്ക്കുള്ളിലേക്കു പോകണ്ട. നമുക്ക് അവിടെ കടൽത്തീരത്ത്...

—കടൽക്കരയിൽ പാറക്കെട്ടിലിരുന്ന് അസ്തമയം ആസ്വദിക്കാമെന്ന്.

ഒരാൾ നാടകീയമായി പറഞ്ഞു.

—എന്ന്.

അതും പറഞ്ഞ് നാലുപേരും തല മേലോട്ടെറിഞ്ഞു ചിരിച്ചു.

ചുരുണ്ടമുടിക്കാരൻ ഡ്രൈവറെ മാററിനിർത്തി അയാളോടു കുറച്ചുനേരം എന്തോ പറഞ്ഞു. പിന്നെ എല്ലാവരും കടൽക്കരയിലേക്കു നടന്നു. പാറക്കെട്ടുകൾക്കിടയിലൂടെ തെന്നിയും തെറിച്ചും, തമാശകൾ കൂകിയും...

കടൽ, അവിടെ വിജനമാണ്.

കറുത്ത പാറകളിൽ വന്നുതട്ടി ഒച്ചയെടുക്കുന്ന കടൽ മാത്രം. പിന്നെ, അലഞ്ഞു നടക്കുന്ന ഞണ്ടുകളും കടൽക്കാക്കകളും.

സീതയുടെ ഉള്ളിൽ തിരമാലകൾ ചിതറി വീണു.

കടൽ ചുവന്നുതുടങ്ങിയിരിക്കുന്നു.

അവർ, പാറക്കല്ലുകളിൽ കൂടിയിരുന്ന് വീണ്ടും ഗ്ലാസ്സുകൾ നിറയ്ക്കുന്നു. ദൈവമേ, അവർ, സീത പിടഞ്ഞു.

—സീതയ്ക്കും കൊടുക്ക്, കുറച്ച്.

ഒരു മൂഡു വരട്ടെ.

ചെറുപ്പക്കാർക്കു ലഹരിപിടിച്ചു. ഒരാൾ ഗ്ലാസ്സുനിറച്ച് സീതയ്ക്കുനേരെ നീട്ടിപ്പിടിച്ചു.

അവളാകെ അമ്പരന്നുപോയി. രാധാമണി ഇങ്ങനെയൊന്നും പറഞ്ഞിരുന്നില്ലല്ലോ എന്നാണ് സീതയോർത്തത്.

—നിർബ്ബന്ധിക്കരുത്, പ്ലീസ്.

സീത കരയുവാനുള്ള തുടക്കമാണെന്നു കണ്ടപ്പോൾ അവർ തണുത്തു.

—എന്നാൽ സീത ഒരു പാട്ടുപാട്.

സീതയുടെ മുടിയിൽ തലോടിക്കൊണ്ട് ഒരാൾ പറഞ്ഞു.

അവൾക്കു തൊണ്ട വരളുന്നതുപോലെ തോന്നി. സീത കടലിലേക്കു നോക്കി കണ്ണീർതുടച്ചു.

കോട്ടയിൽനിന്നും ഇറങ്ങിവന്ന ഇരുട്ട് ചുററിലും അടർന്നുവീഴുന്നു.

ഇരുട്ട്, കടലിനേയും വിഴുങ്ങുമ്പോൾ സീത പാറയുടെ മറവിലെ പൂഴിമണ്ണിൽ വീണു. അവളുടെ ഹരിതാഭയിലേക്കു ഞണ്ടുകൾ ഇരച്ചുകയറി. സീതയുടെ പച്ചവസ്ത്രം തഴുകിമാററി.

സിഗററ്റും മദ്യവും കൂടിക്കലർന്ന ഗന്ധം മുഖത്തു ചുംബനങ്ങളായി വീഴുന്നു. ഒപ്പം, ഞണ്ടുകൾ തന്റെ മൃദുലതകളിൽ ഉഴുതുമറിയുന്നത് സീതയറിഞ്ഞു. പുറത്തേക്കൊഴുകാൻ വന്ന അറപ്പിന്റെ നീര് വായ അടച്ചുപിടിച്ച് ഉള്ളിലേക്കുതന്നെ ഇറക്കി, അവൾ.

സീത കണ്ണടച്ചുകിടന്നു.

ഇപ്പോൾ, കരയുന്ന കടലിന്റെ ഇരമ്പം മാത്രം. കടൽക്കാററ് തേങ്ങിക്കൊണ്ട് വന്നും പോയുമിരുന്നു.

സീതയുടെ ദേഹം കടൽക്കാററിലും വിയർത്തു പീഡിതമായി. നുഴഞ്ഞുകയറുന്ന ഞണ്ടുകൾ. ഗർഭപാത്രം കീറുന്ന വേദനയിൽ പൊട്ടിവന്ന നിലവിളിയെ സീത കടിച്ചമർത്തി.

കാക്കകൾ അലറിക്കരഞ്ഞു പാറിനടന്നു.

സീത, ഏറെനേരം വേദനിച്ചുകൊണ്ടിരുന്നു.

സീതയുടെ കുഴഞ്ഞ ശരീരത്തിന്റെ വിയർപ്പ് മണ്ണിലേക്കു പടർന്നിറങ്ങി. പൂഴിമണ്ണിലെ നനവിലേക്കു സീത ലയിച്ചുതുടങ്ങിയിരുന്നു. സാക്ഷിയായി നിലാവുപോലുമില്ല.



പി.എഫ്.മാത്യൂസ്

# ചാവുകൂട്ടൽ

## എട്ട്

സന്ധ്യയായിട്ടും പുത്തനച്ചൻ എത്തിയിട്ടില്ല. ഓരോരുത്തരായി ഒഴിഞ്ഞൊഴിഞ്ഞ് ഒടുക്കം മേടയുടെ ചവിട്ടുപടിയിൽ ലോപ്പസ് സായ്യുവും അയാളുടെ നിഴലായി ലൂവീസു കപ്പ്യാരും ശേഷിച്ചു.

''ഇനീപ്പ നാളത്ത കുറുബാന ആരു ചെല്ല്വാന്നാണ്?'' കപ്പ്യാർക്കു വിചാരമായി.

''എന്നാ താങ്കേറി ചെല്ലടോ...'' ഈർഷ്യയോടെ ലോപ്പസ് സായ്യു എഴുന്നേററു.

''സായ്യു ഇത്തിരിനേരോങ്കൂടി ഇരിക്ക്വോ? ഞാൻ കുരിശുമണിയടിച്ച് ചെമിത്തേരീം പൂട്ട്യേച്ച് വരാം...''

''ഞാമ്പോണ്...'' സായ്യു നടന്നുതുടങ്ങി.

''ആരാണ്ടും വരണണ്ടല്ലാ...'' മൈതാനത്തിലൂടെ നേർത്ത വെള്ളനിറം ഒഴുകിവരുന്നതു കണ്ടു കപ്പ്യാരു പറഞ്ഞു.

അതു സെൻസ്ളാവോസച്ചൻതന്നെയായിരുന്നു. അച്ചൻെറ നടത്തത്തിന് ആട്ടമുണ്ട്. തൊട്ടുമുന്നിലെത്തിയപ്പോഴാണ് അങ്ങേര് അവരെ കണ്ടത്. ഇരുവരേയും സൂക്ഷിച്ചു നോക്കിയിട്ട് ആവശ്യത്തിലേറെ വിടർന്നു ചിരിച്ചുകൊണ്ടു പറഞ്ഞു:

''ഇച്ചിരി വൈകിപ്പോയി...''

പറഞ്ഞപാടേ അച്ചൻ വായ്പൊത്തി. തൂവാലയെടുത്തു മുഖംതുടച്ചു. ലോപ്പസ് സായ്യുവും കപ്പ്യാരും മുഖാമുഖം നോക്കി.

''ഉച്ചമൊതല് കാത്തിരിക്കേണച്ചോ...'' കപ്പ്യാര് വെളുക്കെച്ചിരിച്ചു.

അച്ചൻ സംശയത്തോടെ സായ്യുവിനെ നോക്കി. പിന്നെ സ്വയം ന്യായീകരിക്കുന്നമട്ടു പറഞ്ഞു.

''എടവകമക്കള് സല്ക്കരിച്ചാല് വേണ്ടാന്നു പറയാമ്പറ്റോ... അവരിട ഒരാശയല്ലേ...''

ലോപ്പസ് സായ്യു ഒന്നു ചുമച്ചതല്ലാതെ ഒന്നും ഉരിയാടിയില്ല.

''ഇതില് കപ്പ്യാരാരാണ്?''

''ഞാനാണച്ചോ...'' വിധേയത്വത്തോടെ ലൂവീസു തലകുമ്പിട്ടു. ''ഈശോമിശ്ശായ്ക്കും സ്തുതിയായ്രിക്കട്ടെ...''

''എപ്പോഴുമെപ്പോഴും... ഞ്ഹാ കെടക്ക വിരിച്ച്ട്ട്ണ്ടോ?''

''ഓ...''

അച്ചൻ ലോപ്പസ് സായ്യുവിനെ ഗൗനിക്കാതെ തിരക്കിട്ടു ഗോവണികയറി.

ഇരുട്ടിൽ ഒററയ്ക്കു നടക്കുമ്പോൾ ലോപ്പസ് സായ്യുവിനു വെറുപ്പും ദേഷ്യവുമുണ്ടായി.

''ഇതിലും ഭേദം സന്ധ്യാവച്ചൻ തന്നേര്ന്ന്...'' അയാൾ പിറുപിറുത്തു.

സെൻസ്ളാവോസച്ചൻ വരുമ്പോൾ ശൗര്യാരു പുണ്യവാളൻെറ ആണ്ടുപെരുന്നാൾ അടുത്തിരുന്നു. അന്ന് പള്ളിക്കു പറമ്പും കാശുമുണ്ടായിരുന്നു. പെരുന്നാള് കെങ്കേമമാക്കാൻ, നടപ്പുദീനത്താൽ തകർന്ന തുരുത്തിലേക്ക് ആഡംബരങ്ങളുടെ കെട്ടുകാഴ്ച ഇറങ്ങിവന്നു.

പെരുന്നാളിനൊരുക്കമായ നൊവേന തുടങ്ങുംമുമ്പേ തുരുത്തു മുഴുവൻ ആഡംബരത്തിൻെറ ഗന്ധം അറിഞ്ഞു. പള്ളിപ്പറമ്പിലെ കൂമ്പങ്കണ്ണികൾ തൂമ്പപ്പണിക്കാർ ഇടിച്ചുനിരത്തി സമതലമാക്കിയപ്പോൾ അടിമണ്ണിൻെറ ഗന്ധവും ചേണിപിടിച്ച മതിലുകൾ ചീകി വെള്ളവലിക്കുന്ന ഗന്ധവും കൂടിക്കലർന്നു. പിന്നാലേ പിച്ചക്കാരും വളക്കച്ചവടക്കാരും മൺകലങ്ങളുമെത്തി. ആഘോഷത്തിൻെറ സമൃദ്ധിയിൽ തുരുത്തിനപ്പുറത്തുനിന്നും ആൾക്കൂട്ടം ഒഴുകിക്കൂടി. ചവിട്ടുവഴികളെല്ലാം ചാരായം മണത്തു. തിരക്കിനിടയിൽ ആർത്തുവിളിച്ചു കരയുന്ന പിച്ചക്കാരുടെ കൂട്ടത്തിൽ തളർന്നുറങ്ങിയിരുന്ന മൂന്നുകാലുള്ള ബാലികയെ കാണാൻ ആളുകൾ തിക്കിത്തിരക്കി. പെരുന്നാളിൻെറ തലേരാത്രി തമ്പടിച്ച ജലകന്യകയും പന്തയക്കളികളും വേണ്ടത്ര മതിപ്പുണർത്തിയില്ല. താളത്തിനൊപ്പിച്ച് നൃത്തമാടാൻ ചേലും മെരുക്കവുമുള്ള രാജവെമ്പാലകളെയും കൊണ്ടുവന്ന പാലക്കാട്ടുകാരൻ മുരുകേശനെ അതുവഴി വന്ന പൊലീസുകാർ ഓടിച്ചുവിട്ടത് ഏറെ ശ്രദ്ധിക്കപ്പെട്ടു. അന്നാണ് തുരുത്തുകാർ പൊലീസുകാരുടെ സാന്നിദ്ധ്യം അറിഞ്ഞത്.

വട്ടക്കല്ലിന് ഇരുവശങ്ങളിലായി പൂഴിയിൽ കുത്തിയിരുന്ന് കുട്ടികളെ ഉച്ചത്തിൽ വിളിച്ചും പാടിയും വരുത്താൻ തുരുത്തിൻെറ അടിയാത്തികളുണ്ടായിരുന്നു. മൈലമ്മ കൂടിയത് അവരോടൊപ്പമാണ്.



കൈമുറുക്ക്, പാണ്ടിമിട്ടായി, കാരക്കളോവിക്ക അട്ടാണീ...''

അവരുടെ സ്വരത്തിനും മരത്തട്ടുകൾക്കും മുന്നിൽ പതിവുള്ള തിരക്കുണ്ടായില്ല. കാരണം, തുരുത്തിലാദ്യമായി അനേകം നിറങ്ങളിലുള്ള ഐസുമിഠായി ഇറങ്ങിയത് അന്നാണ്. പഞ്ചസാരപ്പഴമുതിരുന്ന മരത്തണലിൽ രണ്ടു ഫ്ളാസ്കുകളിലുമായി പണപ്പെട്ടി കുലുക്കി കുത്തിയിരുന്ന തത്തച്ചുണ്ടുള്ള താടിക്കാരനെ കുട്ടികൾ പൊതിഞ്ഞു. പകിട്ടുള്ള പാണ്ടിമിഠായി കൂട്ടിയ മരത്തട്ടിനു പിന്നിലിരുന്നു പെണ്ണുങ്ങൾ അയാളെ പ്രാകി. സകല പുണ്യവാളന്മാർക്കും നേർച്ച നേർന്നു. വൈകുന്നേരമായപ്പോഴേക്കും അവരുടെ നേർച്ചയും പ്രാക്കും ഫലിച്ചു. കാലിയായ ഫ്ളാസ്കുകളും തൂക്കി താടിക്കാരൻ തത്തച്ചുണ്ടൻ നടന്നുപോയി. ഐസുമിഠായി കിട്ടാത്ത നിരാശയോടെ കുട്ടികൾ അയാളുടെ പിന്നാലേ മരപ്പാലംവരെ ചെന്നു.

ലോപ്പസ് സായ്യു വരുമ്പോൾ മരച്ചുവട്ടിൽ മറെറാരാളാണ്. നാടോടിയുടെ വേഷങ്ങളുള്ള ഒരാൾ. അയാളുടെ കൈയിലുണ്ടായിരുന്ന ദണ്ഡിൻെറയററത്ത് ഒരു ചിത്രശാലയാണ്. കണ്ണാടിച്ചില്ലിലൂടെ നോക്കിയാൽ അനേകം ദേശങ്ങളും ദൈവങ്ങളും പ്രത്യക്ഷമാകും. പള്ളിപ്പറമ്പിലായതിനാൽ തിരശ്ശീലയിൽ തെളിഞ്ഞതു മുഴുവൻ പുണ്യവാളന്മാരുടെ ചിത്രങ്ങളായിരുന്നു. അതുകൊണ്ടുതന്നെ അയാൾക്കുചുററും ആളു കൂടിയില്ല. ലോപ്പസ് സായ്യു ആ കണ്ണാടിക്കുഴലിലൂടെ നാലഞ്ചുവട്ടം മാറുന്ന നിശ്ചലദൃശ്യങ്ങൾ കണ്ടു. കാഴ്ചായന്ത്രങ്ങൾ സായ്യുവിനെ തരളഹൃദയനാക്കുന്നു. കുഴൽച്ചില്ലിൽനിന്നു കണ്ണെടുത്തപ്പോൾ കടലിലെവിടെയോവച്ചു മറഞ്ഞുപോയ അപ്പൻെറ സ്നേഹത്തോളം പഴക്കമുള്ള ഓർമ്മകൾ തെളിഞ്ഞു.

ചലിക്കുന്ന, ജീവസ്സുററ കാഴ്ചകൾ.

അപ്പൻെറ വിരലിൽത്തൂങ്ങി നടക്കുകയാണ്. ബ്രിട്ടീഷുകൊച്ചിയിലെ ഗസിലർ സായ്വിൻെറ ബംഗ്ളാവ്. വരാന്തയിലിരുന്നു മയങ്ങുന്ന പങ്കവലിക്കാർ. മരപ്പങ്കകളുടെ കാററിനു താഴെ അപ്പൻെറ കാൽക്കൽച്ചാരി ചുവന്ന പരവതാനിയിലിരിക്കുമ്പോൾ ഇരുട്ടു വീണു. പെട്ടെന്നു പിന്നിൽനിന്ന് ഒരലർച്ചയും പ്രകാശവുമുണ്ടായി. പിന്നിലേക്കു പേടിയോടെ നോക്കിയ മകനെ എടുത്ത് അപ്പൻ മടിയിലിരുത്തി, മുഖം മുന്നിലേക്കു തിരിച്ചു. മുന്നിൽ മഹാസമുദ്രം. ഒരു യാനപാത്രം ഒഴുകുകയാണ്. നേരേ ഓടിയെത്തുന്ന ആവിവണ്ടി. മനുഷ്യരെക്കാളും വലിയ മനുഷ്യർ. വെളിച്ചം വീണപ്പോൾ അവയെല്ലാം മറഞ്ഞു. വലിച്ചുകെട്ടിയ ഒരു വെള്ളത്തുണി മാത്രം.

ഗസിലർമാരുടെ കപ്പൽശാലയിലെ തച്ചനും കപ്പിത്താനുമൊക്കെയായിരുന്നു അപ്പൻ. വെട്ടിനിറുത്തിയ താടിയും തൂവെള്ളനിറവും വെള്ളാരങ്കണ്ണുകളും കണ്ടാൽ അപ്പനൊരു വെള്ളക്കാരൻതന്നെ. മമ്മായുടെ കോപാകുലമായ മുഖവും കടുത്ത വാക്കുകളും മടുത്തതിനാൽ വല്ലകാലത്തും വീട്ടിൽ വന്നെങ്കിലായി. സായ്വന്മാരുടെ ബംഗ്ളാവുകളിൽ ഇരിക്കാൻ കസേര കിട്ടിയ അപ്പന് വീട്ടിൽ ഇരിക്കാൻ യോഗമില്ലാതെ പോയി.

ഏതോ ഒരു കടൽയാത്രയ്ക്കിടയിൽ കടലിലേക്കു മറഞ്ഞുപോയ അപ്പൻ ലോപ്പസ് സായ്യുവിനെ ഒരുപാടു കരയിച്ചിട്ടുണ്ട്. പെരുന്നാളിൻെറ കെട്ടുകാഴ്ചകൾക്കിടയിലും വിഷാദത്തിനടിപ്പെട്ട ലോപ്പസ് സായ്യു ബാൻഡുവാദ്യക്കാരുടെ അരികിലേക്കു നടന്നു.

പള്ളിമുററത്ത് ശൗര്യാരു പുണ്യവാളൻെറ രൂപം നഗരി കാട്ടാനുള്ള വാഹനമൊരുങ്ങിക്കഴിഞ്ഞിരുന്നു. മരത്തിൽക്കൊത്തിയ മുന്തിരിക്കുലകൾക്കു മേലേ, മയിൽപ്പീലിത്തണ്ടുകൾ കാററിലാടി. ആ നേരത്താണ് മൂന്നാംമണി മുഴങ്ങിയത്. ലോപ്പസ് സായ്യു തിരക്കിട്ട് സങ്കീർത്തിയിലേക്കു നടന്നു. വേഷങ്ങളെല്ലാമണിഞ്ഞ് ദർശനസമൂഹം കാത്തിരിക്കുകയാണ്. സായ്യു തൻെറ പൊതിക്കെട്ടു തുറന്ന് കഴിഞ്ഞ വർഷകാലത്തിൻെറ നനവിൽ നിറം പടർന്ന ബുഷും ഓപ്പയുമണിഞ്ഞ് തലയിൽ നിറപ്പകിട്ടുള്ള കടലാസ്സുപൂക്കൾ തറച്ച കപ്പേളവച്ച്, വലിയ മഞ്ഞ മെഴുകുതിരി കുത്തിവച്ച തോച്ചക്കാല് ഇരുകൈയിലുമേന്തി തയ്യാറായി. ചെമ്മദോർ കൊച്ചാപ്പു വെള്ളിക്കുരിശിൻെറ ഇതളുകൾ മാടി നിവർത്തുന്നതിനിടയിലും പരാതി പറഞ്ഞു:

''അട്ത്ത പ്രസേന്ത്യായ്ട്ടും സായ്യു കളിച്ച് നടക്കേണ്...''

അടുത്തകൊല്ലത്തെ പെരുന്നാൾ പ്രസുദേന്തിവാഴ്ചയുംകൂടി കഴിഞ്ഞാലേ പ്രദക്ഷിണമാരംഭിക്കൂ.

മെഴുകുതിരിക്കാലുംപിടിച്ചു നില്ക്കുമ്പോൾ മനസ്സ് ഭക്തിസാന്ദ്രമായി. ആ സമയത്താണ് പുറത്തെ ആൾത്തിരക്കിലൂടെ പൊലീസുകാർ നടക്കുന്നതു കണ്ടത്. അവർ വരുന്നതിൻെറ മുന്നോടിയായി എല്ലാവരും ഒഴിഞ്ഞുമാറി സ്ഥലമുണ്ടാക്കിക്കൊടുത്തിരുന്നു. ചാരായപ്പാത്രങ്ങൾ തോട്ടിറമ്പിലേക്കു മറിയുന്നു. ഇവരുടെ ഉദ്ദേശ്യമെന്തായിരിക്കുമെന്ന് ആലോചിച്ചിട്ട് സായ്യുവിന് ഒരു രൂപവുമുണ്ടായില്ല.



ആകാശം നടുങ്ങുമാറു വെടിയും മണിയും മുഴക്കി പ്രദക്ഷിണം നുരച്ചുനുരച്ചു പള്ളിക്കൂടത്തിനടുത്തെത്തിയപ്പോൾ സായ്യുവിനു കാര്യം പിടികിട്ടി. പള്ളിക്കൂടത്തിനകത്തുനിന്നു രണ്ടു യുവാക്കളെ ഇഴച്ചുകൊണ്ടു വരികയാണ് പൊലീസുകാർ. തറയിൽ തെറിച്ചുകിടക്കുന്ന പരുത്തിപ്പഞ്ഞിയും നൂലുണ്ടാക്കുന്ന ചക്രവും പലകയും.

ദർശനക്കാരുടെ പിന്നിലായി ചിലമ്പിച്ച മണിയൊച്ചകളുടേയും ധൂമക്കുററിയിൽനിന്നു വീശുന്ന കുന്തിരിക്കപ്പുകയുടേയും സഹവാസത്തിൽ സ്വർണ്ണവർണ്ണമുള്ള അരുളിക്ക എഴുന്നള്ളിച്ചു കൊണ്ടുവന്ന സെൻസ്ളാവോസച്ചനും അതു കണ്ടു. പ്രദക്ഷിണം പോകുന്നതുവരെയും അവർ അവിടെത്തന്നെയുണ്ടായിരുന്നു. പക്ഷേ, തിരിച്ചു വന്നപ്പോൾ ആ യുവാക്കളുടെ ഓർമ്മയ്ക്കായി കുറേ പഞ്ഞിക്കെട്ടുകൾ മാത്രം ശേഷിച്ചു. മാഞ്ഞുപോകുന്ന കാഴ്ചകളുടെ അവശിഷ്ടം സായ്യുവിൻെറ ഉള്ളിൽ വിഷാദം നിറച്ചുവച്ചു.

കത്തുന്ന മെഴുകുതിരി കുത്തിയ തോച്ചക്കാലിൽ മുറുകെപ്പതിഞ്ഞ കൈപ്പടം വിയർത്തു. പൊലീസുകാരെപ്പോലെതന്നെ ആ യുവാക്കളേയും കണ്ടു പരിചയമുണ്ടെന്നു സായ്യുവിനു തോന്നി.

സന്ധ്യയ്ക്ക് വെടിക്കെട്ടു തുടങ്ങുവോളം മനസ്സു ശൂന്യമായിരുന്നു.

പൊറിഞ്ചുട്ടി കൊളുത്തിയ തീയിൽ ആകാശത്ത് അമ്പത്തിമൂന്നു മണികളുള്ള കൊന്തയും കുരിശും ജ്വലിക്കുന്നതു കണ്ടപ്പോൾ സായ്യുവിൻെറ മട്ടുമാറി. ആഹ്ളാദത്തോടെ മുൻനിരയോളം നടന്ന് കുട്ടികളേയും മററും വെടിമരുന്നുപുരയ്ക്കടുത്തുനിന്നു തടുത്തുമാററാൻ തുടങ്ങി.

''സായ്യു അറിഞ്ഞാ... നമ്മട ചാമി വന്നട്ട്ണ്ട്...'' തിരക്കിനിടയിൽനിന്ന് മീങ്കുവാശാൻെറ സ്വരം കേട്ടു.

''എവ്ടേണ്?''

''മേടേട താഴത്ത് ഇരിക്കണ്ണ്ട്.''

സായ്യു വെടിമരുന്നിൻെറ പകിട്ടുകളേയും പൊറിഞ്ചുട്ടിയേയും തഴഞ്ഞ് സിദ്ധൻചാമിയെ തേടി. സായ്യുവിൻെറ ഭാര്യ റജീനച്ചേച്ചി കിടപ്പിലായിട്ട് മാസം രണ്ടായി. ആദ്യത്തെ പേറുകഴിഞ്ഞതിൽപ്പിന്നെ തണ്ടലു തളർന്നതാണ്. മൂന്നുനാളത്തെ ആയുസ്സേ കൈക്കുഞ്ഞിനുണ്ടായുള്ളൂ. സായ്യുവിൻെറ തലയിലെഴുത്തിൽ സന്തോഷം പറഞ്ഞിട്ടില്ല. മമ്മയെ സെമിത്തേരിയിലേക്കെടുത്ത സമയത്ത് ഇനിയുള്ള ജീവിതം മെച്ചമുള്ളതായിരിക്കുമെന്ന് സത്യമായും സായ്യു കരുതിയിരുന്നു. കെട്ടിയവളുടെ കിടപ്പോടെ അതും തീർന്നു. അററകൈക്കാണ് സിദ്ധൻചാമിയെ തേടാൻ തുടങ്ങിയത്.

എല്ലാ ആണ്ടുപെരുന്നാളിനും ചാമി വരും. കൊത്തിയ പാമ്പിനെ തിരിച്ചു വിളിപ്പിച്ചു വിഷം എടുപ്പിക്കുന്നവൻ. പാർക്കുന്ന ദേശത്ത് ആർക്കെങ്കിലും വിഷം തീണ്ടിയാൽ ചാമിയുടെ ഉൾക്കണ്ണുകൾ കണ്ടറിയും. ആ രോഗി അണയുന്നതുവരെ അറിവിൻെറ സങ്കടങ്ങളുമായി ഒരേയിരിപ്പുതന്നെ. വിഷഹാരിയാണെങ്കിലും കാട്ടുചെടികളുടെ സത്തുകൊണ്ടുള്ള അയാളുടെ ചകിത്സയിൽ മാറാരോഗംപോലും മാറിയിരിക്കും. രോഗിയുടെ ഇടംകൈയിലെ വിരലുകൾ പിടിച്ച് വലംകൈയിലെ തള്ളവിരൽ നാടിയിലമർത്തി ഒരുനൊടി ധ്യാനത്തിലമർന്ന് അങ്ങനെയിരിക്കും. തൊട്ടടുത്ത നിമിഷം രോഗലക്ഷണങ്ങളും രോഗകാരണങ്ങളും ചാമി വിവരിക്കുകയായി. ചാമിയുടെ വചനങ്ങൾ പകൽപോലെ സത്യവും ശുദ്ധവുമായിരിക്കും. പിന്നെ മരുന്നിൻെറ

കാലയളവും കടന്ന് രോഗത്തെ ആട്ടിയകററിയിട്ടേ മടക്കമുള്ളൂ.

മേടയുടെ താഴത്ത് ചാമിയെ കണ്ടില്ല.

ലോപ്പസ് സായു പള്ളിപ്പറമ്പാകെ നടന്നു. കുറേ ചുററിയലഞ്ഞപ്പോഴാണു കണ്ടത്. മിഠായിക്കച്ചവടം നടത്തുന്ന പെണ്ണുങ്ങളുടെ മുന്നിലെ വട്ടക്കല്ലിൽ ചടച്ചുയർന്ന ചാമി ഇരിക്കുന്നു. അയാളുടെ കണ്ണുകൾ ചുവന്നും ജ്വലിച്ചും കാണപ്പെട്ടു. ചാമിക്കുചുററും പരിവേഷവലയമുണ്ടെന്നു സായുവിനു തോന്നി. നീട്ടിവളർത്തി നെറുകയിൽ കെട്ടിവച്ച തലമുടി. കാതിൽ ചുവന്ന കല്ലിൻെറ കടുക്കൻ. കഴുത്തിൽ കറുത്ത ചരട്. പിരിച്ചുവച്ച കട്ടിമീശയ്ക്കു താഴെ മുറുക്കിച്ചുവന്ന പല്ലുകളുടെ തിളക്കം. എല്ലാം മറന്നുകൊണ്ടുള്ള ഒരിരുപ്പ്. ചാമിയുടെ കണ്ണുകൾ സഞ്ചരിച്ചിരുന്ന നേർവരയിലൂടെ നോക്കിയ സായുവിൻെറ കണ്ണുകൾ ചെന്നെത്തിയത് മൈലമ്മയുടെ കണ്ണുകളിലാണ്. ഈ മഹാവാണിഭങ്ങൾക്കിടയിൽ എല്ലാം മറന്നുനില്ക്കുന്ന രണ്ടു ശുദ്ധമായ ആത്മാക്കൾ. അവരുടെ കണ്ണുകൾക്കിടയിലൊരു ധ്യാനവലയമുണ്ടായിരുന്നു.

എന്നിട്ടും ഔചിത്യബോധമില്ലാതെ ലോപ്പസ് സായു വിളിച്ചു: ''ചാമീ...''

ചാമി കേട്ടില്ല.

സെൻസ്ളാവോസച്ചൻെറ കാർമ്മികത്വത്തിൽ തുരുത്ത് അതിൻെറ ചരിത്രത്തിലെ ഏററവും വലിയ ആണ്ടുപെരുന്നാളാഘോഷിക്കുന്ന വേളയിൽ സിദ്ധൻചാമിക്ക് വിഷം തീണ്ടി. മൈലമ്മയുടെ ആർത്തിയുള്ള കണ്ണുകൾ മിടിച്ചപ്പോൾ വിഷദംശനമേററതുപോലെ ചാമി ഇടറി.

പെരുന്നാളിൻെറ പിറേറയാഴ്ച മുതൽ ചാമിയും മൈലമ്മയും അവളുടെ കുടിയിൽ അന്തിയുറങ്ങി. ഇനി തുരുത്തിലൊരാളും വിഷംതീണ്ടി ചാവില്ലല്ലോ എന്ന് തുരുത്തുകാരും കരുതി. എന്നാൽ ആ സുരക്ഷിതത്വം എൺപത്തിയേഴു ദിവസമേ നീണ്ടുള്ളൂ. ഈ ദിവസങ്ങൾക്കുള്ളിൽ റജീനച്ചേച്ചിയടക്കം പതിനാലു രോഗികളെ ചാമി സുഖപ്പെടുത്തിയിരുന്നു. എൺപത്തിയേഴു ദിവസം നീണ്ട കല്യാണത്തിനുശേഷം മറഞ്ഞുപോയ സിദ്ധൻ ചാമി പിന്നീടൊരിക്കലും തുരുത്തിലേക്കു വന്നില്ല.

അതിൻെറ പൊരുളറിയാൻ ആർക്കും കഴിഞ്ഞില്ല. മൈലമ്മയോടത് ചോദിച്ചറിയാൻ ചെന്ന ചില അരയത്തിമാർക്ക് പുളിച്ച തെറികേട്ടു മടങ്ങേണ്ടി വന്നു. അവസാനം മടങ്ങിയ കാളിയരയത്തി തോട്ടുങ്ങലെ പന്നിവെട്ടുകാർക്കിടയിൽ നിന്നുകൊണ്ട് ഉറക്കെ വിളിച്ചുകൂവി:

''മുണ്ടുലിയാണ്ടെങ്ങനേണ് ആണാണോ പെണ്ണാണോന്ന് പറയാമ്പററണ... ചാമി മൊലയെള്ള ആണുങ്ങള പൊറുപ്പിക്കാമ്പടിച്ചട്ടില്ല...''

മൈലമ്മയുടെ ആയുസ്സ് പുഴവെള്ളംപോലെ ഒഴുകിനീങ്ങി.

അവളൊന്നിലും സങ്കടപ്പെട്ടില്ല. മൂക്കിനു കീഴിൽ ബലപ്പെടുന്ന രോമങ്ങളെപ്പോലും അവൾ ഗൗനിച്ചില്ല. പാണ്ടിമിഠായിത്തട്ടുമായി അവൾ ഉത്സവങ്ങളും പെരുന്നാളുകളും തേടിയലഞ്ഞു.

ബാർബരയുടെ മരണത്തിനും ഈശിയുടെ ദേശാടനങ്ങൾക്കുമപ്പുറം പാഴ്നിലം അവൾക്ക് അന്യമായിക്കഴിഞ്ഞിരുന്നു. മാത്രമല്ല, സ്ത്രൈണതയുടെ പൂർത്തീകരണംപോലെ നിലകൊണ്ട ഒററക്കണ്ണൻ ചീക്കുട്ടി അടുക്കള ഭരിക്കാനും പാഴ്നിലം നോക്കാനും എത്തിച്ചേർന്നിരുന്നു. മുറുക്കിച്ചുവപ്പിച്ച ചുണ്ടുകളും നീട്ടിവളർത്തിയ തലമുടിയുമായി പിറന്ന മണ്ണിലെന്നതുപോലെ പാഴ്നിലത്തിലൂടെ അവൻ അലയുന്നത് മൈലമ്മ കാണാറുണ്ട്.

വസൂരിക്കോവിലകത്തുനിന്ന് ഈശി കണ്ടെടുത്ത അടിമ. ഈശിയുടെ വചനങ്ങൾ അവന് ഈശ്വരവാക്യങ്ങളായി. ഈശിയുടെ പിന്നാലേ എല്ലായിടങ്ങളിലും അവൻ അലഞ്ഞു.

''അച്ചോ ചീക്കുട്ടിക്കൊരു വേല കൊടുക്കാമ്പറേവ്വാ? കുസീഞ്ഞക്കാരനാക്ക്യാലും മതി.''

ഈശി സെൻസ്ളാവോസച്ചനോടു പറഞ്ഞു.

അച്ചൻ ചീക്കുട്ടിയെ നോക്കിയതും ആ മുഖം ചുളിഞ്ഞതും ഒപ്പമായിരുന്നു. ചീക്കുട്ടിയുടെ വൈകൃതംപിടിച്ച മുഖം വസ്തിപ്പിഞ്ഞാണത്തിലെ ആഹാരത്തിലേക്കും പകരുന്നത് അച്ചൻ കണ്ടു.

''ഇവട ഇനീപ്പ കുസീഞ്ഞക്കാരന വേണ്ട... മാത്രോല്ല... എനിക്ക് സലംമാററമായട്ട്ണ്ട്...''

പിന്നീടു വന്നത് യോനാസച്ചനാണ്.

വസൂരിക്കലകളും ഒററക്കണ്ണുമുള്ള ആ മുഖത്തിൻെറ ദൈന്യം യോനാസച്ചനെ കനിവുള്ളവനാക്കി.

ചീക്കുട്ടിയുടെ കഴുത്തററം നീണ്ട തലമുടിയും പുകലത്തീററയും അച്ചനിഷ്ടമല്ല. അത് അടക്കിക്കൊണ്ട് അച്ചൻ സ്വയം പറയും:

അത് അവൻെറ ഒരാശയല്ലേ...

തിരുപ്പിറവിയുടെ നാളുകളായിരുന്നു അത്. ആഘോഷങ്ങൾ പുരോഹിതൻെറ ഏകാന്തതയുടെ മൂർദ്ധന്യമാണ്. ഏകാന്തതയ്ക്കു ശമനമായി ഒരായിരം പഴങ്കഥകളുംകൊണ്ടാണ് ചീക്കുട്ടിയുടെ വരവ്. കഥകൾ പറഞ്ഞ് ചില രാത്രികൾ അവർ വെളുപ്പിക്കുമായിരുന്നു.

''അച്ചനറിയോ?... കർത്താവ് ജനിച്ചപ്പ നമ്മട തങ്കശേരിക്കാരത്തിപ്പെണ്ണിന് വെളിപാടെണ്ടായത്...''

എന്നത്തേയുംപോലെ ഏകാന്തമായ ക്രിസ്തുമസ്സ് രാത്രിയുടെ വ്യഥകളിൽ കുടുങ്ങിക്കിടന്ന യോനാസച്ചന് ഉത്സാഹമായി.

''പറ ഞാങ്കേട്ടട്ടില്ല...''

ചീക്കുട്ടിക്ക് ആവേശമായി. അവൻ കഥ തുടങ്ങി.

പണ്ട്...

ഒരുപാട് അതിശയങ്ങൾ നടന്നിരുന്ന കാലത്ത്... തങ്കശ്ശേരിയിലൊരു പെണ്ണ് സ്വപ്നംകണ്ടു... അങ്ങു ദൂരെ ഈശോ ജനിച്ചിരിക്കുന്നു. അവളതു വിളിച്ചുപറഞ്ഞു. പ്രവചനം കാററിനൊപ്പം സഞ്ചരിച്ചു. അതു കേട്ട തപ്രോബാനിലെ പെരുമാൾരാജാവ് പരിവാരങ്ങളുമായി പെണ്ണിൻെറ അടുക്കലെത്തി. അവളുടെ മൊഴികളിലൂടെ, തെളിഞ്ഞ വഴികളിലൂടെ പടിഞ്ഞാറേ ദിശയിലേക്കു രാജാവ് പായ്ക്കപ്പലോടിച്ചു. ബെത്ലഹേമിലെ വാൽനക്ഷത്രത്തിനു പിന്നാലേ പിന്നെയും സഞ്ചരിച്ച്, പുൽത്തൊഴുത്തു കണ്ടെത്തി, രക്ഷകനു മീറയും കുന്തിരിക്കവും കാണിക്കവെച്ച ആ മൂന്നു പുരാതന രാജാക്കന്മാരിൽ ഒരാളായി മാറി. മടങ്ങിവന്ന് രാജാവ് ആ പെണ്ണിനു നന്ദി പറഞ്ഞു. രക്ഷകൻെറ അമ്മയുടെ ചിത്രം വരച്ച് അവൾക്കു സമ്മാനിച്ചു. പിന്നെയുള്ള കാലം മുഴുവൻ യുവതി ആ ചിത്രത്തിൻെറ മുന്നിലാണു ജീവിച്ചത്.

''കൊറേക്കാലം കഴിഞ്ഞ് ആ വഴി വന്ന തോമാശ്ളീഹ അവടൊരു പള്ളികെട്ടാൻ പറഞ്ഞു...''

യോനാസച്ചൻ ശ്രദ്ധയോടെ ശ്രവിച്ചു.

പക്ഷേ, ചീക്കുട്ടി തുടങ്ങിയതേയുള്ളൂ. ക്നാനായ തൊമ്മൻ വരുന്നതേയുള്ളൂ... താൻ ആദിമക്രിസ്ത്യാനിയാണെന്നു സ്ഥാപിച്ചെടുക്കാനാണ് അവൻെറ നീക്കം. സംസാരം നീണ്ടുനീണ്ട് ഒന്നരമാസം നീണ്ട ഒരു



വഴക്കിലവസാനിച്ചു. ഒരക്ഷരം മിണ്ടാതെ മുഖം കനപ്പിച്ച് ചീക്കുട്ടി കുശിനിയിൽത്തന്നെ കൂടി. യോനാസച്ചൻ വന്നു വിളിച്ചപ്പോഴേ പിണക്കം തീർന്നുള്ളൂ.

അക്കാലങ്ങളിൽ അവൻ അത്രയ്ക്കു നിഷ്കളങ്കനായിരുന്നു.

പിന്നെ ഏതോ ഒരു ഞായറാഴ്ച ഈശിയുടെ പിന്നാലേ അവൻ നടന്നുപോകുന്നതു കണ്ടു. അച്ചനോട് ഒരു വാക്കുപോലും പറയാതെയാണ് അവൻ ഇറങ്ങിയത്. ഒരാഴ്ച കഴിഞ്ഞിട്ടും മടങ്ങിയില്ല.

വഴിയിൽ ഈശിയെ കണ്ടപ്പോൾ യോനാസച്ചൻ അതു ചോദിച്ചു.

''അച്ചോ പ്ളമേന പെററ് കെടക്കണ്... വീട്ടില് നോക്കാനാളില്ല... ഞാൻ എന്തു ചെയ്യും?'' ഈശി എളിമയോടെ പറഞ്ഞു.

അതു ശരിയാണെന്ന് യോനാസച്ചനും തോന്നി. അവൻ ഈശിയിൽനിന്നു വന്നവനാണ്. ഈശിയിലേക്കുതന്നെ ചെന്നുചേരണം. എന്നാൽ അവൻ ചെന്നുപററിയത് പാഴ്നിലത്തിൻെറ ഇരുളിലേക്കാണ്.

ഈശിയുടെ പിന്നാലേ ചീക്കുട്ടി ഇറങ്ങി നടന്ന ആ ഞായറാഴ്ച ശപിക്കപ്പെട്ടതായിരുന്നു.

പാഴ്നിലത്തിലേക്കു കാലെടുത്തു വച്ചപ്പോൾ ചീക്കുട്ടിക്കും അതു തോന്നിയിരുന്നു. കൈക്കുഞ്ഞിൻെറ നിലയ്ക്കാത്ത നിലവിളിയാൽ ജ്വലിച്ച വീട്ടിലേക്കാണ് അവർ കയറിച്ചെന്നത്. പ്ളമേനയുടെ കൈയിലിരുന്ന് വായ്പൂട്ടാതെ കരയുകയാണ് അന്ന. പ്ളമേനയുടെ മുഖം

കൈക്കുഞ്ഞിൻെറ കണ്ണീരായൊഴുകി. ഈശിയുടെ കൈകളിലിരുന്നും കുഞ്ഞ് കരഞ്ഞുകൊണ്ടേയിരുന്നു. നിലവിളിയുടെ ശമനത്തിനായി ഈശി വൈദ്യരെ തേടാനൊരുങ്ങി. ആ നേരത്ത് ചീക്കുട്ടി കുഞ്ഞിനെ ഇരുകൈകളിലും വാരിയെടുത്ത് അതിൻെറ മുഖത്തേക്ക് ആഞ്ഞു തുപ്പി. അവൻെറ പ്രവൃത്തികണ്ട് ഈശി തലയിൽ കൈവച്ചു. എന്നാൽ അതിശയം പോലെ അന്നയുടെ നിലവിളി അടങ്ങി. ചീക്കുട്ടിയുടെ തോളിൽക്കിടന്നുകൊണ്ട് അവൾ ഉറങ്ങാനും തുടങ്ങി.

കരച്ചിൽ നിലച്ച നേരത്ത് മച്ചിൻമുകളിലെ ജ്ജാലകത്തിലൂടെ കുഴിയിലാണ്ടുപോയ രണ്ടു കണ്ണുകൾ എത്തിനോക്കുന്നതു ചീക്കുട്ടി കണ്ടു. വെളുത്ത ചട്ടയ്ക്കുള്ളിൽനിന്നു തെറിച്ചുനില്ക്കുന്ന നേർത്ത കൈകൾ. ക്ഷയിച്ചുകൊണ്ടിരിക്കുന്ന ശരീരം. അനത്താസിയുടെ അസ്ഥികൂടമാണ് അതെന്നു തോന്നി.

''അറുവാണിച്ചി...'' പ്ളമേന അനത്താസിയെ നോക്കി കാർക്കിച്ചു തുപ്പി. ''കണ്ണിച്ചോരയില്ലാത്തോള്...'' ഈ നേരംവരെ കൊച്ചു കെടന്ന് വാപൊളിച്ചിട്ട് അവളൊന്ന് തിരിഞ്ഞുനോക്കില്ല... ശവം.''

അവൾ വീണ്ടും തുപ്പി.

ചീക്കുട്ടി മച്ചിൻമുകളിലേക്കു നോക്കി. അനത്താസി മറഞ്ഞുപോയിരുന്നു.

സഹോദരിയുടെ നേർക്കുയർന്ന ശാപവാക്കുകൾ ഉണങ്ങിയ മണലിൽ ലയിച്ചുപോയ ഉമിനീരായും മാറി.

ഒന്നും മിണ്ടാതെ പടികയറിപ്പോകുന്ന ഈശി. അയാളുടെ ശിരസ്സ് ശകലം മുന്നോട്ടാഞ്ഞ് കുനിഞ്ഞിരുന്നു.

''ഈ പൊലയാടിച്ചിന ഒരുസം ഞാൻ കൊല്ലും... കണ്ടോ...''

തൊട്ടുപിന്നിൽനിന്നുയർന്ന സ്വരം കേട്ട് ചീക്കുട്ടി ഞെട്ടിത്തിരിഞ്ഞു.

പ്ളമേനയുടെ ചട്ടയും മുണ്ടും വിയർപ്പിൽ കുതിർന്നിരുന്നു.

(തുടരും)







ഡോ.പി.വേണുഗോപാലൻ

# നളചരിതമേള



നളചരിതം നാലുദിവസത്തെ ആട്ടക്കഥ ഏതാണ്ട് സമ്പൂർണ്ണമായി, ഒന്നിച്ചവതരിപ്പിച്ചു കാണാനുള്ള അവസരം തിരുവനന്തപുരത്തെ കഥകളി ആസ്വാദകർക്കു കൈവന്നു. ദൃശ്യവേദിയുടെ ആഭിമുഖ്യത്തിൽ ജൂലായ് 27 മുതൽ സെപ്ററംബർ 1 വരെ ആറുദിവസം കൊണ്ടാണ് നളചരിതത്തിന് സുദുർലഭമായ ഈ രംഗസാക്ഷാത്കാരം നല്കിയത്.

ശ്രീ.സി.അച്യുതമേനോൻ മുഖ്യമന്ത്രി ആയിരുന്ന കാലത്ത്, കേരള സർക്കാരിൻെറ ആഭിമുഖ്യത്തിൽ ഈവിധമൊരു രംഗാവതരണം നളചരിതത്തിന് തിരുവനന്തപുരത്ത് ഉണ്ടായതോർക്കുന്നു. ദൃശ്യവേദിയുടെ ഈ നളചരിതമേളയാകട്ടെ, കളികാണാൻ മാത്രമല്ല, നളചരിതം അറിഞ്ഞാസ്വദിക്കാനും പഠിക്കാനും കൂടി ഉള്ള അവസരം ആയിരുന്നു. കഥകളി കലാകാരന്മാർക്കും പ്രയോജനപ്പെടുമാറ് കലാകാരന്മാരും ആസ്വാദകരും പഠിതാക്കളും ഇവിടെ ഒത്തുകൂടി.

നളചരിതത്തിന് സുഭദ്രമായ ഒരു അവതരണശില്പം ഇനിയും കഥകളിയിൽ ഉണ്ടായിട്ടില്ല. രണ്ടരനൂററാണ്ടിനപ്പുറം എഴുതപ്പെട്ട ഈ അവതരണ സങ്കേതങ്ങളാണ് അടിസ്ഥാന പ്രമാണം.

ദക്ഷിണകേരളത്തിൽ കഥകളിക്ക് വളർച്ചയുടെ മറെറാരു ചരിത്രമുണ്ട്. ആംഗികപ്രധാനമായ പദാർത്ഥാഭിനയമാണല്ലോ കോട്ടയം കഥകളുടെ അടിസ്ഥാനം. അതിൽ നിന്നും സാത്വികാഭിനയ പ്രധാനമായ വാക്യാർത്ഥാഭിനയത്തിലേക്കുള്ള വികാസം പഴയകാലത്തെ തെക്കൻ കളരികളുടെ സംഭാവനയാണ്. കാർത്തിക തിരുനാളിൻെറ കാലം മുതല്ക്കുതന്നെ തെക്കർക്കുണ്ടായ ഈ രസാഭിമുഖ്യം കൊണ്ടാവാം, നളചരിതം ചിട്ടപ്പെടുത്താനുള്ള ശ്രമങ്ങൾ ഏറെയും, തെക്കൻ കളരികളിൽ നടന്നത്. 1754-ൽ മാർത്താണ്ഡവർമ്മയുടെ കാലത്ത് ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിൽ നളചരിതം കളിപ്പിച്ചതായി രേഖയുണ്ട്. അത് 'രണ്ടാം ദിവസം' മാത്രമാണെന്നു പറയപ്പെടുന്നു. യുവരാജാവായിരുന്ന കാർത്തികതിരുനാളിൻെറ മേൽനോട്ടത്തിൽ കഥകളിക്ക് ഉറച്ച തെക്കൻ ചിട്ടകൾ ഉണ്ടാക്കുന്ന കാലമായിരുന്നു അത്. രണ്ടാം ദിവസത്തെ കഥയുടെ അന്നത്തെ അവതരണശില്പം എന്തായിരുന്നു എന്ന് നമുക്കു നിശ്ചയമില്ല. ഏതായാലും ആ ആട്ടക്കഥ ഇന്നും കളരിയിൽ പഠിപ്പിക്കുന്നില്ല. രണ്ടാം ദിവസത്തെ കഥയിലെ കഷ്ടിച്ചു രണ്ടു രംഗങ്ങൾക്കാണൊരു ചിട്ടയുള്ളത്. ശരിയായ കളരിച്ചിട്ടയും ചൊല്ലിയാട്ടവും കൂടാതെ ഒരാട്ടക്കഥ സമ്പൂർണ്ണ കഥകളിയാവില്ല. കഥകളിയുടെ അടിസ്ഥാന സിദ്ധാന്തങ്ങളെയും തനതായ അവതരണ വിധികളേയും ആധാരമാക്കി ചിട്ടപ്പെടുത്തിയവയാണ് കൊട്ടാരക്കരത്തമ്പുരാൻ, കോട്ടയത്തു തമ്പുരാൻ, കാർത്തിക, അശ്വതി, ഇരയിമ്മൻതമ്പി തുടങ്ങിയവരുടെ ആട്ടക്കഥകൾ. വിരലിലെണ്ണാൻപോന്ന ചിലരുടെ കഥകൾക്കുകൂടി ഈ സൗഭാഗ്യമുണ്ടായിട്ടുണ്ട്. അതിൽത്തന്നെ കോട്ടയം കഥകൾ മാത്രമാണ് ഒരൊററവാക്കും വിടാതെ ചിട്ട ചെയ്തിട്ടുള്ളത്. 'കോട്ടംതീർന്ന' ആ കഥകളുടെ ചിട്ടയും അഭ്യാസക്രമവും നോക്കിയാണ് 'കഥകളിത്തം' എന്തെന്ന് നാം മനസ്സിലാക്കുന്നതുതന്നെ. ആടാനും പാടാനും കൊട്ടാനും അറിഞ്ഞാസ്വദിക്കാനും കോട്ടയം കഥകളുടെ കഥയ്ക്ക് അന്നു തെക്കൻ നാടുകളിൽ പ്രചാരമുണ്ടായി.

പിന്നീട് ഉത്രം തിരുനാളിൻെറ കാലത്ത് മഹാനടനായ നളനുണ്ണിയുടെ 'ഒന്നാം ദിവസ'ത്തെ നളനും ഹംസവും മലബാറിൽ വരെ പ്രശസ്തി നേടി. വലിയ കൊട്ടാരം കഥകളി യോഗത്തിലെ മറെറാരു പ്രശസ്ത നടനായിരുന്ന തിരുവല്ലാ കുഞ്ഞുപിള്ളയാണ് 'മൂന്നാം ദിവസ'ത്തെ ബാഹുകനെ അവതരിപ്പിച്ചത്. കഴിഞ്ഞ നൂററാണ്ടിൻെറ അവസാന പാദങ്ങളിൽ, ശ്രീമൂലം തിരുനാളിൻെറ കാലത്താണത്. ഈ നൂററാണ്ടിൻെറ ആദ്യമാണ് മാത്തൂർ കുഞ്ഞുപിള്ളപ്പണിക്കരും പിന്നീട് തകഴി ഗുരുകുഞ്ചുക്കുറുപ്പും നാലാം ദിവസത്തെ ബാഹുകന് ഒരു സമ്പ്രദായമുണ്ടാക്കി തെക്കും വടക്കും പ്രചരിപ്പിച്ചത്. ചുരുക്കത്തിൽ, ഇരുന്നൂറു വർഷം വേണ്ടിവന്നു, ഉണ്ണായിവാര്യരുടെ ഈ അനുപമ സാരസ്വതത്തിന് അരങ്ങിൽ സ്ഥാനം പിടിക്കാൻ. അതുതന്നെ അതിലെ



'വേർപെട്ടീടുകയില്ല വല്ലഭനെ ഈ ആപത്തിലും'–നളൻ (കലാമണ്ഡലം ഗോപി), ദമയന്തി (മാർഗി വിജയകുമാർ)



ബാഹുകനും ദമയന്തിയും (കലാമണ്ഡലം ഗോപി, മാർഗി വിജയകുമാർ)



നൂനമീ വഴിചെന്നാൽ കാണാം പയോഷ്ണിയാറും—നളനും ദമയന്തിയും

വളരെ വർഷങ്ങൾക്കുമുമ്പ് ശ്രീ.സി. അച്യുതമേനോൻ മുഖ്യമന്ത്രിയായിരിക്കുന്ന കാലത്ത് നളചരിതം സമ്പൂർണ്ണമായി തിരുവനന്തപുരം നഗരത്തിൽ അവതരിപ്പിച്ചിരുന്നു. പിന്നെ വർഷങ്ങൾക്കുശേഷം ഇങ്ങനെയൊരു യത്നത്തിന് മുന്നോട്ടുവന്നത് ദൃശ്യവേദി എന്ന സംഘടനയാണ്. ഇക്കഴിഞ്ഞ ആഗസ്ററ് 27 മുതൽ ആറു ദിവസമായി നളചരിതം തിരുവനന്തപുരത്തെ കാർത്തിക തിരുനാൾ തിയേറ്ററിൽ അവതരിപ്പിക്കുകയുണ്ടായി. ഒന്നാം ദിവസം മുതൽ നളചരിതം അവസാനിക്കുന്നതുവരെ യുള്ള ഓരോ ദിവസവും ആസ്വാദകരായെത്തിയവരുടെ നിര നളചരിതത്തോടുള്ള പുതിയ ആഭിമുഖ്യവും തികഞ്ഞ പ്രോത്സാഹനവും ആയിരുന്നു.

നളചരിതമേളയുടെ ഉദ്ഘാടകനായിരുന്ന ഡോ.കെ.അയ്യപ്പപ്പണിക്കർ പറഞ്ഞു: "ജീവിതത്തിൻെറ ധാർമ്മിക മൂല്യങ്ങൾ ഉറപ്പിക്കുന്നതോടൊപ്പം കലയെ സംബന്ധിച്ച സൗന്ദര്യശാസ്ത്രപരമായ ശിക്ഷണം കൂടി നല്കാനും നളചരിതം ആട്ടക്കഥയ്ക്ക് കഴിഞ്ഞിട്ടുണ്ട്. ഓരോ ആട്ടക്കഥയ്ക്കും സ്ഥായിയായ ഒരു ഭാവമുണ്ട്. അംഗിയായ ഒരൊററ രസമുണ്ട്. ആദ്യന്തം നിറഞ്ഞുനില്ക്കുന്ന ഒരൊററ പ്രമേയമുണ്ട്. ഇക്കാര്യത്തിൽ മററത് ആട്ടക്കഥയെക്കാളും പൂർണ്ണത ഉണ്ണായിവാര്യരുടെ നളചരിതത്തിനുണ്ട്.

കഥകളി സംഗീതത്തിലെ അദ്വിതീയ പ്രതിഭകളായ കലാമണ്ഡലം ശങ്കരൻ എമ്പ്രാന്തിരി, കലാമണ്ഡലം ഹരിദാസ് എന്നിവരുടെ ആലാപനം സദസ്സ് ഓരോ ദിവസവും ആകാംക്ഷയും ശ്രദ്ധയും കലർന്ന നിശ്ശബ്ദതയോടെ കേട്ടിരുന്നു. ഒപ്പം കലാമണ്ഡലം ഗോപിയാശാൻെറ നളൻ അഭിനയത്തിൻെറ സുവർണ്ണപഥമേറിയ അരങ്ങായിരുന്നു ഇത്.

പകൽനേരങ്ങളിൽ നടന്ന സെമിനാറിൽ എസ്.ഗുപ്തൻനായർ, ഡോ. വി.എസ്.ശർമ്മ, ഡോ.പുതുശ്ശേരി രാമചന്ദ്രൻ, പി.നാരായണക്കുറുപ്പ്, കിളിമംഗലം വാസുദേവൻ നമ്പൂതിരിപ്പാട്, ഡോ.ടി.എസ്.മാധവൻകുട്ടി, ഏററുമാനൂർ കണ്ണൻ, കലാമണ്ഡലം ഹൈദരാലി തുടങ്ങിയവർ പങ്കെടുത്തിരുന്നു.



ദൃശ്യവേദിയുടെ നളചരിതമേള ഉദ്ഘാടനം: ഡോ.കെ. അയ്യപ്പപ്പണിക്കർ.

മുഖ്യ കഥാപാത്രങ്ങളെ ആശ്രയിച്ചിരിക്കുന്ന രസാഭിനയത്തിൽ ഏതാനും മഹാനടന്മാർക്കുണ്ടായ കൗതുകാഭിനിവേശങ്ങളുടെ സദ്ഫലമാണെന്നോർക്കുക. നളനുണ്ണി, തിരുവല്ലാ കുഞ്ഞുപിള്ള, മാത്തൂർ കുഞ്ഞുപിള്ളപ്പണിക്കർ, ഗുരുകുഞ്ചുക്കുറുപ്പ്, കലാമണ്ഡലം കൃഷ്ണൻനായർ, വാഴേങ്കട കുഞ്ചുനായർ, കലാമണ്ഡലം ഗോപി എന്നീ നളനടന്മാരുടെ സാത്വികാഭിനയത്തികവ് നളചരിതത്തിന് രംഗസാഫല്യം നല്കി എന്നുസാരം. ഈ ഇതിഹാസത്തിലെ മററു കഥാപാത്രങ്ങളെ അവതരിപ്പിച്ച് പ്രസിദ്ധരായവരുടെ ഒരു പരമ്പരയുമുണ്ട്: ദമയന്തി നാരായണപിള്ള, കുറിച്ചി (ഹംസം) കുഞ്ഞൻ പണിക്കർ, കുടമാളൂർ കരുണാകരൻ നായർ, കോട്ടയ്ക്കൽ ശിവരാമൻ തുടങ്ങിയവർ.

ഇറവങ്കര നീലകണ്ഠനുണ്ണിത്താൻ, നെന്മാറ മാധവമേനോൻ, വെങ്കിട കൃഷ്ണഭാഗവതർ, ചേർത്തല കുട്ടപ്പക്കുറുപ്പ്, കലാമണ്ഡലം നീലകണ്ഠൻ നമ്പീശൻ എന്നിവരാണ് നളചരിതം അതിനാവശ്യമായ രസനിഷ്ഠയോടെ പാടി പ്രചരിപ്പിച്ച മുൻ തലമുറകളിലെ ഗായകർ. ഇങ്ങനെ പ്രതിഭാധനന്മാരായ അനേകം നടന്മാരും ഗായകരും സാധാരണ കഥകളിയിൽനിന്നു വ്യത്യസ്തമായി സൃഷ്ടിച്ചെടുത്ത ഒരു അഭിനയക്രമവും ആലാപനസമ്പ്രദായവും നളചരിതത്തിന് ഇന്നുണ്ട്. ആ അഭിനയക്രമം കലാമണ്ഡലം കൃഷ്ണൻ നായർ, 'നളചരിതം ആട്ടപ്രകാരം' എന്ന ഗ്രന്ഥത്തിൽ രേഖപ്പെടുത്തിവച്ചിട്ടുമുണ്ട്. എന്നിട്ടും കളരിയിൽ പഠിപ്പിക്കാനുള്ള യോഗ്യത നളചരിതത്തിനുള്ളതായി ആശാന്മാർ കരുതിയിട്ടില്ല.

കഥകളിയുടെ സാമാന്യ ധാരയിൽനിന്നു വേറിട്ടുനില്ക്കുന്ന ചില സവിശേഷതകൾ നളചരിതത്തിനുണ്ട്. ഒന്നാമതായി, അതിലാവിഷ്കൃതമാകുന്ന 'നരജീവിതമായ വേദന' പ്രേക്ഷകരെ അനുഭവിപ്പിക്കുക എന്നത് കോട്ടയം കഥകൾക്കുണ്ടാക്കിവച്ചിട്ടുള്ള ചിട്ടകൾകൊണ്ടുമാത്രം സാധിക്കുന്നതല്ല. ഇതിലെ എല്ലാ വാക്കിനും പദാർത്ഥാഭിനയം നിർവഹിക്കാനുള്ള മുദ്രകൾപോലും തികയാതിരിക്കെ, ആ 'സൂക്തിഗംഗാതരംഗസ്തോമത്തിൽ ആന്ദോളിത'മാകുന്ന രസധ്വനിയെക്കൂടി ഉൾക്കൊള്ളാൻ കഥകളിക്കെങ്ങനെ കഴിയുന്നു! കഴിയണം, കഴിയും എന്നു പലരേയും ചിന്തിക്കാൻ പ്രേരിപ്പിച്ചു എന്നതാണ് ഈ നളചരിതമേളയുടെ പ്രയോജനം.

ഉണ്ണായിവാര്യർ എഴുതിയത് കഥകളിയേയല്ല എന്നു കരുതുന്നവർ ഇന്നും ഉണ്ടായിരിക്കാം. കഥകളി അതിൻെറ സാഹിത്യത്തിലേക്കു കണ്ണുതുറക്കേണ്ടതില്ല എന്നു കരുതുന്നവരുമുണ്ടാകാം. അത്തരക്കാർ എന്നും ഉണ്ടായിരുന്നു. പക്ഷേ, കഥകളിയുടെ രസാഭിനയ സങ്കേതങ്ങൾക്കു വളരാനുള്ള സാധ്യതകൾ നളചരിതത്തിൽ എന്നെന്നും അവശേഷിക്കും. ഇതു മനസ്സിലാക്കിയാണ് നളചരിതം മാത്രം പഠിപ്പിക്കുന്ന ഒരു കലാമണ്ഡലം ഉണ്ടാകണമെന്ന് കുട്ടിക്കൃഷ്ണമാരാര് അഭിലഷിച്ചത്.

കേരള കലാമണ്ഡലത്തെ സർവകലാശാലയാക്കാൻ ബദ്ധപ്പെടുംമുമ്പ്, അവിടെ അഭ്യാസം പൂർത്തിയായവർക്കുവേണ്ടി, നളചരിതം മുഴുവൻ ചിട്ടപ്പെടുത്തുന്ന ഒരു കളരി ഉണ്ടാക്കാൻ ശ്രമിച്ചെങ്കിൽ എത്ര നന്നായിരുന്നു! മാർഗിയിൽ ആ വഴിക്കുള്ള ഒരു ശ്രമം ഡി.അപ്പുക്കുട്ടൻ നായർ തുടങ്ങിവച്ചു. പൂർത്തിയായില്ല. ഉറച്ച ചിട്ടയും രസാഭിനയത്തികവുമുള്ള കീഴ്പ്പടം കുമാരൻനായർ, കലാമണ്ഡലം ഗോപി, കോട്ടയ്ക്കൽ ശിവരാമൻ തുടങ്ങിയ ഗുരുക്കന്മാരുടെ ആശായ്മയിൽ നളചരിതം ചിട്ടപ്പെടുത്തി പഠിപ്പിക്കുകയാണ് കലാമണ്ഡലം ചെയ്യേണ്ട നല്ല കാര്യങ്ങളിലൊന്ന്.

രസഭാവനിരന്തരമായ ഒരു കളരിച്ചിട്ടകൊണ്ട് നളചരിതത്തെ ഒരു സമ്പൂർണ്ണ കഥകളിയാക്കണം. നാടകാഭിനയ സങ്കേതങ്ങളിലേക്ക് വഴുതിപ്പോകുന്ന സന്ദർഭങ്ങൾ നിലവിലുള്ള നളകഥാഭിനയക്രമങ്ങളിൽ വന്നുപോകുന്നതു നിയന്ത്രിക്കണം. കഥകളിത്തം നഷ്ടപ്പെടാതെ വാക്യാർത്ഥാഭിനയത്തിൻെറയും പാത്രസ്വഭാവാവിഷ്കാരത്തിൻെറയും ധ്വന്യാത്മകതയുടെയും നൂതനസങ്കേതങ്ങൾ കണ്ടെത്തി ചിട്ടപ്പെടുത്താനുള്ള ശ്രമകരമായ ജോലി കഴിവുള്ള ആശാന്മാർ ചെയ്തുതീർക്കേണ്ടിയിരിക്കുന്നു. ധ്വനി ആവിഷ്ക്കരിക്കുന്നതിന് ഒരുദാഹരണം നോക്കുക: രണ്ടാം ദിവസത്തെ കഥയിൽ "നൂനമീ വഴി ചെന്നാൽ, കാണാം പയോഷ്ണിയാറും" എന്ന ഭാഗത്ത് 'കുണ്ഡിനത്തിലേക്കുള്ള വഴി കാണിച്ചുകൊടുക്കുന്നു എന്ന ഭാവത്തിൽ നളൻ ദമയന്തിയെ മുന്നിൽ നടത്തി കുറച്ചുദൂരം മുന്നോട്ടുകൊണ്ടുപോയി സാവധാനം പിന്നോക്കം മാറുകയും ദമയന്തി തിരിഞ്ഞു നോക്കുമ്പോൾ നളനെ കാണാതെ ഓടിവന്ന് പിടിക്കുകയും ചെയ്യുന്ന രീതി' രണ്ടുമൂന്നു പ്രാവശ്യം അഭിനയിക്കുന്നതിലൂടെ ആ വരികളുടെ ധ്വനി–ദമയന്തിയെ ഒരു രക്ഷാസ്ഥാനത്തെത്തിച്ച് അവളെ വേർപെട്ടു പോകാനുള്ള നളൻെറ അന്തർഗതം–കഥകളിത്തം നഷ്ടപ്പെടാതെ രംഗത്തവതരിപ്പിക്കുകയാണ് സമർത്ഥനായ ഒരു നടൻ ചെയ്യുന്നത്. ധ്വനി ആവിഷ്കരിക്കാനുള്ള ഇത്തരം സങ്കേതങ്ങൾ കണ്ടെത്തുകയാണാവശ്യം. കഥകളി, ചടങ്ങുകളുടെ ഒരഴിയാച്ചങ്ങല മാത്രം ആയിരിക്കുന്നിടത്തോളംകാലം നളചരിതത്തിന് അരങ്ങിൽ പൂർണ്ണത ഉണ്ടാകില്ലെന്ന് പ്രൊഫ.എസ്. ഗുപ്തൻനായർ ഇതോടനുബന്ധിച്ചുനടന്ന ഒരു സെമിനാറിൽ പറയുകയുണ്ടായി.

ഒൻപതു മണിക്കൂറിൽ കുറയാത്ത നാലു രാത്രികൊണ്ട് അഭിനയിച്ചുതീർക്കാൻ പാകത്തിൽ അങ്കവിഭജനം ചെയ്തു രചിച്ച ഈ കഥ ഒരൊററക്കഥയാണെന്ന അറിവോടെ കാണാനുള്ള അവസരമായിരുന്നു ഈ നളചരിതമേള. സർവകലാപ്രസക്തിയുള്ള ഒരു ജീവിത പരിവർത്തനത്തിൻെറ സമഗ്ര ദർശനമാണിതു നമുക്കു നല്കുന്നത്. അതിന് ഒരൊററ രംഗം വിടാതെ മുഴുവൻ ആടിക്കാണുകതന്നെ വേണം. ആറുദിവസമായി മുപ്പത്തിരണ്ടു മണിക്കൂർകൊണ്ട് ദൃശ്യവേദി ഇതവതരിപ്പിച്ചപ്പോൾ ഏതാനും ചില രംഗങ്ങൾപോലും വിട്ടുകളഞ്ഞത് ഒരു വലിയ കുറവായനുഭവപ്പെട്ടു. ഒന്നാം ദിവസത്തെ കഥയിലെ പർവതനാരദ സംവാദം, അസുര രാക്ഷസ സംവാദം, മൂന്നാം ദിവസത്തെ കഥയിലെ പർണാദപ്രവേശം, നാലാം ദിവസത്തെ ഋതുപർണ്ണൻെറ ഭീമരാജസന്ദർശനം എന്നീ പ്രായേണ അപ്രധാനങ്ങളായ ചില രംഗങ്ങൾ മാത്രമാണിവിടെ ഒഴിവാക്കിയത്.



കലാമണ്ഡലം ഗോപിക്ക് ദൃശ്യവേദിയുടെ ഉപഹാരം പ്രൊഫ.എസ്.ഗുപ്തൻനായർ നൽകുന്നു.

നാലാം ദിവസത്തിൻെറ ഉത്തരഭാഗം, സമയക്കുറവുകൊണ്ടാകാം, ശീഘ്രഗതിയിലവസാനിപ്പിക്കേണ്ടിവന്നതും ഉചിതമായില്ല. എന്നാൽ, ഒന്നും നാലും ദിവസത്തെ കഥകളിലെ പുറപ്പാട് (നിലപ്പദം) ഉൾപ്പെടെ പാട്ടുകാർക്കു പോലും വശപ്പെട്ടുകിട്ടിയിട്ടില്ലാത്ത രംഗങ്ങൾ വരെ അവതരിപ്പിക്കുകയും ചെയ്തു. ഒന്നാം ദിവസം ഉത്തരഭാഗത്തിലെ നാരദൻ, ഭീമരാജാവ്, രണ്ടാംദിവസത്തെ സാർത്ഥവാഹൻ, ചേദിരാജ്ഞി, സുദേവൻ, മൂന്നാം ദിവസത്തെ കലി, നാലാം ദിവസത്തെ ഭീമൻ, പുഷ്കരൻ, ഹംസം, നാരദൻ തുടങ്ങിയ വേഷങ്ങൾ അരങ്ങത്ത് എത്രയോ അപൂർവമാണ്! ഇതിൽ ചിലതൊക്കെ അരങ്ങിൽ ആദ്യമല്ലേ എന്നു പോലും സംശയമുണ്ട്.



കലാമണ്ഡലം ശങ്കരൻ എമ്പ്രാന്തിരിയും കലാമണ്ഡലം ഹരിദാസും പാടുന്നു.

ഒന്നാം ദിവസത്തെ നാരദപ്രവേശത്തിലാരംഭിച്ച് നാലാം ദിവസം കഥാന്ത്യത്തിലെ നാരദ പ്രവേശത്തിൽ അവസാനിച്ചപ്പോൾ, 'ഭഗവൻ നാരദ, വന്ദേഹം' എന്നു വീണ്ടും ഒരു നളകഥ പ്രേക്ഷക മനസ്സിൽ ആരംഭിക്കുകയായി. 'തമഃപ്രകാശ ശബളശ്രീ'യാർന്ന ജീവിതത്തിൻെറ നിരന്തമായ ചാക്രികഗതിയെക്കുറിച്ചുള്ള ബോധമാണ് ഒന്നും വിടാതെയുള്ള നളകഥയുടെ സമഗ്രദർശനം നല്കുന്ന അനുഭവപാഠം.

നായികാനായകന്മാർ തൊട്ടുള്ള മുഖ്യ കഥാപാത്രങ്ങളെയെല്ലാം ആദ്യന്തം ഒരേ നടന്മാർ തന്നെയാണ് മിക്കവാറും അവതരിപ്പിച്ചത്. മൂന്നാം ദിവസം കാർക്കോടക ദംശനത്താൽ നളൻ ബാഹുകനാകുന്നതും, നാലാം ദിവസം 'ഭുജഗേന്ദ്രദത്ത വസനം ചാർത്തി' ബാഹുകൻ നളനാകുന്നതുമായ രംഗക്രിയകൾക്കുവേണ്ടി ആ ദിവസങ്ങളിലെ വെളുത്ത നളനെ ഇഞ്ചക്കാട്ടു രാമചന്ദ്രൻപിള്ള അവതരിപ്പിച്ചതൊഴിച്ചാൽ ശേഷം നള–ബാഹുക വേഷം മുഴുവൻ കലാമണ്ഡലം ഗോപിയുടേതായിരുന്നു. സൂക്ഷ്മവും ബലിഷ്ഠവുമായ കഥകളിസങ്കേതങ്ങളിൽ അയവു വരുത്താതെ തന്നെ, ഇതിവൃത്താനുസാരിയായ രസാഭിനയത്തെ ലയിപ്പിച്ചുകൊണ്ടുള്ള ഗോപിയുടെ ഭാവപ്രകാശനം ആദ്യവസാനം വിസ്മയകരമായിരുന്നു. യുവാവെങ്കിലും, പ്രഗല്ഭ നടനായ മാർഗി വിജയകുമാറാണ് ആറുദിവസവും ദമയന്തിയുടെ വേഷമിട്ടത്. ഒന്നാം ദിവസത്തെ കഥയിൽ, നിജസാധ്യം വെടിഞ്ഞ് ദേവന്മാരുടെ പ്രണയദൂതനായി കുഴഞ്ഞ മനസ്സോടെ നായികാന്തഃപുരത്തിലെത്തുന്ന നളനും, അപരിചിതനായ ആഗതനിൽ ആത്മവല്ലഭസാദൃശ്യം കണ്ട് ആശങ്കാകുലയാകുന്ന ദമയന്തിയും

തമ്മിലുണ്ടാകുന്ന ആദ്യത്തെ കൂടിക്കാഴ്ച മുതൽ, രണ്ടാം ദിവസത്തെ സാമ്യമകനോതു ശൃംഗാരപ്പദം, പിന്നീട് കലിപ്രേരണാൽ മുഢപ്രായ മനസ്സായ നളന്റെ ദമയന്തീപരിത്യാഗം, ഒടുവിൽ നാലാംദിവസത്തെ അത്യന്തം നാടകീയമായ പുനസ്സമാഗമംവരെ, ഈ കഥയിൽ ഭൈമീനളന്മാർ–കലാമണ്ഡലം ഗോപിയും വിജയനും–ഒന്നിച്ചുവരുന്ന രംഗങ്ങൾ ഓരോന്നും, കാർത്തികതിരുനാൾ തിയേറ്ററിലെ നിറഞ്ഞ സദസ്സിന് നേത്രോത്സവമായി മാറി എന്ന് അതിശയോക്തി കൂടാതെ പറയാം.

മൂന്നും നാലും ദിവസത്തെ വെളുത്ത നളൻ, രണ്ടാം ദിവസത്തെ പുഷ്കരൻ, കാട്ടാളൻ എന്നീ പാത്രങ്ങളെ അവതരിപ്പിച്ച ഇഞ്ചക്കാട്ടു രാമചന്ദ്രൻപിള്ള മുമ്പെന്നത്തെക്കാളും അതീവ ശ്രദ്ധയോടെയാണ് ഉണ്ണായിയുടെ വാക്കുകളെ ദൃശ്യവത്കരിച്ചത്. വിശേഷിച്ചും മൂന്നാം ദിവസത്തെ വെളുത്ത നളന്റെ ഭാഗം കരടില്ലാത്ത ചിട്ടയിൽ ആവിഷ്കരിച്ചതു ശ്രദ്ധേയമായി. ഓയൂർ കൊച്ചുഗോവിന്ദപ്പിള്ളയുടെ ഹംസവും, നെല്ലിയോടു വാസുദേവൻ നമ്പൂതിരിയുടെ കലിയും ഇല്ലാതെ ഒന്നും രണ്ടും ദിവസത്തെ കളികൾ സങ്കല്പിക്കാൻ പോലും തെക്കർക്കു വയ്യെന്നായിട്ടു കാലമെത്രയായി! ഇവിടെ കലിയുടെ ആട്ടം തികഞ്ഞ ഔചിത്യത്തോടെ അതിന്റെ സമഗ്രത വിടാതെ ഒതുക്കി ആടി എന്നതും എടുത്തുപറയേണ്ടതാണ്.

വൈക്കം കരുണാകരൻ, ആററിങ്ങൽ പീതാംബരൻ, കലാമണ്ഡലം രതീശൻ, മാർഗി വിജയൻപിള്ള, മാർഗി ഹരിവത്സൻ, ഏററുമാനൂർ കണ്ണൻ, കലാമണ്ഡലം വിജയൻ, മാർഗി രവീന്ദ്രൻപിള്ള, ചാത്തന്നൂർ കൊച്ചുനാരായണപിള്ള, മാർഗി സുരേഷ്, കോട്ടയ്ക്കൽ രവികുമാർ, ബാലസുബ്രഹ്മണ്യം, സുകുമാരൻ തുടങ്ങി മുപ്പതോളം കലാകാരന്മാർ പങ്കെടുത്തു.

കലാമണ്ഡലം ശങ്കരൻ എമ്പ്രാന്തിരി, കലാമണ്ഡലം ഹരിദാസ്, ഫാക്ററ് ദാമു എന്നിവരുടെ സംഗീതംകൊണ്ട് അനുഗൃഹീതമായി മേളയുടെ ആറുദിവസവും. ശോകസ്ഥായിയിലുള്ള ഈ നിസ്തുല പ്രേമകാവ്യത്തിലെ ഓരോ വാക്കും ഭാവംനോക്കി, അക്ഷരസ്ഫുടതയും അർത്ഥവ്യക്തിയും നല്കി, മേളം നിയന്ത്രിച്ചും രസസന്നിവേശം ചെയ്തും, ഇണക്കം കലർന്ന് ആലപിക്കാൻ എമ്പ്രാന്തിരി–ഹരിദാസ് ടീമിനുള്ള അനുപമമായ കഴിവ്. മുമ്പെന്നത്തെക്കാളും തെളിയിച്ച സന്ദർഭമായിരുന്നു ഇത്. ഡോ.അയ്യപ്പപ്പണിക്കർ പറഞ്ഞതുപോലെ, എമ്പ്രാന്തിരിയും ഹരിദാസും ചേർന്നു നളചരിതം പാടുമ്പോൾ പ്രേക്ഷകൻ തന്റെ കണ്ണ് നടനും ചെവി ഗായകനും നല്കാൻ ഒരുപോലെ ബാധ്യസ്ഥനാകുന്നു. ഇങ്ങനെ ഒരു ഭാവസംഗീതം വേറെയില്ല. സദനം വാസുദേവൻ, കലാമണ്ഡലം രാമൻ നമ്പൂതിരി, മാർഗി കൃഷ്ണദാസ്, സദനം ശ്രീധരൻ, കലാമണ്ഡലം ശശി, കോട്ടയ്ക്കൽ രവി, മാർഗി രത്നാകരൻ, മോഹനചന്ദ്രൻ, വേണുഗോപാൽ തുടങ്ങിയ മേളക്കാരിൽ ചിലരെങ്കിലും സന്ദർഭങ്ങളുടെ ഭാവമറിഞ്ഞ് മേളം കൈകാര്യം ചെയ്യേണ്ടതെങ്ങനെയെന്നു കാട്ടിത്തന്നു. അണിയറ ശില്പിയായ ആർ.എൽ.വി.സോമദാസിന്റെ ശില്പവൈദഗ്ദ്ധ്യം കളിക്ക് മികച്ച ആഹാര്യശോഭ നല്കി.

നളനെ അഥവാ ദമയന്തിയെ അഥവാ നളചരിത സംഗീതത്തെ ആദ്യന്തം തുടർച്ചയായവതരിപ്പിക്കാനുള്ള അവസരം ഇത്രത്തോളം ഇതിനുമുമ്പ് തങ്ങൾക്കുണ്ടായിട്ടില്ലെന്ന് കലാമണ്ഡലം ഗോപിയും മാർഗി വിജയകുമാറും ശങ്കരൻ എമ്പ്രാന്തിരിയും ഒരുപോലെ പറയുകയുണ്ടായി.

പാഠഭേദങ്ങളും അർത്ഥസന്ദിഗ്ദ്ധതകളുംകൊണ്ട് ആട്ടം വികലമാകുന്ന സന്ദർഭങ്ങൾ നളചരിതത്തിൽ ധാരാളമുണ്ട്. ഇതേ സംബന്ധിച്ച് കലാകാരന്മാരും സഹൃദയരും ഒന്നിച്ചിരുന്നുള്ള ചർച്ചകൾ ഇവിടെയുണ്ടായി. ആട്ടത്തിലെ അനൗചിത്യങ്ങൾ പരിഹരിക്കുന്നതിന് സഹായകമായ നടനിർദ്ദേശങ്ങൾ ചിലതെല്ലാം അംഗീകരിക്കപ്പെട്ടു. ഉദാഹരണത്തിന്, ഇന്ദ്രാദിദേവകളെ കാണുന്നിടത്ത് കലിയോടൊപ്പം ദ്വാപരനു പ്രവേശമില്ല. 'വയ്ക്ക ചൂതിനായെന്നെപ്പണയം' എന്നും മററുമുള്ള കലിവാക്യങ്ങൾ ദ്വാപരൻ ആടുന്നത് ഇതിവൃത്തഗതിക്കു ചേർന്നതല്ല. 'പേടിക്കേണ്ട വരുവനരികേ' എന്ന ശ്ളോകം ആടി, കാട്ടുതീയിൽ പ്രവേശിച്ച്, കാർക്കോടകന്റെ അഗ്നിഭയം നീക്കിയതിനുശേഷമാണ് നളന്റെ 'കത്തുന്ന വനശിഖിമധ്യഗൻ' എന്ന പദത്തിന്റെ ആട്ടം ആരംഭിക്കേണ്ടത്. 'വിധിയന്ത്രത്തിരിപ്പും ഊന്നി', 'അവടങ്ങൾ സങ്കടങ്ങൾ', 'ഭൂരിയത്നമഖിലം മമ സഫലം' തുടങ്ങി അനേക സന്ദർഭങ്ങൾ ഇതുപോലെ അർത്ഥനിഷ്കർഷയോടെ ആടുകയുണ്ടായി. നാലാം ദിവസം ദമയന്തിയുടെ ചാരിത്രശുദ്ധിയിൽ ആശങ്കാകുലനായി, കേശിനിയോട് അകത്തു കത്തിയുള്ള കുത്തുവാക്കുകൾ പറയുന്ന നളൻ, പിന്നീട് ഭൈമിയോടു നേരിട്ട് കോപാരംഭ കടുക്തികൾ ചൊരിയുന്നതിനിടയിൽ 'ആനന്ദതുന്ദില'നാകുന്നതിന്റെ ഔചിത്യാനൗചിത്യങ്ങൾ ഇവിടെ വളരെ ചർച്ച ചെയ്യപ്പെട്ടു. 'ഉചിതമപരവരണോദ്യമ'വും 'നന്നിതുസുന്ദരി, നിൻ തൊഴിൽനിർണ്ണയ'വും മററുംപോലെ 'ആനന്ദതുന്ദിലനായി' എന്ന ഭാഗവും വിപരീതലക്ഷണയിലാടേണ്ടതാണെന്ന അഭിപ്രായം കലാമണ്ഡലം ഗോപി ആട്ടത്തിൽ അംഗീകരിച്ചതായി തോന്നിയില്ല. എന്നാൽ 'ഇരുവർ പിരിവർ' എന്നതിന്, ഇരുവർ . പിരിയുകയാണെന്നുതന്നെ മുദ്ര കാണിച്ച്, ശോകദർപ്പാമർഷങ്ങൾ നിറഞ്ഞ ആ സന്ദർഭത്തിലെ യഥാർത്ഥ നളഹൃദയം അർത്ഥനിഷ്കർഷയോടെ പ്രകാശിപ്പിച്ചു.

ഈ മേളയിൽ കണ്ടതും കേട്ടതുമെല്ലാം നളചരിതം വീണ്ടും വീണ്ടും പഠിക്കാൻ നമ്മെ പ്രേരിപ്പിക്കുന്നു. മേള ഉദ്ഘാടനം ചെയ്ത ഡോ.അയ്യപ്പപ്പണിക്കർ പറഞ്ഞതുപോലെ, ജീവിതത്തിന്റെ ധാർമ്മികമൂല്യങ്ങളിലും കഥകളിയുടെ സൗന്ദര്യമൂല്യങ്ങളിലും ശിക്ഷണം നല്കുന്ന ഒന്നായിത്തീർന്നു നളചരിതമേള.









ഉണ്ണിക്കൃഷ്ണൻ



ദേശീയ സാഹിത്യ സംഗമം ശ്രീലങ്കൻ എഴുത്തുകാരനായ എതിരവീര ശരത്ചന്ദ്ര ഉദ്ഘാടനം ചെയ്യുന്നു.

# ശിവരാത്രിമണപ്പുറത്ത് ഒരു മാനസോത്സവം

ആലുവാ ശിവരാത്രി മണൽപ്പുറം ഈ ഓണനാളുകളിൽ പ്രസക്തമായ ഒരു സാഹിത്യ സംവാദത്തിന് സാക്ഷ്യം വഹിച്ചു. സുരഭി കലാ സാംസ്കാരിക സംഘടനയുടെ നേതൃത്വത്തിൽ സെപ്തംബർ 17 മുതൽ 20 വരെ പെരിയാറിന്റെ തീരത്തു നടന്ന 'മാനസോത്സവ്-94', ഇന്ത്യയിലെ 22 ഭാഷകളിലുള്ള പ്രമുഖ സാഹിത്യകാരന്മാരെ പങ്കെടുപ്പിച്ചുകൊണ്ടു നടത്തപ്പെട്ട ഉജ്ജ്വലമായ ഒരു സാഹിത്യ സദിരുതന്നെയായിരുന്നു. അഖണ്ഡ ദേശീയതയ്ക്കും, ദേശത്തിന്റെ വൈവിദ്ധ്യപൂർണ്ണമായ സംസ്കാരങ്ങളുടെ ഉചിതമായ സമന്വയത്തിനുമായി വിഭാവന ചെയ്യപ്പെട്ട ഈ സാഹിത്യോൽസവം മലയാളികൾക്ക് ഒരു പുതിയ അനുഭവമായി. കാഷ്മീർ മുതൽ കന്യാകുമാരി വരെയുള്ള വ്യത്യസ്ത ഭാഷാസമൂഹങ്ങളെ പ്രതിനിധാനം ചെയ്തുകൊണ്ട് ഏകദേശം നൂറിൽപ്പരം സാഹിത്യകാരന്മാരും സാഹിത്യകാരികളും മാനസോത്സവ്-94-ൽ പങ്കെടുത്തിരുന്നു. ശ്രീ.ബാലചന്ദ്രൻ ചുള്ളിക്കാടിന്റെ സമ്പൂർണ്ണ നേതൃത്വത്തിൻ കീഴിലായിരുന്നു മാനസോത്സവ് സംഘടിപ്പിക്കപ്പെട്ടിരുന്നത്. സമ്മേളനത്തിന്റെ പ്രധാന പ്രമേയം 'എന്റെ രചനകൾ, എന്റെ കാലഘട്ടം' എന്നതായിരുന്നു. ഈ കൂടിച്ചേരൽ പുതിയൊരു പാരസ്പര്യവും സഹജബോധവും നമ്മുടെ സംസ്കാരത്തിന് സംഭാവന ചെയ്തേക്കാം.

സെപ്തംബർ 17-നു രാവിലെ ഉദ്ഘാടനച്ചടങ്ങിനു മുമ്പ് കേരളീയ കലകളുടെ ഘോഷയാത്ര മണൽപ്പുറത്തെ സുരഭിലമാക്കി. തിരുവാതിരക്കളി, പരിചമുട്ട്, ആനപ്പുറത്തെ കുടമാററം, കളരിപ്പയററ്, കാവടിതുള്ളൽ തുടങ്ങിയവ പെരിയാററിൻതീരത്ത് ഒരു വടക്കൻ പൂരത്തിന്റെ പൊലിമ വിതറി. കലാജാഥയ്ക്കുശേഷം ഉദ്ഘാടനച്ചടങ്ങ് ആരംഭിക്കുമ്പോൾ മണൽപ്പുറത്തിന്റെ ഭൂമിക്ക് ചൂടേറിയിരുന്നു.

കേരളീയ തറവാടിന്റെ പൂമുഖ മാതൃകയിൽ സംവിധാനം ചെയ്യപ്പെട്ടിരുന്ന വേദിയിൽ (അലങ്കാരത്തിന് കിളിക്കൂട്, ഗ്രാമഫോൺ, ചിത്രഫലകങ്ങൾ, പടിക്കെട്ട്) നിലവിളക്കിന് തിരികൊളുത്തി മാനസോത്സവിനു തുടക്കം കുറിച്ചത് ഏഷ്യൻ നാടകപ്രതിഭയും ശ്രീലങ്കൻ ദേശീയ സാഹിത്യകാരനും നയതന്ത്രപ്രതിനിധിയുമൊക്കെയായ ശ്രീ.യദിരവീര ശരത്ചന്ദ്രയായിരുന്നു. കേന്ദ്രസാഹിത്യ അക്കാദമി ചെയർമാൻ ഡോക്ടർ യു.ആർ.അനന്തമൂർത്തി, ശ്രീ.എം.ടി.വാസുദേവൻനായർ തുട

ങ്ങിയവർ സമ്മേളനത്തിൽ സംബന്ധിച്ചിരുന്നു. സുരഭിയുടെ ചെയർമാനായ ശ്രീ.എൻ.വേണു ഗോപാലാണ് ചടങ്ങിന് സ്വാഗതം ആശംസി ച്ചത്. ''ദേശീയോദ്ഗ്രഥനത്തിനും സമാധാ നത്തിനും സാംസ്കാരിക ലയാത്മകതയ്ക്കും വേണ്ടി പ്രവർത്തിക്കുവാൻ പ്രതിബദ്ധമായ ഒരു സന്നദ്ധ സാംസ്കാരിക സംഘടനയാണ് സുരഭി. സമകാല സാമൂഹ്യ-രാഷ്ട്രീയ-സാംസ്കാരിക കാലാവസ്ഥ അപകടകരമായ ഒരു തകർച്ചയെക്കുറിച്ച് നമുക്ക് മുന്നറിയിപ്പു നൽകുന്നു. അതിനു കാരണം ആത്മാഭി മാനമില്ലായ്മയും ആത്മവിശ്വാസ രാഹിത്യ വുമാണ്. മാനുഷികതയുടെ സൗന്ദര്യാത്മ കമായ പ്രകാശനവിധമാണ് സാഹിത്യം. അത് പരസ്പര സംവാദത്തിൻെറ ഏററവും ശക്തമായ ആയുധമാണ്. അതുകൊണ്ടാണ് സുരഭി 22 ഇന്ത്യൻ ഭാഷകളിലേയും സാഹി ത്യകാരെ ഉൾപ്പെടുത്തി ഇത്തരത്തിലൊരു സാഹിത്യ സമ്മേളനം സംഘടിപ്പിച്ചത്.'' സുരഭിയുടെ നൂതനവും വ്യത്യസ്തവുമായ സാംസ്കാരിക ലക്ഷ്യത്തിന് ഭാവുകങ്ങൾ നേർന്നുകൊണ്ട് ശ്രീ.യദിരവീര ശരത്ചന്ദ്ര പറഞ്ഞു; ''സാഹിത്യത്തിലൂടെ യഥാർത്ഥ ജീവിതത്തിൻെറ മറുപുറം കാണിക്കാനും ഏതു ജീവിതാവസ്ഥയിലുമുള്ള, അനുഭവ തീക്ഷ്ണതയുമുള്ള കഥാപാത്രങ്ങളെ നൽ കാനും കഴിയുന്നതാണ് സാഹിത്യകാരൻെറ നേട്ടം. എൻെറ രചനകൾ മുഖ്യമായും ശ്രീലങ്കയിലെ സൈദ്ധാന്തിക പാരമ്പര്യത്തെ പുനഃസൃഷ്ടിക്കുവാൻ ശ്രദ്ധിക്കുന്നവയാണ്. ഈദൃശ പ്രവർത്തനം നമ്മുടെ ജനതയുടെ ആത്മീയജീവിതത്തെ സമ്പുഷ്ടമാക്കും എന്ന വിശ്വാസമാണ് എനിക്കുള്ളത്. സൃഷ്ടു ന്മുഖമായ സാഹിത്യം സഫലീകരിക്കാൻ ശ്രമിക്കുന്ന ലക്ഷ്യമിതാണെന്ന് ഞാൻ വിശ്വസിക്കുന്നു. വായനക്കാരനെ സംബന്ധി ച്ചിടത്തോളം ഇവ നിത്യജീവിതത്തിൽ അ യാൾക്ക് അനുഭവിക്കാൻ കഴിയാത്ത അ സംഖ്യം ഘടകങ്ങൾ നൽകുന്നു. സ്വന്തം ആർജ്ജിത അനുഭവത്തിലേക്ക് ഒരു മുതൽ ക്കൂട്ടായി അവ പരിണമിക്കുന്നു. മാത്രമല്ല, ഈ അനുഭവങ്ങൾ മനുഷ്യാവസ്ഥയെക്കു റിച്ചും അതിൻെറ സുഖദുഃഖങ്ങളെക്കുറിച്ചും വിജയാപജയങ്ങളെക്കുറിച്ചും കൂടുതൽ മന സ്സിലാക്കാൻ അനുവാചകനെ സഹായിക്കുന്നു. ചുരുക്കത്തിൽ ജീവിതത്തെത്തന്നെ അയാൾ മനസ്സിലാക്കുന്നു, അതിൻെറ വെല്ലുവിളി കളെയും.

ഇത്തരത്തിലൊരു സാംസ്കാരിക കൂട്ടാ യ്മയിൽ പങ്കാളിയാവാനായതിൻെറ ആ ഹ്ളാദത്തോടെയാണ് ഡോ.യു.ആർ.അന ന്തമൂർത്തി തൻെറ പ്രഭാഷണം ആരംഭിച്ചത്. ''ബ്ലേയ്ക്ക് ഒരിക്കൽ തൻെറ രചനകളെ ക്കുറിച്ച് ഇങ്ങനെ പറഞ്ഞു-ഇതെൻേറതാണ് എങ്കിലും എൻേറതല്ല. സർഗ്ഗാത്മകതയുടെ മഹത്തായ സങ്കീർണ്ണത ബ്ലേയ്ക്കിൻെറ ഈ വാക്കുകളിലുണ്ട്. സൃഷ്ടികർത്താവിൻെറ ആത്മാവിലാണ് ഓരോ സാക്ഷാത്കാരവും സംഭവിക്കുന്നത്. എന്നാൽ സൃഷ്ടി അയാളിൽ മാത്രമായി ഒതുങ്ങിനിൽക്കുന്നില്ല. ജനങ്ങ ളാണ് അയാൾക്ക് ഭാഷ നൽകിയത്. ഒരെഴുത്തുകാരനെന്ന നിലയ്ക്ക് എനിക്ക് ആത്യന്തികമായി സംതൃപ്തി ലഭിക്കുക 'ഇതെൻേറതാണ്, എങ്കിലും എൻേറതല്ല' എന്നുപറയാനാവുമ്പോഴാണ്. ഈ അവസ്ഥ ഒരു പ്രോജക്ടല്ല. ഇത്തരമൊരവസ്ഥയിലേ ക്കുള്ള യാത്ര മുൻകൂട്ടി തീരുമാനിക്കാനുമാവില്ല. അത് സ്വയമേവ സംഭവിക്കേണ്ട ഒന്നാണ്. നാമോരോരുത്തരും വ്യത്യസ്തരാണ്. അപ്പോഴും നമുക്കിടയിൽ പങ്കുവയ്ക്കാവുന്ന നിരവധി സമാന ഘടകങ്ങളുണ്ട്.''

മലയാള ഭാഷയുടെ സ്വീകാര്യ ക്ഷമതയേ യും സഹഭാവത്തേയും സംബന്ധിച്ചാണ് ശ്രീ.എം.ടി.വാസുദേവൻനായർ അദ്ദേഹ ത്തിൻെറ ഹ്രസ്വഭാഷണത്തിൽ സൂചിപ്പിച്ചത്- ''പ്രാദേശിക ഭാഷാടിസ്ഥാനത്തിൽ വിശ്വ സാഹിത്യം ചിതറിക്കിടക്കുകയാണ്. ഇന്ത്യൻ ഭാഷകളിൽ ഇന്നുണ്ടാകുന്ന മികച്ച രചനക ളെല്ലാം പലപ്പോഴും ഇംഗ്ളീഷ് പരിഭാഷ വഴിയാണ് നമുക്കു ലഭിക്കുന്നത്. മററു ഭാഷയിലെ മികച്ച കൃതികളുടെ പരിഭാഷ ലഭിക്കാൻ ഒരു ട്രാൻസ്ലേഷൻ ബാങ്ക് ഉണ്ടാവണം. മലയാളത്തിൽ കഥാസാഹിത്യം മരിക്കുകയാണെന്ന് ഒരു ഘട്ടത്തിൽ പ്രചാ രണമുണ്ടായിരുന്നു. കഥ മരിക്കുന്നില്ലെന്നതിനു തെളിവായി ഞങ്ങൾ ഇപ്പോഴും എഴുതിക്കൊ ണ്ടിരിക്കുന്നു.

ഉദ്ഘാടനാനന്തരം, 17-ന് ഉച്ചയ്ക്കുശേഷ മാണ് സമ്മേളനം അതിൻെറ പ്രധാന ചർച്ചാപ്രമേയത്തിലേക്കു കടന്നത്. 'എൻെറ രചനകൾ, എൻെറ കാലഘട്ടം' എന്ന വിഷയത്തെക്കുറിച്ചു സംസാരിക്കാൻ ഓരോ പ്രതിനിധിക്കും നൽകിയ സമയം അഞ്ചു മിനിട്ടായിരുന്നു. തിരക്കിട്ട ഒരു പ്രസംഗ മൽസരത്തിലേക്ക് വീണുപോകുമായിരുന്ന ഈ യജ്ഞത്തെ സമയോചിതമായ ഇട പെടൽകൊണ്ടു രക്ഷിച്ചത് മാനസോ ത്സവ്-94-ൻെറ സ്വാഗതസംഘം ചെയർമാ നായ ശ്രീ.ബാലചന്ദ്രൻ ചുള്ളിക്കാടായിരുന്നു. ഇതൊരു അക്കാദമിക് സെമിനാറല്ലെന്നും ആകയാൽ ഒരു പ്രത്യേക വിഷയത്തിൽ മാത്രമൂന്നി എല്ലാവരും സംസാരിക്കണമെ ന്നില്ലെന്നും അദ്ദേഹം നിർദ്ദേശിക്കുക യുണ്ടായി. മാത്രവുമല്ല അനുവദിക്കപ്പെട്ട സമയം ഒരു കവിത ചൊല്ലിയോ കഥാഭാഗം വായിച്ചോ സമ്പന്നമാക്കാമെന്നു കൂടി അദ്ദേ ഹം പറഞ്ഞു. ഉച്ചമയക്കത്തിൻെറ ആലസ്യ ത്തിലേക്കു വഴുതിവീഴുമായിരുന്ന ഒരു ദുർഘട സംവാദം ഒഴിഞ്ഞുകിട്ടിയതിൻെറ സന്തോഷ ത്തോടെ പ്രതിനിധികൾ തങ്ങളുടെ കവിത കളും കഥാഭാഗങ്ങളും വായിക്കാനാരംഭിച്ചു. എങ്കിലും ചിലർ മുൻകൂർ തീരുമാനിച്ചിരുന്ന [illegible] ആത്മകഥാപരമായ പ്രഭാഷ ണത്തിലൂടെ വേദിയെ പലപ്പോഴും നിസ്സംഗ തയിലേക്കു നയിച്ചു. തങ്ങളുടെ ജനനത്തീ യതിയും ശൈശവാനുഭവങ്ങളുമൊക്കെ ചിലർ അനുചിതമായി ആവിഷ്കരിച്ചുതുടങ്ങിയ പ്പോൾ വിശ്രുതസാഹിത്യ പ്രതിഭകൾ കൈ യടിച്ചോ കൂവിവിളിച്ചോ തങ്ങളുടെ പ്രതിഷേധം രേഖപ്പെടുത്തി. അധികമാരുംതന്നെ 'എൻെറ രചനകൾ, എൻെറ കാലഘട്ടം' എന്ന വിഷയത്തെക്കുറിച്ചു സംസാരിച്ചില്ല. പകരം ഈ വിഷയത്തെ പുരസ്കരിച്ചുള്ള തങ്ങളുടെ അഭിപ്രായങ്ങൾ രേഖപ്പെടുത്തിയ പ്രബന്ധ ങ്ങൾ സുരഭിയുടെ കൗണ്ടറിൽ ഏൽപ്പിക്കു കയാണുണ്ടായത്. അവ പുസ്തകരൂപത്തിൽ പിന്നീട് പ്രസിദ്ധീകരിക്കുമെന്ന് സുരഭിയുടെ സംഘാടകർ പറയുകയുണ്ടായി.

സമ്മേളനത്തിൻെറ ആദ്യദിവസം ഏററവും ജനശ്രദ്ധ നേടിയ പ്രഭാഷണം പഞ്ചാബിൻെറ സാഹിത്യകാരണവരായ സന്ത്സിങ് ഷേ ക്കോണിൻേറതായിരുന്നു. 86 വയസ്സുപിന്നിട്ട ശ്രീ.ഷേക്കോൺ 1930-കളിൽ കേരളത്തി ലെത്തിയിട്ടുണ്ട്. വൈക്കം സത്യാഗ്രഹത്തിൽ പങ്കെടുക്കുവാനായിരുന്നു അദ്ദേഹം കേരള ത്തിൽ മുമ്പെത്തിയത്. ''ഞാൻ ജാട്ടാണ്. കെ.പി.എസ്.ഗില്ലിൻേറയും ദേവിലാലി ൻേറയും ബിയാന്ത് സിങ്ങിൻേറയും അതേ വർഗ്ഗം. ആദ്യം എനിക്കൊരു ഗുസ്തിക്കാര നാകണമെന്നായിരുന്നു ആഗ്രഹം. ആരോഗ്യ സ്ഥിതി മോശമായതിനാൽ അതു നടക്കാതെ പോയി. രണ്ടാമത്തെ മോഹം കൊള്ളക്കാര നാകണമെന്നായിരുന്നു. പഞ്ചാബിലെ പകുതി ക്രിമിനൽ സ്വഭാവമുള്ള കർഷക കുടുംബ ത്തിൽ ജനിച്ചാൽ മോഹിക്കാവുന്നതിൻെറ പരമാവധിയാണിത്. രണ്ടു മോഹങ്ങളും സാധിക്കാതെ വന്നപ്പോഴാണ് എഴുതിനോ ക്കിയത്. ഇംഗ്ളീഷിൽ കുറച്ചു വരികൾ, കവിതയെന്നപേരിൽ. അടുത്ത വീട്ടിൽ ബാഡ് മിൻറൺ കളിക്കുന്ന പെൺകുട്ടിയെ എൻെറ വീട്ടിലെ ജനലിലൂടെ ഞാൻ ഒളിഞ്ഞുനോക്കു മായിരുന്നു. ഈ അനുഭവമാണ് ആദ്യകവിത യുടെ പ്രചോദനം. പിന്നെ മാദ്ധ്യമം പഞ്ചാബിയാക്കി. ഒടുവിൽ ഒരെഴുത്തുകാര നായി.''

ഒരാൾ പ്രസംഗിക്കുക, ഒരുപാടുപേർ അത് കേട്ടിരിക്കുക എന്ന അവസ്ഥ അധികനേരം തുടരുന്നത് എപ്പോഴും അഭിലഷണീയമായിരി ക്കയില്ല. പ്രത്യേകിച്ച് പ്രസംഗകർ അനൗചി ത്യത്തോടെ പെരുമാറിത്തുടങ്ങുകകൂടിച്ചെ യ്താൽ. അതുകൊണ്ട് 18-ാം തീയതി വ്യത്യസ്ത വിഭാഗങ്ങളിലായി ഗ്രൂപ്പ് ഡിസ്കഷനാണ് സംഘാടകർ വിഭാവന ചെയ്തത്. ഏകദേശം അഞ്ചു ഗ്രൂപ്പുകളിലായി 'എൻെറ രചനകൾ, എൻെറ കാലഘട്ടം' എന്ന വിഷയത്തെക്കുറിച്ച് ചർച്ച നടന്നു. എം.ടി.വാ സുദേവൻനായർ, മാധവിക്കുട്ടി, അയ്യപ്പപ്പണി ക്കർ, സച്ചിദാനന്ദൻ, രാജകൃഷ്ണൻ എന്നി വരാണ് സംഘ സംവാദത്തിന് നേതൃത്വം നൽകിയത്.

''എൻെറ കാലഘട്ടത്തെ ഞാൻ തന്നെയാണ്



തീരുമാനിക്കുന്നത്. ഒരാൾക്ക് കാലത്തിനു പിന്നിലേക്കു മടങ്ങിപ്പോകാം. കാലത്തിനു മുന്നിലേക്കു നീന്തിക്കയറാം. തൻെറ കാലഘട്ടം നിർണ്ണയിക്കുവാനുള്ള സ്വാതന്ത്ര്യം ഒരു സാഹിത്യകാരനുണ്ട്''-സിന്ധി കവി ഹരീഷ് വസ്വാനിയുടെ വാക്കുകളാണിവ. ആശാൻ പ്രൈസും അക്കാദമി പുരസ്കാരവും നേടിയി ട്ടുള്ള പഞ്ചാബി കവി ജസ്വന്ദ് സിംഗ്നേകി പറയുന്നു; ''ജീവിതം പിറവിയെടുക്കുന്നത് അനന്തതയിൽ, മഹാ നിശ്ശബ്ദതയിലെവി ടെയോ ഒരു സ്പന്ദനംപോലെ. കാലം എന്താണ്? അനന്തതയിലെ ഒരു ബിന്ദുവോ? അതോ അനന്തതയ്ക്കുമപ്പുറത്തെ സ്വ പ്നമോ?'' തമിഴ് കവി ബാലസുബ്രഹ്മണ്യം കാലത്തെ സങ്കീർണ്ണമായ ഒരു രഹസ്യമായി അവതരിപ്പിക്കുന്നു; ''അനന്തകോടി നക്ഷ ത്രങ്ങളുടെ മഹാപ്രപഞ്ചം. ക്ഷീരപഥത്തിൻെറ ഗർഭാശയത്തിലെവിടെയോ നമ്മൾ ഒളിച്ചിരി ക്കുന്നു. കാലത്തിൻെറ അർത്ഥമെന്താണ്?''

ഗോതമ്പുപാടങ്ങളുടെ നാട്ടിൽ നിന്നെത്തിയ കവയിത്രി അജിത് കൗർ രോഷാകുലമായ വാക്കുകളോടെ നമ്മോടാരായുന്നു; ''നമ്മൾ പുസ്തകങ്ങളെ മാത്രം ആരാധിക്കുന്നു. ഖുറാനും ഗീതയും ബൈബിളും മനഃപാഠമാ ക്കുന്നു. പക്ഷെ നമ്മൾ ഭൂമിയെ നിഗ്രഹി ക്കുന്നു. ട്രാക്ക് സ്യൂട്ടണിഞ്ഞ് രാജ്പഥിലൂടെ ഓടിയാൽ ദേശീയോദ്ഗ്രഥനമുണ്ടാകുമെന്നു വിശ്വസിച്ച പ്രധാനമന്ത്രിയുണ്ടായിരുന്നു ന മുക്ക്. വിദ്യാഭ്യാസത്തിന് ലെവി ഏർപ്പെടു ത്തുമെന്ന് കഴിഞ്ഞ ദിവസം നരസിംഹറാവു പ്രസംഗിക്കുന്നതു കേട്ടു. ഇവിടെ എന്ത് ദേശീയോദ്ഗ്രഥനം?'' ഞാനൊരു പെണ്ണെ ഴുത്തുകാരിയല്ല എന്ന ആമുഖത്തോടെയാണ് തമിഴ് സാഹിത്യകാരി ശിവശങ്കരി തൻെറ പ്രഭാഷണം ആരംഭിച്ചത്; ''മനുഷ്യനെക്കുറിച്ചു പറയാൻ എന്തിന് ആൺപെൺ വ്യത്യാസം. പരസ്പരാശ്രിതമാണ് ജീവിതം. ഏകാന്തത യുടെ കൂടാരങ്ങളിൽ ആർക്കെങ്കിലും ഒററയ്ക്കു താമസിക്കാനാവുമോ?'' സാഹിത്യ പ്രവർ ത്തനങ്ങൾക്കു പുറമേ സാമൂഹ്യസേവന പ്രവർത്തനങ്ങളിലും ഏർപ്പെട്ടിരിക്കുന്ന എഴു ത്തുകാരിയാണ് ശിവശങ്കരി. മദ്യത്തിനും മയക്കുമരുന്നിനും അടിപ്പെട്ടുപോയവരെ രക്ഷിക്കുക എന്ന ലക്ഷ്യത്തോടെ ശിവ ശങ്കരിയുടെ നേതൃത്വത്തിൽ തമിഴ്നാട്ടിൽ പ്രവർത്തിക്കുന്ന സാമൂഹ്യസംഘടനയാണ് 'അഗ്നി.' കൂടാതെ ഇന്ത്യൻ സാഹിത്യകാ രെക്കുറിച്ച് ശിവശങ്കരി വ്യത്യസ്ത ഭാഷകളിൽ ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. ആസാമിൻെറ കഥാകാരി ഇന്ദിരാ ഗോസ്വാമി അനുഭവങ്ങ ളുടെ തീക്ഷ്ണസ്പർശംകൊണ്ട് അനുവാച കനെ സ്വാധീനിക്കുന്ന എഴുത്തുകാരിയാണ്; ''അനുഭവങ്ങൾ തുറന്നെഴുതുന്നതിൽ അറപ്പു വിചാരിക്കേണ്ട കാര്യമില്ല. ജീവിതം അനുഭ വിച്ചറിയാനുള്ളതാണ്. എഴുത്തുകാരിയാ യതുകൊണ്ട് ഞാനവ ആവിഷ്കരിക്കുന്നു. അനുഭവിച്ചതല്ലാതെ ഇതേവരെ ഒന്നും എഴു തിയിട്ടില്ല. എന്തിനെഴുതുന്നു എന്നു ചോദിച്ചാൽ എഴുത്ത് എനിക്കിഷ്ടമായതുകൊണ്ട് എന്നു മാത്രമാണ് മറുപടി.''

19-ാം തീയതിയിലെ പ്രധാന പരിപാടി ദേശീയ കവി സമ്മേളനമായിരുന്നു. കാഷ്മീരി താഴ്വരയിലെ ദോഗ്രി ഭാഷാഗാനം മുതൽ ചോള വയലുകളും സൂര്യകാന്തിപ്പാടങ്ങളും നിറഞ്ഞ മദ്ധ്യേന്ത്യൻ നാടോടി ഗീതങ്ങൾ വരെ വേദിയിൽ ലാളിത്യത്തോടെ കാവ്യശോഭ നിറച്ചു. സ്വാതന്ത്ര്യത്തിൻെറ അർത്ഥമാരായു കയും ഭീഷണമായ സമകാലത്തെക്കുറിച്ച് ആകുലപ്പെടുകയും ചെയ്യുന്ന കാവ്യമനസ്സുകളും ഈ സംരംഭത്തിൽ ശിവരാത്രി മണൽപ്പുറത്തെ ചിന്താബന്ധുരമാക്കി-പൂർവ്വശിക്ഷിതമായ നിയമങ്ങളെ ഭേദിച്ച് ആശയാവിഷ്കാര ത്തിൻെറ നൂതന പ്രകാശനങ്ങളിലേക്കു



മാനസോത്സവിൻെറ സമാപന സമ്മേളനം മുഖ്യമന്ത്രി ഉൽഘാടനം ചെയ്യുന്നു.

കുതികൊള്ളുന്ന കാവ്യധീരത നമ്മുടെ രാജ്യ ത്തിൻെറ ദേശാന്തരങ്ങളിൽ സ്ഫുരണം കൊള്ളുന്നു എന്ന അറിവ് ശുഭകരമല്ലേ?

20-ാം തീയതി സായാഹ്നത്തിൽ മാന സോത്സവിന് തിരശ്ശീല വീഴുന്ന സമ്മേള നത്തിൽ പങ്കെടുക്കുവാൻ മലയാള സാഹിത്യ ത്തറവാട്ടിലെ ഇതിഹാസപുരുഷനായ ശ്രീ.തക ഴിയും മാതൃഭാവത്തിൻെറ ധ്യാനശക്തിയായ ശ്രീമതി ബാലാമണിയമ്മയും എത്തിച്ചേർന്നി രുന്നു. സമാപന സമ്മേളനം ഉദ്ഘാടനം ചെയ്തത് മുഖ്യമന്ത്രി ശ്രീ.കെ.കരുണാകര നാണ്. രാജ്യം അതിസങ്കീർണ്ണമായ അനവധി പ്രതിസന്ധികളിലൂടെയാണ് കടന്നുപോകു ന്നതെന്നും, സാംസ്കാരികമായ രാജ്യത്തിൻെറ ഉയിർത്തെഴുന്നേൽപ്പിന് മാനസോത്സവ് പോലുള്ള സാഹിത്യ സംരംഭങ്ങൾ അനിവാ ര്യമാണെന്നും, ഈ സമ്മേളനം ഇത്തരത്തി ലുള്ള പ്രവർത്തനങ്ങൾക്ക് സമാരംഭവും പ്രോൽസാഹനവുമായിത്തീരട്ടെ എന്നും ശ്രീ.കരുണാകരൻ പ്രസ്താവിച്ചു. സ്വാതന്ത്ര്യ സമരകാലഘട്ടത്തിൽ ഇന്ത്യയിൽ നിലനിന്നി രുന്ന സാംസ്കാരിക കൂട്ടായ്മയും, അതുണർ ത്തിവിട്ട ഐക്യ ശക്തിയും ഓർമ്മപ്പെടു ത്തുകയായിരുന്നു തകഴി തൻെറ ഹ്രസ്വഭാ ഷണത്തിലൂടെ.

മാനസോത്സവിന് തിരശ്ശീല വീണു പിരി യുംമുമ്പ് ഈ സമ്മേളനത്തെക്കുറിച്ചും അതി ൻെറ പ്രസക്തിയെക്കുറിച്ചും ചോദിച്ചപ്പോൾ മടക്കയാത്രയുടെ തിരക്കിനിടയിലും ശ്രീ.സു നിൽ ഗംഗോപാദ്ധ്യായ പറഞ്ഞു; ''ഇത് നൂതനമായ ഒരനുഭവമായിരുന്നു. ഈ സമ്മേ ളനത്തിൻെറ സന്ദേശം രാജ്യവ്യാപകമാക്കു വാൻ അതത്! സംസ്ഥാനങ്ങളിലെ മികച്ച സാഹിത്യകാരന്മാർ മുൻകൈയെടുത്ത് ഇ ത്തരം സംരംഭങ്ങൾ ഓരോ സംസ്ഥാനത്തിലും നടത്തേണ്ടതുണ്ട്. കേരളീയർക്ക്, അസംഭാ വ്യമെന്നു തോന്നാവുന്ന ഇത്തരമൊരു കൂടി ച്ചേരൽ സംഭവബഹുലമായിത്തന്നെ സംഘടി പ്പിക്കുവാൻ കഴിഞ്ഞു എന്നത് ഒരു ചെറിയ കാര്യമായി ഞാൻ കാണുന്നില്ല.

സമ്മേളന ദിവസങ്ങളിലെ സായാഹ്നങ്ങൾ വിവിധ കലാപരിപാടികൾ കൊണ്ട് വർ ണ്ണോജ്ജ്വലമാക്കുവാൻ സംഘാടകർക്കു കഴിഞ്ഞു. മോഹിനിയാട്ടം, നാദസ്വരമേളം, സാംസ്കാരിക സമ്മേളനങ്ങൾ ഇവ കൂടാതെ മിമിക്സ് ഡ്രാമ, ഗാനമേള തുടങ്ങിയ ജനകീയ കലാപരിപാടികൾ ഈ സംരംഭത്തിന് കൂടുതൽ ജനപങ്കാളിത്തം നേടിക്കൊടുത്തു.

ആലുവയിലെ ശിവരാത്രി മണൽപ്പുറത്തിന് മലയാളിയുടെ ഭൂതകാല ചരിത്രത്തിൽ വളരെ പ്രമുഖമായ പ്രാധാന്യമുണ്ടല്ലോ. ലോകത്തെ രണ്ടാമത്തെ സർവ്വമത സമ്മേളനം (ചിക്കാ ഗോയ്ക്കു ശേഷം) ഈ മണൽപ്പുറത്താണ് അരങ്ങേറിയത്. ശ്രീനാരായണ ഗുരുവിൻെറ നേതൃത്വത്തിൽ, സഹോദരൻ അയ്യപ്പൻെറ മുഖ്യ കാർമ്മികത്വത്തിൽ, 'വാദിക്കാനും ജയിക്കാനുമല്ല, അറിയാനും അറിയിക്കുവാനു മാണ്' എന്ന ബാനറിനു കീഴിൽ സംഘടി പ്പിക്കപ്പെട്ട രണ്ടാംലോക സർവ്വമത സമ്മേളന ത്തിന് ആതിഥ്യമരുളിയ ആലുവാ മണൽപ്പുറം മറെറാരു ചരിത്ര സംരംഭത്തിന് സാക്ഷി യാവുകയായിരുന്നു മാനസോത്സവ്-94-ലൂടെ.



# ധീരതയ്ക്ക് ഹസ്തദാനം

അനിൽകുമാർ എ.വി

## 14

കുട്ടിക്കൃഷ്ണമേനോന്റെ മരണത്തിന് പ്രധാന കാരണം ഈ പ്രതികളിൽ ആരെല്ലാം...? ഈ പ്രതികളുടെയെല്ലാം അടിയും, കല്ലേറുമാണ് മേനോന്റെ മരണ കാരണം. ഭാരതീയനും കെ.പി.ആറും കുട്ടിക്കൃഷ്ണമേനോനെ തല്ലിക്കൊന്ന് ശവം ഈ വഴിയിൽക്കൂടി വലിച്ചിഴച്ചുകൊണ്ടുപോകണമെന്നു ജനങ്ങളോട് ആഹ്വാനം ചെയ്തത് ഞാൻ കേട്ടിരുന്നു. കെ.പി.ആറും ഭാരതീയനും അങ്ങനെ ചെയ്യുന്നത് ഞാൻ കണ്ടിരുന്നു.



മൊറാഴക്കേസ് [illegible] പിടികൂടുന്നതിനുമുമ്പ് വിഷ്ണുഭാരതീയനെ കേന്ദ്രീകരിച്ചായിരുന്നു പോസ്ററ്മോർട്ടം. പതിനാറോളം സാക്ഷികൾ വിസ്തരിക്കപ്പെട്ടു.

കേസ് വിചാരണ മലബാറിലെ രാഷ്ട്രീയ ചരിത്രത്തിൽ പ്രധാന സംഭവമായി. വിചാരണയുടെ തീയതിയും സമയവും പത്രങ്ങളിൽ പ്രാധാന്യത്തോടെ സ്ഥാനം പിടിച്ചു. കേസ് വിസ്താരം കേൾക്കാൻ കോടതിവളപ്പ് ജനനിബിഡമായി.

പതിനാറോളം സാക്ഷികളിൽ വിഷ്ണുഭാരതീയന് കാവൽനിന്ന പൊലീസുകാരൻ അധികാരികൾ ഇഷ്ടപ്പെടുംവിധം ആദ്യം കളളമൊഴി കൊടുത്തില്ല. പിന്നെ പൊലീസിന്റെയും പ്രാദേശിക രാഷ്ട്രീയ നേതൃത്വത്തിന്റെയും സമ്മർദം. തുടർന്ന് മൂന്നാം സാക്ഷിയായ ആ പൊലീസുകാരനെ വീണ്ടും വിചാരണ ചെയ്തു. ക്രിമിനൽ കേസിൽ എതിർചോദ്യം കഴിഞ്ഞാൽ പിന്നീട് വിചാരണ പാടില്ലെന്ന ധാരണ കടലാസിൽ മാത്രമായി.

മൊറാഴക്കാരനും, കുതന്ത്രങ്ങളിലൂടെ, കളളസ്സമ്പാദ്യത്തിലൂടെ 'സാമൂഹ്യപദവി' എത്തിപ്പിടിച്ചയാളുമായ രാമന്റെ മൊഴി. പ്രതികളുടെ കുററം നേരിട്ടുകണ്ടതായി വിവരണം.

ഒമ്പതു മാസത്തിനുശേഷം കേസിന്റെ ഗതിയാകെ മാറി. ലഹളത്തലവനെന്നു മുദ്രകുത്തപ്പെട്ട കെ.പി.ആർ അറസ്ററിൽ. കടമ്പേരിയിൽ മിസ്സിസ് ആമോണിന്റെ വീട്ടിൽ നിന്ന്.

ഡിസ്ട്രിക്ട് ബോർഡ് സ്കൂൾ അധ്യാപികയും ചോമ്പാല സ്വദേശിയുമായ ആമോൺ. രാഷ്ട്രീയമായി വലിയ ബോധ്യമില്ലാതിരുന്ന യാഥാസ്ഥിതിക കുടുംബത്തിൽനിന്ന് രാഷ്ട്രീയബോധത്തിന്റെ പുതുവെളിച്ചവുമായി... കെ.പി.ആറിന് ഒളിത്താവളമൊരുക്കിയതിനാൽ അവർക്ക് ജോലി നഷ്ടമായി; നാലുമാസം തടവും. കൂടെക്കഴിഞ്ഞ മററ് അധ്യാപികമാർക്കും ഇതിനാൽ കഷ്ടതകൾ ഏറെ...

കെ.പി.ആറിന്റെ ഈ രഹസ്യകേന്ദ്രം പൊലീസ് ശ്രദ്ധയിൽപ്പെടുന്നത് കോൺഗ്രസ്സുകാരാരോ ഒററുകാരായതിനാൽ. ആമോണിന്റെ വീട്ടിൽ രാഷ്ട്രീയ പ്രവർത്തകന്റെ സാന്നിധ്യം മണത്തറിയുന്നത് മറെറാരു കാരണത്താൽ. 'ഹിന്ദു' പത്രം നിത്യവും അവിടെയെത്തുന്നു. പിന്നെ... വീട്ടിലെ അംഗസംഖ്യ കൂടിയതിന് മറെറാരു തെളിവ്. പാൽ സാധാരണയിൽക്കവിഞ്ഞ് അവിടേക്ക് അളക്കുന്നു.

ഈ സാഹചര്യവും ഒററുകാരന്റെ സൂക്ഷ്മദൃഷ്ടിയും കെ.പി.ആറിനെ കുടുക്കി. രോഗം പിടിപെട്ട് ചികിത്സയിലായിരുന്നു അന്ന് അദ്ദേഹം.

കുടുംബ പശ്ചാത്തലത്തിന്റെ പരിമിതികൾ ആമോണിന് രാഷ്ട്രീയ പ്രവർത്തകരുമായുളള ഇടപഴകലിന്, നവീനബോധവുമായുളള സാമീപ്യത്തിന് തടസ്സമായില്ല. ആമോണിന്റെ വീട്ടിൽ പിന്നീട് സാന്ത്വനവുമായെത്തിയ ആദ്യകാല വനിതാ പ്രവർത്തകയായ

'പ്രസിദ്ധനായ കുററവാളി'യുടെ കീഴടങ്ങൽ ആഘോഷിക്കാൻ വെളളക്കാരനായ കമാണ്ടൻറ് കുതിച്ചെത്തി. വിജയഭാവത്തിന്റെ ബഹിർസ്ഫുരണം: ''ഇയാളെ എന്തേ വെടിവെച്ച് കൊന്നില്ല...'' കെ.പി.ആറിനെ നോക്കി ഇംഗ്ളീഷിൽ ഗർജ്ജിച്ചു. ഈ ഗർജ്ജനത്തെ തുടച്ചുനീക്കുന്ന കൊടുങ്കാററുകണക്കെ കെ.പി.ആറിന്റെ സിംഹഗർജ്ജനം: ''...shoot me...shoot me down... if you can...''

പി.യശോദ ടീച്ചറോട് അവരുടെ സഹോദരി:

''...സോഷ്യലിസമൊക്കെ പറഞ്ഞാൽ
വീട്ടിന്റെ പണിക്കൊക്കെ
പിന്നെ ആരെക്കിട്ടും...''

കുടുംബ പശ്ചാത്തലത്തിന്റെ പരിമിതികൾക്ക് സാക്ഷ്യമാണ് ഈ വരികൾ.

തളിപ്പറമ്പ് എസ്.ഐ വീരാൻമൊയ്തീനും സംഘവും വിജയഭാവത്തിന്റെ ആരവമുയർത്തി ആമോണിന്റെ വീട്ടിനുമുന്നിൽ ബൂട്ട്സുകൾ നിലത്തുരച്ചു. കെ.പി.ആർ എന്ന വിപ്ളവകാരിയെ പിടിയിലൊതുക്കാനുളള ധൈര്യം സംഭരിക്കാൻ ഈ പൊലീസ് വ്യൂഹത്തിനായില്ല. മച്ചിൻപുറത്തേക്ക് എത്തിനോക്കി പിൻവലിയുന്ന വീരാൻ മൊയ്തീന്റെ കണ്ണുകൾ. കെ.പി.ആറിന് രക്ഷയുടെ കവാടങ്ങൾ അടയുന്നു. അതിനുളള ഏതൊരു ശ്രമവും ആമോണിനേയും സഹാധ്യാപികമാരേയും ജീവച്ഛവങ്ങളാക്കുന്ന പൊലീസ് നടപടിക്ക് കാരണമാവുമെന്ന ബോധ്യം.

പൊലീസിനും സംശയങ്ങൾ. തിരിച്ചടിയുടെ പ്രതിധ്വനികൾ അവരുടെ ഹൃദയത്തിൽ തീപിടിപ്പിച്ചു. കെ.പി.ആർ.വിഖ്യാത ധീരനെ അഭിമുഖീകരിക്കാൻ അവർ പിന്നെയും മുട്ടന്തി. പിൻവലിയലിനും കുതിപ്പിനുമിടയിലെ മൗനനിമിഷങ്ങൾ തകർത്ത് കെ.പി.ആറിന്റെ ഒച്ച ''...ഞാൻ കീഴടങ്ങിയിരിക്കുന്നു...'' മാസങ്ങളായുളള പ്രലോഭനത്തിനും ഭീഷണിക്കും റാഞ്ചിയെടുക്കാൻ കഴിയാത്ത അവരുടെ 'ഏകശത്രു'വിന് വീരാൻ മൊയ്തീനും സംഘവും കൈയാമം വെച്ചു. പിന്നെ കണ്ണൂർ റിസർവ് പൊലീസിന്റെ കൈകളിലേക്ക്. സറണ്ടർ ചെയ്ത ആദരവിന് കെ.പി.ആറിന് അവിടെ കസേര.

'പ്രസിദ്ധനായ കുററവാളി'യുടെ കീഴടങ്ങൽ ആഘോഷിക്കാൻ വെളളക്കാരനായ കമാണ്ടൻറ് കുതിച്ചെത്തി. വിജയഭാവത്തിന്റെ ബഹിർസ്ഫുരണം. ''...ഇയാളെ എന്തേ വെടിവെച്ച് കൊന്നില്ല...'' കെ.പി.ആറിനെ നോക്കി ഇംഗ്ളീഷിൽ ഗർജ്ജിച്ചു.

ഈ ഗർജ്ജനത്തെ തുടച്ചുനീക്കുന്ന കൊടുങ്കാററുകണക്കെ കെ.പി.ആറിന്റെ സിംഹഗർജ്ജനം:

''...shoot me... shoot me down... if you can...'' നിരവധി ധീരന്മാരെ മുഖാമുഖം കണ്ട, പൊലീസ് കേസുകളിൽ നിന്ന് കേസുകളിലേക്ക് മർദ്ദന പരീക്ഷണങ്ങൾക്ക് നിയോഗിക്കപ്പെട്ട ആ കമാണ്ടൻറ് അദ്ഭുതം കൂറുകയായിരുന്നു. കെ.പി.ആർ എന്ന പ്രതിഭാസത്തിന്റെ അസാമാന്യ ധീരത കണ്ട്... ബഹുമാനാദരത്തിന്റെ സ്പർശമേററ് അയാൾ സ്വയം കുനിയുകയായിരുന്നു... പീഡനങ്ങളുടെയും സഹനങ്ങളുടെയും ഇരമ്പലുകൾക്കിടയിൽ എങ്ങനെ കെ.പി.ആർ. ഗോപാലൻ ഇത്ര ശക്തനായി. തന്റെ ജീവിതത്തിലൊരിക്കലും നേർക്കുനേർ കാണാത്ത വിസ്മയധീരത... പിന്നെ മടിച്ചുനിന്നില്ല. വെളളക്കാരന്റെ പ്രൊഫഷണൽ മാന്യത. കെ.പി.ആറിന്റെ കൈപിടിച്ച് തലകുലുക്കി സമ്മതിച്ചു.

കെ.പി.ആറിന്റെ അറസ്ററ് മൊറാഴാ വിപ്ളവകാരികളുടെ ചലനങ്ങളിൽ... കേസിൽ പുതിയ വഴിത്തിരിവായി. രാജ്യമാകെ മലബാറിലേക്ക് ശ്രദ്ധയൂന്നി, കാത് കൂർപ്പിച്ചു... വീണ്ടും കണ്ണ് തുറന്നുവെച്ചു. എല്ലാ മനസ്സും മൊറാഴയ്ക്കുനേരെ. അവർ കെ.പി.ആറിനെക്കുറിച്ച് ഉത്കണ്ഠപ്പെട്ടു.

മർദ്ദനംമൂലം കെ.പി.ആർ ക്ഷീണിതനായിരുന്നു. മൂത്രം രക്തമയമായിത്തീർന്നു. അവശനായതിനാൽ അദ്ദേഹത്തെ പ്രത്യേകം ലോക്കപ്പിലിട്ടു. രണ്ടാഴ്ച കഴിഞ്ഞ് തലശ്ശേരി സെഷൻസ് കോടതിയിൽ രണ്ടാം വിചാരണ ആരംഭിച്ചു.

കണ്ണൂർ സെൻട്രൽ ജയിലിൽനിന്ന് പ്രത്യേക ബസ് വഴിയാണ് മൊറാഴ പ്രതികളെ തലശ്ശേരി കോടതിയിലേക്കു കൊണ്ടുപോയത്. മലബാറിലെ വിപ്ളവ രാഷ്ട്രീയ ചരിത്രത്തിലെ അവിസ്മരണീയ ജനമുന്നേററത്തിലെ പ്രതികൾ... അസാമാന്യമായ... വിസ്മയകരമായ ധീരതയുടെ മാതൃകകൾ. പൊലീസ് മുൻകരുതലുകൾ ശക്തം. രണ്ടുപേരെ ഒന്നിച്ചുചേർത്ത് വിലങ്ങുപൂട്ടിയാണ് കോടതിവരാന്തയിൽ പ്രതികളെയെത്തിക്കുക. ലോക്കൽ പൊലീസും സ്പെഷ്യൽ പൊലീസും പ്രത്യേക കാവൽ.

കെ.പി.ആർ എന്ന അപകടകാരിക്കുമേൽ ജാഗ്രത. കേസ് വിചാരണവേളയിൽ മാത്രമാണ് കെ.പി.ആറുമായി ഇടപഴകാൻ മററു പ്രതികൾക്കായത്. അതുതന്നെ കടുത്ത നിരീക്ഷണത്തിൽ അദ്ദേഹത്തിന് പ്രത്യേക വിലങ്ങ്. കൈകൾക്കും കാലിനും ആമം. അരയ്ക്ക് ചങ്ങല. ചങ്ങല പിടിച്ച് കമാണ്ടൻറ്. വാഹനത്തിന്റെ മുൻസീററിൽ പ്രത്യേക ഇരിപ്പിടം. ആയുധധാരികളായ പൊലീസ് അകമ്പടി. ജയിൽ മുതൽ തലശ്ശേരി വരെയുളള കമ്പിക്കാലുകളിലെല്ലാം പൊലീസ് പാറാവ്. കോടതിയിലെത്തിയാലും വിലങ്ങ് അഴിക്കുമായിരുന്നില്ല. കാലത്ത് പത്തര മുതൽ വൈകിട്ട് നാലരവരെ ചങ്ങലയും കൈയാമങ്ങളുമായി ഒരേ നില്പ്. ''...ഒരുവിധത്തിൽ ഞങ്ങളുടെ യാത്ര മഹാരാജാക്കന്മാരുടേയോ ഗവർണരുടേയോ, വൈസ്രോയിയുടേയോ, യാത്രയോ എഴുന്നളളത്തോ ആയി സങ്കല്പിക്കാം. ഇതെല്ലാം കേസിന് ശക്തി കൂട്ടുവാൻ വേണ്ടിയും. ഞങ്ങൾ ഭയങ്കരമായ ഭീകര



പി. ശാരദടീച്ചർ

കക്ഷികളിൽപ്പെട്ടവരാണെന്നും സാധാരണ ജനങ്ങളേയും പത്രദ്വാരാ ഇന്ത്യയുടെ ഇതര സ്റ്റേറ്റിൽ കിടക്കുന്ന പൗരാവലിയേയും ബോധ്യപ്പെടുത്തുവാൻ വേണ്ടിയായിരുന്നു...'' എന്ന വിഷ്ണുഭാരതീയന്റെ വാക്കുകൾ പൊലീസ് ജാഗ്രതയുടെ സാക്ഷ്യപത്രമാണ്.

നാല്പത്തൊന്നുദിവസം നീണ്ട വിചാരണ വമ്പിച്ച ജനശ്രദ്ധയാകർഷിച്ചു. കോടതി പരിസരം കവിഞ്ഞൊഴുകി. കെ.പി.ആറിനു വേണ്ടി കോൺഗ്രസ്സ് നേതാവ് ബാരിസ്ററർ എ.കെ.പിളള ഹാജരായി. പറശ്ശിനിക്കടവിൽ ചേർന്ന കർഷക സമ്മേളനത്തിൽ അദ്ദേഹമായിരുന്നു അധ്യക്ഷൻ. ഈ ബന്ധം കേസിന്റെ നടത്തിപ്പിന് സഹായകരമായി.

സുരക്ഷയുടെ പ്രശ്നവും മററും ഉയർത്തി തടവുകാർക്ക് കൃത്യസമയത്ത് ഉപയോഗപ്രദമായ ഭക്ഷണം ലഭ്യമാകിയിരുന്നില്ല. ഭക്ഷണകാര്യം കെ.കെ.പിളള ജഡ്ജിക്കു മുമ്പാകെ ഉന്നയിച്ചു. പിന്നെ ജയിൽമുററത്തുതന്നെ പ്രതികൾക്ക് ഭക്ഷണം വിളമ്പി.

കേസിൽ എ.കെ.പിളളയെക്കൂടാതെ ടി.നാരായണൻ നമ്പ്യാർ, വി.ആർ.കൃഷ്ണയ്യരുടെ അച്ഛൻ വി.വി.രാമയ്യർ, ടി.വി.സുന്ദരയ്യർ, ടി.നാരായണൻ നമ്പ്യാർ, കെ.ടി.ചന്തുനമ്പ്യാർ, സി.ബാലകൃഷ്ണൻ നമ്പ്യാർ എന്നിവർ മററു പ്രതികൾക്കുവേണ്ടി ഹാജരായി. പരീക്ഷ പാസ്സായി എത്തിയ വി.ആർ.കൃഷ്ണയ്യരും കേസുമായി ബന്ധപ്പെട്ടു.

പബ്ളിക് പ്രോസിക്യൂട്ടർ എൽ.എസ്.പ്രഭുവായിരുന്നു. രണ്ടുപ്രാവശ്യം ജയിലിൽപ്പോയ സ്വാതന്ത്ര്യപ്പോരാളി. കോൺഗ്രസ്സിന് സംസ്ഥാന സ്വയംഭരണം കിട്ടിയപ്പോൾ അദ്ദേഹം പ്രോസിക്യൂട്ടറായി നിയമിക്കപ്പെട്ടു. പ്രഭുവിന്റെ ഭാര്യയും രാഷ്ട്രീയ പ്രവർത്തകയായിരുന്നു. ജയിലിൽ പിക്കവിളിച്ചപ്പോൾ താലി ഊരിക്കൊടുത്ത ധീര. ഇതേത്തുടർന്ന് വിധി പ്രഖ്യാപിച്ച ജഡ്ജി സ്ഥലംമാററം വാങ്ങി.

ഒരുകാലത്ത് ഒരേ ലക്ഷ്യത്തിനുവേണ്ടി കൂടെ തടവറയിൽക്കഴിഞ്ഞ വിഷ്ണുഭാരതീയനും മററുമാണ് എല്ലാററിനും ഉത്തരവാദികളെന്ന് പ്രഭു വാദിച്ചു.

''...ഒന്നാംപ്രതി ഭാരതീയൻ അധ്യക്ഷനായിരുന്നു. കെ.പി.ആർ അതിന്റെ അടുത്തു നിൽക്കുന്നുണ്ട്. കുട്ടിക്കൃഷ്ണമേനോനെ തല്ലിക്കൊന്ന് അദ്ദേഹത്തിന്റെ ശവം ഇതിലെ വലിച്ചിഴച്ച് അടുത്തുളള കൽവെട്ട് കുഴിയിൽ വലിച്ചെറിയണമെന്ന് ജനങ്ങളോടു വിളിച്ചു പറയുന്നത് കേട്ടു. അങ്ങനെ ചെയ്യുന്നത് ഞാൻ കാണുകയും ചെയ്തു...'' രണ്ടാം സാക്ഷിയും വിഷ്ണുഭാരതീയന്റെ സ്നേഹിതനും തളിപ്പറമ്പുകാരനുമായ മമ്മതിന്റെ മൊഴി. ഇതിന്റെ ആവർത്തനം മറെറാരു ഭാഷയിൽ പ്രധാന സാക്ഷിയായ സി.ഐ.ഡി ഉദ്യോഗസ്ഥനിൽ നിന്നുമുണ്ടായി. അങ്ങനെ 'തെളിവുകൾ' ഏറെ.

നിയമവിരുദ്ധമായി സംഘംചേർന്നുളള കൊലപാതകം, കലാപം, മാരകായുധങ്ങൾ കൊണ്ടുളള അതിക്രമം എന്നിവയായിരുന്നു പ്രതികൾക്കെതിരായ പ്രധാന കുററവിവരണങ്ങൾ.

കളളമൊഴി നൽകിയ രഹസ്യപ്പൊലീസുകാരനെ വിഷ്ണുഭാരതീയൻ ക്രോസ് ചെയ്തത് പ്രശസ്തമായിരുന്നു. ''...ഒരാളെ മരണശിക്ഷയ്ക്കു വിധിക്കുന്നത് ജഡ്ജിയാണ്. അയാളുടെ കഴുത്തിൽ കയറിടുന്നത് ജയിൽവാർഡന്മാരാണ്. മരണശിക്ഷയ്ക്കു വിധേയരായവരെല്ലാം യഥാർത്ഥ കൊലപാതകികൾ ആകണമെന്നില്ല. അവരുടെ കഴുത്തിൽ ചുററി മുറുകിക്കിടക്കുന്ന കയർ നിങ്ങൾ ഇപ്പോൾ കോടതിമുമ്പാകെ മൊഴി കൊടുത്ത നിങ്ങളുടെ നാക്കാണ്. അതാണെന്റെ കഴുത്തിൽ മുറുകുന്നത്...'' എന്ന ഭാരതീയന്റെ വാക്കുകൾ പ്രതികൾക്ക് ആവേശമായി. കോടതിയിൽ തിങ്ങിക്കൂടിയവർക്ക് കൗതുകവും.

(അവസാനിക്കുന്നില്ല.)

# ലൈംഗിക വിദ്യാഭ്യാസവും പ്രശ്നങ്ങളും

## ഇടയ്ക്കാട് മോഹനൻ



ജയദേവൻ വളരെയേറെ ജിജ്ഞാസുവായ ഒരു വിദ്യാർത്ഥിയായിരുന്നു. ഔത്സുക്യംതിരിയിട്ട കണ്ണുകളും പ്രസാദാത്മകമായ ഭാവവും ചുറുചുറുക്കുള്ള ചലനങ്ങളുമായി അവൻ ആരെയും ആകർഷിച്ചിരുന്നു. ഒരു താഴ്ന്ന ഇടത്തരം കുടുംബത്തിൽ ജനിച്ചുവളർന്ന ജയദേവനു പക്ഷേ, ധൈഷണികവും വൈകാരികവുമായ വളർച്ചയ്ക്കുതകുന്ന ഗാർഹികമോ സാമൂഹ്യമോ ആയ അന്തരീക്ഷം കിട്ടിയില്ല. സ്കൂളിലും പുറത്തും നല്ല സുഹൃത്ബന്ധങ്ങളും അവനു ലഭിച്ചില്ല എന്നുവേണം പറയാൻ.

വലിയ മാമൂൽപ്രിയരും അനഭ്യസ്തവിദ്യരുമായ അവന്റെ മാതാപിതാക്കളാവട്ടെ മുതലിറക്കി വിളവിറക്കാനും പിന്നെ വിളവെടുത്തു മുതലുകൂട്ടാനും മാത്രം ശ്രദ്ധവെച്ചവർ. ജീവിതം കഠിനമായ ഒരു ശിക്ഷയായി അനുഭവിച്ചുതീർക്കുന്ന അവരുടെ എട്ടു മക്കളിൽ ഒടുവനാണ് ജയദേവൻ. അന്നത്തെ അനാസൂത്രിത കുടുംബപദ്ധതി ഈ എട്ടാമനേയും ഉൾക്കൊള്ളാൻ തയ്യാറായിരുന്നു.

പഠിപ്പിൽ മിടുക്കനായിരുന്നതുകൊണ്ട് പലരും പ്രതീക്ഷിച്ചു അവൻ പഠിച്ചു പലതുമാകുമെന്ന്. പക്ഷേ, അപ്രതീക്ഷിതമായി സംഭവിച്ചത് മറ്റൊന്നാണ്. ഒരു ഡിസംബർ പതിനഞ്ച്. ഒമ്പതാം ക്ലാസ് വിദ്യാർത്ഥിയായ ജയദേവൻ അന്ന് സ്കൂളിൽ നിന്നു വീട്ടിലേക്കു മടങ്ങിയെത്തിയില്ല. അവൻ നാടു വിടുകയായിരുന്നു.

ജയദേവന്റെ തിരോധാനത്തിനുള്ള കാരണം അറിഞ്ഞപ്പോഴേക്കും ആളുകൾ മൂക്കത്തു വിരൽ വച്ചുപോയി. "അയ്യോ! ആ നല്ല പയ്യനിങ്ങനെ വഷളായിപ്പോയോ?" കാരണമിതാണ്: സാറാമ്മടീച്ചറുടെ ബയോളജി ക്ലാസ്. ജയദേവന്റെ ശ്രദ്ധ ക്ലാസ്സിലായിരുന്നില്ല. അവൻ ഒരു "കൊച്ചു പുസ്തക"ത്തിലെ ഉടുതുണിയില്ലാത്ത പെൺശരീരങ്ങൾ കാണുകയായിരുന്നു. ടീച്ചർ അവനെ കൈയോടെ പിടികൂടി ക്ലാസ്സിൽനിന്നു പുറത്താക്കി. സ്കൂൾ ആകെ ഞെട്ടി. സദാചാരത്തിന്റെ സന്നദ്ധഭടന്മാർ വാളും പരിചയുമെടുത്തു. രക്ഷിതാവിനെ ഹാജരാക്കാതെ അവനെ ക്ലാസ്സിൽ കയറ്റില്ലെന്നു ക്ലാസ് ടീച്ചർ. ഇത്രയുമേറെ വഷളായ ദുർന്നടപ്പുകാരനും അസാന്മാർഗ്ഗിയുമായ ഒരു വിദ്യാർത്ഥിയെ തന്റെ സ്കൂളിനു വേണ്ടെന്നു ഹെഡ്മിസ്ട്രസ്.

അഗാധമായ കുറ്റബോധവും ഭീതിയും നാണക്കേടും ജയദേവന്റെ മനസ്സിൽ പെരുങ്കൊള്ളിമീൻ പിണറുകളായി നിറഞ്ഞു. നൈസർഗ്ഗിക ഭീരുത്വവും പലായന പ്രവണതയും കൂടി ആയപ്പോൾ അവൻ നാടുവിട്ടു.

ജയദേവന് പിന്നെ എന്തു സംഭവിച്ചു എന്നത് നമുക്ക് അജ്ഞാതമാണ്. നമുക്കവനോട് അനുതാപമേയുള്ളൂ. വിദ്യാഭ്യാസം തുടരാനാവാതെ പോയത്; കൗമാര-യൗവനങ്ങൾ സ്വാഭാവികമായി വളർന്നു വിടരാതെ പോയത്. അങ്ങനെയങ്ങനെ അവനനുഭവിക്കേണ്ടിവന്ന നഷ്ടങ്ങൾ നമ്മെയും വേദനിപ്പിക്കുന്നു.

നമ്മുടെ നാട്ടിൽ ഇങ്ങനെ അസംഖ്യം ജയദേവന്മാരുണ്ട്. പിടിയ്ക്കപ്പെടുംവരെ ഒരുവൻ കള്ളനല്ല എന്ന ന്യായംകൊണ്ടു രക്ഷപ്പെടുന്നവരുടെ എണ്ണമാകട്ടെ അതിലുമെത്രയോ വലുതാണ്. എന്തായാലും നമ്മുടെ സദാചാരബോധവുമായി ബന്ധപ്പെട്ട ഒരു പ്രശ്നമാണ് ജയദേവൻ സംഭവത്തിനു പിന്നിലുള്ളതെന്നു നമുക്കറിയാം. ശാസ്ത്രീയമായ നീതിചിന്തകളുടെ വേരോട്ടമില്ലാത്ത ഒരു തരിശുഭൂമിയാണ് നമ്മുടെ സദാചാര ബോധമെന്ന് നന്നായി അറിയുന്നെങ്കിലും ആ സത്യം വിളിച്ചുപറയാൻ മനസ്സുറയ്ക്കാത്ത ബുദ്ധിയുറച്ച ഒരു കുട്ടി നമ്മുടെ ഇടയിൽ ഇല്ലാതെ പോകുന്നു എന്നതാണ് നമ്മുടെ ദുര്യോഗം.

നമ്മുടെ സദാചാരം കൃത്യമായും ലൈംഗിക വിധി നിഷേധങ്ങളുടെ തിരികുറ്റിയിൽ കറങ്ങുന്ന ഒരു പൽച്ചക്രമാണ്. അന്ധവിശ്വാസങ്ങളും മിത്തുകളും അതിശയോക്തികളും കൊണ്ടു നിഗൂഢവൽക്കരിക്കപ്പെട്ട നമ്മുടെ ലൈംഗികബോധത്തെ ഒരു പുനഃപരിശോധനയ്ക്കു വിധേയമാക്കിക്കൊണ്ടുമാത്രമേ ഒരു യുക്ത്യധിഷ്ഠിത സദാചാര മനോഭാവം വളർത്തിയെടുക്കാനാവുകയുള്ളൂ.

ലൈംഗിക മിത്തുകളെ താലോലിക്കുകയും ഭയപ്പെടുകയും ചെയ്യുന്ന കൗമാരത്തിലും യൗവനാരംഭത്തിലും പെണ്ണ് ആണിനും ആണ് പെണ്ണിനും ഒരു നിഗൂഢാത്മക പ്രതിഭാസമായിത്തോന്നുന്നു. ഇത് ആരോഗ്യകരമായ ലിംഗബന്ധങ്ങളെ (Gender relations) മാത്രമല്ല വ്യക്തിയുടെ ശരിയായ മാനസിക വളർച്ചയേയും പ്രതികൂലമായി ബാധിക്കുന്നു. ജയദേവന്മാരെ സൃഷ്ടിക്കുന്നതും ഈ പ്രവണതയല്ലാതെ മറ്റൊന്നുമല്ല.

ഈ സന്ദർഭത്തിലാണ് ലൈംഗിക വിദ്യാഭ്യാസത്തിന്റെ അനിവാര്യതയെപ്പറ്റി നാം ആലോചിക്കുന്നത്. ശാസ്ത്രീയ മാനവികതയിൽ അധിഷ്ഠിതമായ ലൈംഗിക വിജ്ഞാനീയത്തിന്റെ പിൻബലത്തിലായിരിക്കണം അതാവിഷ്കരിക്കേണ്ടത്. ആദ്യമൊക്കെ പുരോഗമനവാദികളായ ഏതാനും സാമൂഹ്യശാസ്ത്രജ്ഞന്മാരുടെയും വിദ്യാഭ്യാസചിന്തകരുടെയും മാത്രം പരിചിന്തനാവിധേയമായിരുന്നു ഈ സംഗതി. എന്നാൽ ഇന്നാകട്ടെ ശാസ്ത്രീയ വിചാരശീലമുള്ള എല്ലാ വിഭാഗം ജനങ്ങളും ഈ വിഷയം അംഗീകരിച്ചു കഴിഞ്ഞിരിക്കുന്നു.

അന്താരാഷ്ട്ര ഏജൻസികളും സർക്കാരും വരെ അനുപേക്ഷണീയമായ ഒരു വിദ്യാഭ്യാസ അജണ്ടയായി ലൈംഗിക വിദ്യാഭ്യാസത്തെ പരിഗണിച്ചുകഴിഞ്ഞിട്ടുണ്ട്. അതിന്റെ ഏറ്റവും മുഖ്യമായ സൂചനയാണ് ഇക്കഴിഞ്ഞ ജനുവരി 10 മുതൽ അഞ്ചുദിവസം നീണ്ടുനിന്ന ഉന്നതതല സെമിനാർ. ഇന്ത്യയുടെ തലസ്ഥാനത്ത് ഇത്തരമൊരു സെമിനാർ സംഘടിപ്പിച്ചത് ഐക്യരാഷ്ട്ര സംഘടനയുടെ ഘടകസംഘടനകളായ WHO-യും UNESCO-യും സംയുക്തമായാണ്. എയ്ഡ്സ് ഫലപ്രദമായി തടയണമെങ്കിൽ സ്കൂൾ തലംതൊട്ടുതന്നെ ലൈംഗിക വിദ്യാഭ്യാസം ആരംഭിക്കണമെന്ന കാഴ്ചപ്പാടാണ് സെമിനാർ സംഘാടനത്തിനു പിന്നിലുള്ളത്.

ലോക ജനസംഖ്യയുടെ മുപ്പതു ശതമാനവും 10-24 വയോപരിധിയിൽപ്പെടുന്നവരാണ്. ഒട്ടുമിക്ക രാജ്യങ്ങളിലും അതാതിടത്തെ ജനസംഖ്യയുടെ ഏതാണ്ടു പകുതിയും 25 വയസ്സിനു താഴെ പ്രായമുള്ളവരാണെന്നു സ്ഥിതിവിവരക്കണക്കുകൾ സൂചിപ്പിക്കുന്നു. യുണെസ്കോയുടെ സർവ്വേ പ്രകാരം ലോകത്താകെ ഒരുകോടി മനുഷ്യർക്കു HIV ബാധയുണ്ട്. അവരിൽ സിംഹഭാഗവും പ്രായംകൊണ്ട് ഇരുപതുകളുടെ തുടക്കക്കാരാണെന്നതാണ് പ്രശ്നം. ഇവരെല്ലാം HIV ബാധയ്ക്കു വിധേയരായിത്തീർന്നതാകട്ടെ 18 വയസ്സു പൂർത്തിയാക്കുന്നതിനു മുമ്പാണുതാനും. സ്കൂൾ-കോളേജ് തലത്തിൽ തന്നെ ലൈംഗിക വിദ്യാഭ്യാസം ആരംഭിച്ചേ എയ്ഡ്സ് പ്രതിരോധം വിജയിക്കൂ എന്നു പറയുന്നതിന്റെ കാരണമിതാണ്.

നിഗൂഢാത്മകമാക്കപ്പെട്ട ലൈംഗികതയും അതിനെക്കുറിച്ചുള്ള വിലക്കപ്പെട്ട വിജ്ഞാനവും ആരോഗ്യകരമായ സാമൂഹ്യവികാസത്തിന് വിലങ്ങുതടിയാണ്. സ്വകാര്യതയുടെ പിന്നാമ്പുറങ്ങളിലേക്ക് ലൈംഗികതയെ ഒഴിച്ചുനിർത്തുന്നതുകൊണ്ട് ലൈംഗികത സംബന്ധിച്ച കപോലകല്പിതവും വ്യാജവുമായ വിജ്ഞാനം വൻതോതിൽ വിറ്റഴിയുന്ന ഒരു ചരക്കായിത്തീർന്നിരിക്കുന്നു.

ഇന്ത്യയിലിന്ന് ഒരു വിദ്യാലയത്തിലും ലൈംഗികശാസ്ത്രം പഠിപ്പിക്കുന്നില്ല. പ്രഖ്യാതനായ ലൈംഗിക ശാസ്ത്രജ്ഞൻ ഡോ.പ്രകാശ് കോത്താരിയുടെ അഭിപ്രായത്തിൽ "ഇന്ത്യയിൽ ലൈംഗിക വിദ്യാഭ്യാസത്തിന് സ്കൂൾ-കോളേജ് വിദ്യാഭ്യാസ കരിക്കുലത്തിൽ മാത്രമല്ല മെഡിക്കൽ വിദ്യാഭ്യാസ കരിക്കുലത്തിൽപ്പോലും രൂക്ഷമായ അവഗണനയാണ്."

യൂണിവേഴ്സിറ്റി ഗ്രാൻറ്സ് കമ്മിഷൻ ചെയർമാനായ ജി.രാംറെഡ്ഡി ഉറപ്പിച്ചുപറയുന്നു, കലാലയങ്ങളിൽ ലൈംഗിക വിദ്യാഭ്യാസം ആരംഭിക്കുന്നതിൽ ഇനി അമാന്തത്തിന്റെ പ്രശ്നമേയില്ലെന്ന്. പ്രൈമറി-സെക്കണ്ടറി വിദ്യാഭ്യാസത്തിനു വേണ്ടി 1986-ലെ ദേശീയ വിദ്യാഭ്യാസ നയത്തിന്റെ അടിസ്ഥാനത്തിൽ ഒരു ദേശീയ കരിക്കുലം ആവിഷ്കരിച്ചിട്ടുണ്ട്. അതിൽ "സെക്സിനോടും എതിർലിംഗസമൂഹത്തിലെ അംഗങ്ങളോടും ആരോഗ്യകരമായ മനോഭാവം വിദ്യാർത്ഥികളിൽ വളർത്തിയെടുക്കാനുതകുന്ന ഒരു പാഠ്യപദ്ധതി അവതരിപ്പിച്ചു നടപ്പിലാക്കണ"മെന്നു ശുപാർശ ചെയ്യുന്നുമുണ്ട്.

ലൈംഗിക വിദ്യാഭ്യാസത്തിനും ലൈംഗിക ശാസ്ത്രപഠനത്തിനും അക്കാദമിക് തലത്തിൽ ഊന്നൽ നൽകുന്നതിലേക്ക് എയ്ഡ്സ് പ്രതിരോധം ഒരു നിമിത്തമായെന്നുമാത്രം കരുതിയാൽ മതി. വിദ്യാർത്ഥികളിൽ ഏറിയപങ്കും ലൈംഗിക വിജ്ഞാനീയത്തിൽ സ്വാഭാവിക കൗതുകമുള്ളവരാണ്. ഒരുപക്ഷേ, നാളിതുവരെ അടിച്ചമർത്തപ്പെട്ട, ദുരൂഹമാക്കി സൂക്ഷിച്ച ഒരു വിജ്ഞാനശാഖയെന്ന നിലയിൽ അസാമാന്യമായ കൗതുകം തന്നെയും ആദ്യം പ്രദർശിപ്പിച്ചു എന്നുവരാം. എന്തായാലും ഇന്നു കിട്ടിക്കൊണ്ടിരിക്കുന്ന വ്യാജവും തരംതാണതും അബദ്ധജടിലവുമായ "ലൈംഗിക ശാസ്ത്ര" സാഹിത്യത്തിനു പകരം ആധികാരികവും ശാസ്ത്രീയവും മാനവീയവുമായ ലൈംഗിക വിജ്ഞാനമാണ് അവർക്കു നൽകേണ്ടത്. അഥവാ അത്തരമൊരു വിജ്ഞാനലബ്ധിയിലേക്കാണ് അവരെ നയിക്കേണ്ടത്.

മാനുഷിക ലൈംഗികതയെക്കുറിച്ച് പഠിക്കുന്നതെന്തിന്? ഏതൊരു ശാസ്ത്രീയ വിജ്ഞാനത്തേയുംപോലെ യൂട്ടിലിറ്റേറിയനായ ഒന്നാണ് ലൈംഗികജ്ഞാനവും. അതിന്റെ പ്രയോജനപരതയെപ്പറ്റി ലൈംഗിക ശാസ്ത്രപാരംഗതർ നന്നായി വിശദീകരിച്ചിട്ടുണ്ട്. ജനതയെക്കുറിച്ചും വ്യാകീർണ്ണമായ മനുഷ്യസ്വഭാവത്തെക്കുറിച്ചും ആഴത്തിലറിയാൻ ലൈംഗിക വിജ്ഞാനീയം നമ്മെ പ്രാപ്തരാക്കുന്നു എന്നു പൊതുവേ പറയാം. എന്നാൽ സാമാന്യ (General) മെന്നതുപോലെ സവിശേഷ (Specific) വുമായ ലക്ഷ്യങ്ങളുമുണ്ടിതിന്.

> **നിഗൂഢാത്മകമാക്കപ്പെട്ട ലൈംഗികതയും അതിനെക്കുറിച്ചുള്ള വിലക്കപ്പെട്ട വിജ്ഞാനവും ആരോഗ്യകരമായ സാമൂഹ്യവികാസത്തിനു വിലങ്ങുതടിയാണ്. ലൈംഗിക വിദ്യാഭ്യാസത്തിന്റെ അഭാവം നമ്മുടെ രാജ്യത്തെ യുവതീയുവാക്കളെ നയിക്കുന്നത് തികഞ്ഞ അപകടത്തിലേക്കാണ്.**

ആ സവിശേഷ ഉന്നങ്ങൾ നിർണ്ണയിച്ചുകൊണ്ട് ലോക പ്രശസ്ത ലൈംഗിക ശാസ്ത്ര വിശാരദരായ വില്യം എച്ച് മാസ്റ്റേഴ്സും വിർജീനിയ ജോൺസണും പ്രധാനപ്പെട്ട മൂന്നു കാര്യങ്ങളിലേക്ക് നമ്മുടെ ശ്രദ്ധയെ നയിക്കുന്നു.

ഒന്ന്, ലൈംഗികതയെ സംബന്ധിച്ച കൃത്യവും വസ്തുനിഷ്ഠവുമായ വിജ്ഞാനം വൈയക്തികവും സാമൂഹ്യവുമായ ലൈംഗിക പ്രശ്നങ്ങൾ ഒഴിവാക്കാൻ നമ്മെ സഹായിക്കുമെന്നു മാത്രമല്ല വളരുന്ന തലമുറയുടെ ആരോഗ്യകരമായ ലൈംഗികാവബോധത്തേയും വളർച്ചയേയും അതുറപ്പാക്കുകയും ചെയ്യുന്നു. വന്ധ്യത, ലൈംഗിക മരവിപ്പ്, ലൈംഗിക രോഗങ്ങളും ലൈംഗിക ബന്ധം വഴിയുള്ള പകർച്ചവ്യാധികളും (Venereal Diseases and Sexually Transmitted Diseases) ലൈംഗിക പീഡനം തുടങ്ങിയവ നമ്മുടെ സമകാലിക സാമുദായിക ജീവിതത്തിലെ മുഖ്യ ലൈംഗിക പ്രശ്നങ്ങളാണല്ലോ. ഇവയെ ഫലപ്രദമായി നേരിടുന്നതിന് ശാസ്ത്രീയവും മാനവികവുമായ ലൈംഗികാവബോധത്തിന്റെ അടിസ്ഥാനത്തിലുള്ള മനഃശാസ്ത്രപരവും ചികിത്സാശാസ്ത്രപരവും നിയമപരവുമായ നടപടികളാണ് ആവശ്യം.

രണ്ടാമത്തേത്, നമ്മുടെ വ്യക്ത്യന്തരബന്ധങ്ങളുടെ ദൃഢീകരണ പ്രശ്നമാണ്. വിശിഷ്യാ എതിർ സെക്സിലെ വ്യക്തികളുമായുള്ള ബന്ധത്തിന്റെ പ്രശ്നം. ഈ ബന്ധങ്ങളുടെ തീവ്രതയും ജീവിത സംതൃപ്തിയും തമ്മിൽ ഗാഢതരമായ ബന്ധമുണ്ട്. ശരിയായ ലൈംഗിക ധാരണകൾ സമീകൃത വ്യക്തിബന്ധങ്ങളുടെ നിലനില്പ് ഭദ്രമാക്കുന്നു.

മൂന്ന്, മൂർത്തമായ മനുഷ്യത്വത്തെക്കുറിച്ചുള്ള ഉൾക്കാഴ്ചയാണ്. മനുഷ്യന്റെ അപാരമായ വികാസ സാധ്യതകളെക്കുറിച്ച്, അവന്റെ വളർച്ചയുടെ വൈവിധ്യപൂർണ്ണമായ മാനങ്ങളെക്കുറിച്ച് ശുഭാപ്തിവിശ്വാസത്തിലൂന്നിയ ഒരു ദാർശനിക കാഴ്ചപ്പാട് രൂപീകരിക്കാൻ ഈ ശാസ്ത്രശാഖ നമ്മെ സഹായിക്കുന്നു.

### മതാത്മകമായ ലൈംഗിക വീക്ഷണം

മതാത്മകമായ എല്ലാ ദർശനവും പ്രത്യയശാസ്ത്രവും മനുഷ്യന്റെ ഐഹികതയെ പുച്ഛരിക്കുകയോ നിസ്സാരവല്ക്കരിക്കുകയോ ചെയ്യുന്നു. കുറഞ്ഞപക്ഷം പാരത്രികതയുടെ വെറുമൊരു ആമുഖമോ അനുബന്ധമോ മാത്രമായി ജീവിതത്തെ ചുരുക്കിക്കാണുകയെങ്കിലും ചെയ്യുന്നുണ്ട്. ഈ ലൗകിക വിരുദ്ധതയുടെ ഗുരുത്വകേന്ദ്രം സ്ഥിതി ചെയ്തത് ലൈംഗികതയുടെ തിരസ്ക്കാരത്തിലായിരുന്നു. ആത്മീയവാദത്തിന്റെ അപ്പോസ്തല കൃതികളിൽ ചിലതിൽ ലൗകികത എന്നാൽ ലൈംഗികത മാത്രമാണെന്ന ധാരണ ആധിപത്യം ചെലുത്തി നില്ക്കുന്നതായി കാണാം. കാൽഡിയൻ മതത്തിൽനിന്ന് യഹൂദമതവും പിന്നെ ക്രിസ്തുമതവും സ്വീകരിച്ച ആദിപാപസങ്കല്പം മൗലികമായി മനുഷ്യത്വവിരുദ്ധമാണെന്ന് ഇന്നു തിരിച്ചറിയപ്പെടുന്നുണ്ട്. മനുഷ്യന്റെ ജീവശക്തിയെന്ന് വിൽഹം റീഹ് വിശേഷിപ്പിച്ച ലൈംഗികശക്തിയെ നിരാകരിക്കുകയാണ് ആദിപാപമെന്ന സെമിറ്റിക് മതസങ്കല്പം ചെയ്യുന്നത്. ആദം ഹവ്വാമാരുടെ ലൈംഗിക ബന്ധമല്ലാതെ മറ്റൊന്നുമല്ല ആദിപാപം.

'കൺഫെഷൻസ്' എന്ന തന്റെ കൃതിയിൽ സെൻറ് അഗസ്റ്റിൻ സെക്സിനെ മഹാപാപമായി അവതരിപ്പിക്കുന്നു. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ ഏദൻതോട്ടത്തിൽനിന്നും ആദമും ഹവ്വായും ആട്ടിയോടിക്കപ്പെട്ട അന്നുമുതൽ ഈ പാപം മനുഷ്യരാശിയുടെ ആകെ പൊതു ഒസ്യത്തായി തുടരുകയാണ്. അങ്ങനെ തലമുറയിൽനിന്നു തലമുറയിലേക്കു സാത്താന്റെ പാമ്പുരൂപങ്ങൾ ഇഴ

ഞെരുകയറുകയും ഈ പാപത്തിന്റെ മധുരക്കനികൾ നമ്മെക്കൊണ്ടു തീററിക്കുകയും ചെയ്യുന്നു. ചുരുക്കത്തിൽ മനുഷ്യന്റെ അടിസ്ഥാന കുഴപ്പം അവന്റെ ലൈംഗികതയായിത്തീരുന്നു. ലൈംഗികതയുടെ നിരാസം മനുഷ്യത്വത്തെ ദൈവത്വത്തിലേക്ക് ഉയർത്താനുള്ള ഉപാധികളിൽ മുഖ്യമായി അങ്ങനെ ഗണിക്കപ്പെട്ടു. മനുഷ്യ സംസ്കൃതിയുടെ പാവനാലയങ്ങളിൽനിന്ന് കാമവികാരത്തെ പിണ്ഡം വച്ചു പുറത്താക്കാനാണ് സാമ്പ്രദായിക സദാചാരോൽബോധകർ ആഹ്വാനം ചെയ്തത്.

പാശ്ചാത്യലോകം മാത്രമല്ല പൗരസ്ത്യദേശങ്ങളും അവയുടെ ആത്മീയവാദാധിഷ്ഠിത പ്രത്യയശാസ്ത്രംകൊണ്ട് ലൈംഗികതയെ ഞെരുക്കുകയും നിഗൂഢവൽക്കരിക്കുകയും ചെയ്തു. രതിനിർവേദമാണ് പരമപരിശുദ്ധാവസ്ഥയെന്നു കരുതിയ ചിന്തകന്മാർ ഏറെയാണ്. ഒരാളുടെ വ്യക്തിമാഹാത്മ്യം അളക്കാൻ വിഷയവിരക്തി മാനദണ്ഡമാക്കിയിരുന്നു. ഭാരതത്തിലെ ആത്മീയാചാര്യന്മാരെന്നു പ്രകീർത്തിക്കപ്പെടുന്നവർ ദാമ്പത്യജീവിതം നിരസിച്ചിരുന്നവരായിരുന്നല്ലോ. പക്ഷേ, പാശ്ചാത്യരിൽ നിന്നു വ്യത്യസ്തമായി ഇവിടത്തെ ആത്മീയവാദികൾ സെക്സിനെ മഹാപാപമായി വ്യാഖ്യാനിക്കാൻ പോയില്ല എന്ന കാര്യം വിസ്മരിക്കുന്നില്ല. ലൈംഗികത മനുഷ്യന്റെ മൗലിക പിശകായി അവർ കണ്ടില്ല എന്നതു ശരിതന്നെ. ഒരുപക്ഷേ അവർ ജീവിതത്തെയും ലോകത്തെയും മൊത്തത്തിൽ നിഷേധിച്ചിരുന്നതുകൊണ്ടായിരിക്കണം സവിശേഷമായി സെക്സിനെ നിരാകരിക്കാൻ പോകാതിരുന്നത്.

ബ്രാഹ്മണമതക്കാരുടെ മായാവാദവും ബുദ്ധമതക്കാരുടെ ശൂന്യവാദവും വിജ്ഞാനവാദവും ആത്യന്തികമായി ജീവിതത്തിന്റെ സത്യാത്മകതയെ തള്ളിക്കളയുകയായിരുന്നല്ലോ ചെയ്തത്. പിന്നെ വ്യാവഹാരിക സത്യം എന്ന ഓമനപ്പേരു നൽകി ഒരു താത്ക്കാലിക അംഗീകാരം മാത്രമാണ് ജീവിതത്തിനും ലോകത്തിനും അവ കല്പിച്ചത്. അതുകൊണ്ടായിരിക്കണം സെക്സിനെ സാത്താന്റെ ചതിക്കുഴിയായി കണ്ട സെന്റ് അഗസ്ററിന്റെ സമകാലികനായ ഇന്ത്യൻ ന്യായചിന്തകൻ മല്ലംഗ വാത്സ്യായനൻ കാമസൂത്രം എഴുതിയത്. എന്തിന്, സെക്സിനെ ആത്മീയലക്ഷ്യങ്ങൾക്കുപയുക്തമാക്കുന്നതിലേക്ക് താന്ത്രിക വിദ്യകൾ ആവിഷ്ക്കരിച്ചവരും ഇന്ത്യയിലുണ്ട്.

ജന്മവാസനകളിൽ സെക്സിനെയാണ് സമൂഹം ഏറെ ഞെരുക്കിയതും പീഡിപ്പിച്ചതും നിയന്ത്രിച്ചതുമെന്ന് ചരിത്രം നമ്മെ ബോധ്യപ്പെടുത്തുന്നു. സാമൂഹ്യ മർദ്ദനത്തിന്റെ ഒരു ഭാഗമാണ് ലൈംഗിക മർദ്ദനമെന്നു കാണാം. ലൈംഗിക മർദ്ദനത്തിന്റെ പേരിൽ അടിച്ചേല്പിച്ച വിധിനിഷേധങ്ങൾ (don'ts and do-s) നിർവഹിച്ച പ്രത്യയശാസ്ത്ര ധർമ്മങ്ങൾ തിരിച്ചറിയേണ്ടതുണ്ട്. സാമൂഹ്യമായി മാത്രമല്ല ലൈംഗികമായും സ്ത്രീ പുരുഷന്റെ മുമ്പിൽ അപകർഷയായി മുദ്രകുത്തപ്പെട്ടു. വർണസങ്കരത്തിനെതിരായി ഭഗവദ്ഗീത മുന്നറിയിപ്പു നൽകുന്നതു ശ്രദ്ധിക്കുക. വർണ-വംശശുദ്ധിയുടെ കാവൽ മാലാഖയായി സ്ത്രീയെ പുകഴ്ത്തുമ്പോൾത്തന്നെ അവളുടെ അനുസരണയും വിധേയത്വവും ഉറപ്പാക്കാനുള്ള നിയന്ത്രണങ്ങൾ ഏർപ്പെടുത്തുകയും ചെയ്തതിനു പിന്നിലുള്ള തന്ത്രം പ്രത്യയശാസ്ത്രപരം തന്നെയാണ്.

മനുഷ്യന്റെ ജന്മവാസനയും സമൂഹം അടിച്ചേല്പിച്ച നിഷേധാത്മകമായ നിയന്ത്രണങ്ങളും തമ്മിലുള്ള ഏററുമുട്ടൽ എവിടെയും തുടർന്നുകൊണ്ടിരുന്നു. മനുഷ്യന്റെ സൃഷ്ട്യുന്മുഖ ശക്തികളിലൊന്നായ ലൈംഗികതയും സ്വാതന്ത്ര്യബോധവും തമ്മിൽ ദൃഢമായ ബന്ധമുണ്ടല്ലോ. ആ നിലയ്ക്ക് അഭിവൃദ്ധമായ സ്വാതന്ത്ര്യബോധത്തോടൊപ്പം അനിവാര്യമായും ലൈംഗികബോധവും വികസിച്ചുവന്നിട്ടുണ്ടെന്നു കാണാം. അതേസമയം ഈ ഏററുമുട്ടലിന്റെ ഉപോല്പന്നങ്ങളായി രണ്ടു നിഷേധാത്മക പ്രവണതകളും പ്രത്യക്ഷപ്പെട്ടിട്ടുണ്ട്. കുററബോധവും ഭീതിയും സൃഷ്ടിക്കുന്ന ലൈംഗിക വിരക്തിയും ലൈംഗിക അരാജകത്വവുമാണ് ആ പ്രവണതകൾ. ചാരിത്ര ബെൽററുകൾ (Chastity Belts) സ്ത്രീകൾക്കു വിധിച്ച അതേ പുരുഷമേധാവിത്വ സമൂഹം തന്നെ വേശ്യാവൃത്തിയെയും ദേവദാസീ സമ്പ്രദായത്തെയും നിലനിർത്താൻ നിർബന്ധിതമായതു നാം ചരിത്രത്തിൽ കാണുന്നു. ആധുനിക നാഗരിക സമുദായത്തിലെ വേശ്യാവൃത്തി ഈ ചരിത്രത്തിന്റെ തുടർച്ച മാത്രമാണ്.

മുതലാളിത്ത മൂല്യങ്ങളുടെ വ്യാപനവും വൈദ്യശാസ്ത്ര രംഗത്തെ വമ്പൻ കുതിപ്പുകളും യാഥാസ്ഥിതിക ലൈംഗിക ധാരണകളെയും മിത്തുകളെയും കടപുഴക്കിക്കൊണ്ടിരിക്കുകയാണ്. പ്രജനനപരമായ (Procreational) ലൈംഗികതയെ പൂർണ്ണമായും വിഹരണപരമായ (Recreational) ലൈംഗികതയാക്കാനാണ് ഇന്നത്തെ ശ്രമം. നൂതനമായ ലൈംഗിക സാങ്കേതികത സൃഷ്ടിച്ച സ്വാതന്ത്ര്യ സാധ്യതകളുടെ നവലോകം വരേണ്യ-മധ്യവർഗ്ഗ യുവത്വത്തെ അരാജകത്വത്തിലേക്കും എയ്ഡ്സ് ദുരന്തത്തിലേക്കും നയിക്കുന്നു എന്നതു വസ്തുതയാണ്. പക്ഷേ, ചിന്തിക്കുന്ന യുവത്വത്തെ സംബന്ധിച്ചിടത്തോളം പരമ്പരാഗതവും യാഥാസ്ഥിതികവും അമാനവികവുമായ ലൈംഗികാവബോധത്തോടു കലഹിക്കാനുള്ള പ്രത്യയശാസ്ത്രപരവും സാമൂഹ്യശാസ്ത്രപരവും മനഃശാസ്ത്രപരവുമായി ദാർഢ്യമുള്ള ഒരു നിലപാട് എടുക്കാനുള്ള സമൂർത്ത സാഹചര്യം അത് സൃഷ്ടിച്ചിരിക്കുന്നു.

ചിന്താരംഗത്തുമാത്രം വ്യാപകമായി നടക്കേണ്ട ഈ കലാപം ഞരമ്പുരോഗത്തിന്റെ അക്കൽദാമകളിൽ തൂങ്ങിച്ചാവേണ്ട ഒന്നല്ല. ശാസ്ത്രീയമായ ഒരു ദർശനത്തിന്റെ പിൻബലത്തിൽ നടക്കേണ്ടതാണത്. ലൈംഗിക ചിന്താമാതൃകയിലുള്ള ഒരു വ്യതിയാന (Sexual Paradizm Shift) മാണ് അതു ലക്ഷീകരിക്കുന്നത്. അതിനുള്ള ഒരു മുന്നുപാധിയെന്ന നിലയിലായിരിക്കണം നമ്മുടെ വിദ്യാലയങ്ങളിൽ ലൈംഗിക വിദ്യാഭ്യാസം ആവിഷ്ക്കരിക്കേണ്ടത്.

23-ാം പേജിൽനിന്നും തുടർച്ച

ത്തിനുള്ളിൽ ഗൗരവമേറിയ മറ്റൊരു രാഷ്ട്രീയ-സൈദ്ധാന്തിക പ്രശ്നവും അടങ്ങിയിരിക്കുന്നു. കേന്ദ്ര ഗവൺമെന്റിന്റെ വർഗ്ഗസ്വഭാവവുമായി ബന്ധപ്പെട്ടതാണത്. സി.പി.ഐ (എം) പരിപാടി ഇന്ത്യൻ ഭരണകൂടത്തിന്റെ വർഗ്ഗസ്വഭാവത്തെ വിലയിരുത്തുന്നത്, "വൻകിട ബൂർഷ്വാ-ഭൂപ്രഭു ഭരണകൂട"മെന്നാണ്. (പരിപാടി മാററത്തെക്കുറിച്ചു ചർച്ചകൾ നടക്കുകയാണെങ്കിലും, ഇത്തരം അടിസ്ഥാന വിലയിരുത്തലുകളിലൊന്നും യാതൊരു മാററവും ഉണ്ടാവുകയില്ലെന്ന് സി.പി.ഐ (എം) നേതാക്കൾ ആവർത്തിച്ചു വ്യക്തമാക്കിയിട്ടുണ്ട്.) ജനാധിപത്യത്തോടും, സ്വതന്ത്രവും, നീതിപൂർവ്വകവുമായ തിരഞ്ഞെടുപ്പുകളോടും അത്തരത്തിലുള്ള ഒരു ഭരണകൂടം അതിന്റെ "വൻകിട ബൂർഷ്വാ-ഭൂപ്രഭു" വർഗ്ഗസ്വഭാവം കൊണ്ടുതന്നെ കൈക്കൊള്ളുന്ന നിലപാട് എന്തായിരിക്കുമെന്നു വ്യക്തമാണല്ലോ. ജനാധിപത്യവിരുദ്ധ പ്രവണതകൾ ജന്മമുദ്രകളായിത്തന്നെയുള്ള അത്തരം ഒരു ഗവൺമെന്റിന്റെ കൈയിൽ, പാലർലമെന്റിനെ മറികടന്നുകൊണ്ട്, ഓർഡിനൻസ് എന്ന ആയുധം ഏല്പിച്ചുകൊടുക്കുന്നതു, ജ്യോതിബാസുവിന്റെ തന്നെ രാഷ്ട്രീയ-വർഗ്ഗ സമീപനങ്ങൾക്കു നിരക്കുന്നതല്ലല്ലോ. നിയമദത്തമായ അധികാരങ്ങളുപയോഗിച്ചു (ചിലപ്പോഴെങ്കിലും.) "നല്ല കാര്യങ്ങൾ" ചെയ്യുന്ന ഒരു ഭരണഘടനാസ്ഥാപനത്തിന്റെ അധികാരങ്ങൾ കവർന്നെടുക്കാനാകുമ്പോൾ, അതു കൂടുതൽ കുററകരമാകുന്നു. അല്ലെങ്കിൽ, "വൻകിട ബൂർഷ്വാ ഭൂപ്രഭു ഭരണകൂട"ത്തെക്കാൾ മുഖ്യ ശത്രുവാണ് ടി.എൻ.ശേഷൻ എന്ന മുഖ്യതിരഞ്ഞെടുപ്പു കമ്മീഷണർ എന്നു ജ്യോതിബാസു പ്രഖ്യാപിക്കേണ്ടിയിരിക്കുന്നു.







# കൊച്ചിയുടെ കാഥികൻ

രഞ്ജിത് മട്ടാഞ്ചേരി



**ഒക്ടോബർ 1-ാം തീയതി അന്തരിച്ച പ്രശസ്ത നോവലിസ്ററ് ശ്രീ.പി.ഖാലിദിനെപ്പററി**

കൊച്ചിയിലെ ചേരിപ്രദേശങ്ങളിലെ സാധാരണമനുഷ്യരുടെ കണ്ണീരും കിനാവും വാങ്മയങ്ങളാക്കിയ ഖാലിദ് യാത്രയായി. നട്ടുച്ചയ്ക്കുപോലും വെളിച്ചം കടന്നുചെല്ലാത്ത കുടുസ്സായ മുറികളിൽ ജീവിതം തള്ളിനീക്കുന്ന മനുഷ്യർ. കട്ടിലിനു മുകളിൽ ആളുകൾ കിടന്നുറങ്ങും. കട്ടിലുകൾക്കു താഴെ ആടുകളും. ഫോർട്ടു കൊച്ചി തുരുത്തി എന്ന ചേരിപ്രദേശത്തെ ഒരു പതിവുദൃശ്യമായിരുന്നു ഇത്. തുരുത്തിയിലെ പൊള്ളുന്ന ജീവിതയാഥാർത്ഥ്യങ്ങളിൽ നിന്നാണ് തന്റെ കഥകൾക്കും നോവലുകൾക്കും വേണ്ട ഊർജ്ജം ഖാലിദ് ശേഖരിച്ചത്. 1949-ൽ പി.കെ. ഗോപാലകൃഷ്ണന്റെ പത്രാധിപത്യത്തിലുള്ള 'കിരണം' മാസികയിലാണ് ഖാലിദ് ആദ്യമെഴുതിയ കഥ 'സന്ദേശം' പ്രസിദ്ധീകൃതമാകുന്നത്. തുടർന്ന് കെ. ദാമോദരന്റെ 'നവയുഗ'ത്തിലും ഖാലിദ് ധാരാളം ചെറുകഥകൾ എഴുതി.

ആട്ടിൻചൂര് ചൂഴ്ന്നുനില്ക്കുന്ന ഊടുവഴികൾ, മാലിന്യം കുമിഞ്ഞുകൂടുന്ന ഓടകൾ, തലചായ്ക്കാൻ ഇടം കുറവായതിനാൽ രാത്രി വൈകുവോളം തെരുവീഥികളിൽത്തന്നെ സൊറപറഞ്ഞിരിക്കാൻ നിർബ്ബന്ധിതരായ മനുഷ്യർ. ദാരിദ്ര്യത്തിന്റെ വിളറിയ മുഖങ്ങൾ. ഇന്ത്യയിൽ എവിടെ എന്തെങ്കിലും പ്രശ്നമുണ്ടായാലും അതിന്റെ തീപ്പൊരി പടർന്നു സൈ്വരജീവിതം തകരുന്ന ഹതഭാഗ്യർ. ഇവരെ ഉയർത്തിക്കൊണ്ടു വരുന്നതിൽ തന്റെ അഗ്നിതൂലികയിലൂടെ ഖാലിദ് നിർവ്വഹിച്ച സാമൂഹ്യസേവനം കൊച്ചിയുടെ ചരിത്രത്തിന്റെ ഭാഗമാണ്.

താൻ ജനിച്ച മട്ടാഞ്ചേരിയിലെ മുസ്ലീം സമുദായത്തിലെ പട്ടിണി, അജ്ഞത, അനാചാരം, അന്ധവിശ്വാസങ്ങൾ ഇവയെക്കുറിച്ചെല്ലാം 'ജാഹിൽ' (അറിവില്ലാത്തവർ) എന്ന പേരിൽ ഒരു നീണ്ടകഥ 1955-ൽ ദേശാഭിമാനി വാരാന്ത്യപ്പതിപ്പിൽ ഖാലിദ് എഴുതുകയുണ്ടായി. 1959-ലാണ് ഖാലിദിന്റെ ആദ്യ നോവൽ 'അള്ളാവിന്റെ അടിമകൾ' പുറത്തുവരുന്നത് / മുസ്ലീം പള്ളിയിലെ മുക്രിയാണ് ഇതിലെ മുഖ്യ കഥാപാത്രം. ഈ നോവലിന് കെ. ദാമോദരൻ മുഖവുര എഴുതിയിരുന്നു. വൈക്കം മുഹമ്മദ് ബഷീർ തന്റെ കഥകളിലൂടെ മുസ്ലീം സമുദായത്തിലെ അനാചാരങ്ങളെ എതിർത്തതിനോടു കിടപിടിക്കുന്ന പരാമർശങ്ങൾ ഈ നോവലിലുണ്ടെന്ന് അന്ന് 'മാതൃഭൂമി' നിരൂപണം എഴുതിയിരുന്നു.

സാഹിത്യരംഗത്ത് നമുക്കു പരിചിതമായ ഗ്രൂപ്പുകളിൽനിന്നും ക്ളിക്കുകളിൽനിന്നും അകന്നുനിന്നു തന്റേതായ പാത തേടുന്ന കാഥികനായിരുന്നു ഖാലിദ്. അതുകൊണ്ടു തന്നെ ഖാലിദ് അർഹിക്കുന്ന അംഗീകാരം അദ്ദേഹത്തിന് ലഭിച്ചുവോ എന്നതും സംശയമാണ്. സാഹിത്യജീവിതം ആരംഭിച്ചു നാലു പതിററാണ്ടായപ്പോഴാണ് ഖാലിദിന് 1988-ൽ കേരള സാഹിത്യ അക്കാദമി അവാർഡ് ലഭിക്കുന്നത്.

1986-ൽ ദേശാഭിമാനി വാരികയിൽ ഖണ്ഡശഃ പ്രസിദ്ധീകരിച്ച 'ഒരേ ദേശക്കാരായ ഞങ്ങൾ' എന്ന നോവലാണ് അവാർഡിനർഹമായത്. താൻ ജനിച്ചുവളർന്ന തുരുത്തി എന്ന പ്രദേശത്തെ തോണിപ്പണിക്കാരുടെ ജീവിതമാണ് ഖാലിദ് ഈ നോവലിൽ പകർത്തിവച്ചിട്ടുള്ളത്. ആററക്കോയ എന്ന പതിനേഴുകാരനാണ് ഇതിലെ മുഖ്യ കഥാപാത്രം. ഈ നോവൽ വായിച്ചുപോകുമ്പോൾ കൊച്ചിയിൽ വിപ്ളവപ്രസ്ഥാനങ്ങളുടെ വേരോടാൻ നിമിത്തമായിത്തീർന്ന മട്ടാഞ്ചേരി വെടിവയ്പിൽ മരിച്ച സെയ്താലിയെ ഓർമ്മ വരും. ഖാലിദിന്റെ പ്രസിദ്ധ നോവലായ 'തുറമുഖം' കൊച്ചിൻ പോർട്ടിന്റെ ആദ്യഘട്ടം മുതൽ ഇന്നേവരെയുള്ള തുറമുഖത്തൊഴിലാളികളുടെ ജീവിതകഥയാണ്. പഴയ കങ്കാണിമാരുടെ ചൂഷണത്തിൽനിന്നു തൊഴിലാളികളെ രക്ഷിക്കാനെത്തിയവർ പുതിയ കങ്കാണിമാരാകുന്ന ചരിത്രമാണ് ആക്ഷേപഹാസ്യ ശൈലിയിൽ ഖാലിദ് വിവരിക്കുന്നത്. ഇതേ വിഷയത്തെക്കുറിച്ചു ബക്കർ സംവിധാനം ചെയ്ത 'ചാപ്പ' എന്ന ശ്രദ്ധേയമായ ചിത്രത്തിലും ഖാലിദിന്റെ സംഭാവനകളുണ്ട്.

1963-ൽ ഉദ്യോഗാർത്ഥം ഖാലിദ് മദ്ധ്യപ്രദേശിലേക്കു പോയി. അവിടെ സർദാർജിമാരുടെ ഒരു ട്രാൻസ്പോർട്ടിംഗ് കമ്പനിയിലായിരുന്നു ജോലി. സിക്കുകാരുമായുള്ള നിത്യസമ്പർക്കത്തിൽ ഖാലിദിന്റെ മനസ്സിൽ രൂപംകൊണ്ട നോവലാണ് 'സിംഹം'. പഞ്ചാബിലെ സ്ഫോടനാത്മകമായ സ്ഥിതിവിശേഷത്തിലേക്ക് ഉൾക്കാഴ്ച പ്രകടിപ്പിച്ച ഈ നോവൽ പ്രസിദ്ധീകരിച്ച കാലത്ത് വളരെയേറെ ശ്രദ്ധിക്കപ്പെട്ടതാണ്. കുറേ വർഷങ്ങളായി മദ്ധ്യപ്രദേശിൽ റെയ്പ്പൂരിലാണ് അദ്ദേഹം കുടുംബസമേതം താമസിച്ചിരുന്നത്. കോട്ടയത്തുകാരിയായ ഭാര്യ സെലീമ അവിടെ ഇലക്ട്രിസിററി ബോർഡിൽ ഉദ്യോഗസ്ഥയായിരുന്നു.

ഒരു പ്രവാസിയെപ്പോലെ ജന്മനാട്ടിൽ വല്ലപ്പോഴും വന്നുപോകാറേയുണ്ടായിരുന്നുള്ളുവെങ്കിലും ഖാലിദിന്റെ സൃഷ്ടികളുടെ ഭൂമിക എന്നും തുരുത്തിതന്നെയായിരുന്നു. 68-ാം വയസ്സിൽ ആ തൂലിക നിശ്ചലമാകുമ്പോൾ 20-ഓളം നോവലുകളും 200-ഓളം ചെറുകഥകളുമാണ് അദ്ദേഹം ഭാവിതലമുറകൾക്കു തന്നിട്ടുപോയത്.





# നിർണ്ണായകമാകുന്ന മറ്റൊരു കുതിപ്പ്

ലാലു ജോസഫ്

ജെ. രാജശേഖരൻനായർ



PSLV-D-1 ലോഞ്ചറിൽ (എല്ലാ പി.എസ്.എൽ.വി റോക്കററുകളുടേയും മാതൃക ഇതാണ്.)

കൗണ്ട് ഡൗൺ തുടങ്ങി. പി.എസ്.എൽ.വിയും ഇന്ത്യൻ ബഹിരാകാശ* സാങ്കേതിക വിദ്യയും അക്ഷമരാണ്. വിജയവും പരാജയവും രണ്ടു ജന്മങ്ങളാണ്.

കഴിഞ്ഞ സെപ്ററംബർ 20-ന് ശ്രീഹരിക്കോട്ടയിൽ തകർന്നുവീണ പോളാർ ഉപഗ്രഹ വാഹിനിയോടൊപ്പം ഇന്ത്യയുടെ ബഹിരാകാശക്കുതിപ്പുകൾക്കും 'അൾഷിമർ' ബാധിച്ചോ എന്ന സംശയം ബാക്കിനില്ക്കേ, എല്ലാ കണ്ണുകളും ഷാറിലേക്ക്. ഒക്ടോബർ 16-ാം തീയതിക്കു മുമ്പ് പി.എസ്.എൽ.വിയുടെ രണ്ടാമത്തെ പരീക്ഷണപ്പറക്കൽ നടന്നേ മതിയാവൂ. അതിനുശേഷം ചുഴലിക്കാററും പേമാരിയുമാണ്. കാലാവസ്ഥാമുന്നറിയിപ്പുകൾ അങ്ങനെയാണ്. ലോഞ്ചു വൈകിയാൽ അടുത്ത ഫെബ്രുവരിയോടെ മാത്രമേ വീണ്ടും തയ്യാറെടുപ്പുകൾ തുടങ്ങാൻ കഴിയൂ. ഇതിനിടയ്ക്ക് റോക്കററിൻെറ ഒന്നാംഘട്ടമൊഴിച്ച് ബാക്കി മൂന്നും 'ഡിസ്മാൻറിൽ' ചെയ്യേണ്ടിവരും.

റോക്കററ് ബഹിരാകാശത്തു നടാൻ പോകുന്ന ഉപഗ്രഹത്തിൻെറ പണി ഇനിയും പൂർത്തിയായിട്ടില്ല. ടെക്നിക്കൽ സ്നാഗ്. ഒക്ടോബർ 16-നു മുമ്പ് റോക്കററ് പറന്നുയരുമോ എന്ന സംശയത്തിനു കാരണമിതാണ്. പി.എസ്.എൽ.വിയുടെ വിജയം ഖര ഇന്ധനത്തിൽനിന്ന് ദ്രവ ഇന്ധനത്തിലേക്ക് ഒഴുകിനീങ്ങേണ്ട ചുവടുവയ്പിൻെറകൂടി വിജയമാണ്. ഈ ചുവടാണ് കന്നിയങ്കത്തിൽ പിഴച്ചത്. മൂന്നാമത്തെയും നാലാമത്തെയും ഘട്ടത്തിനിടയ്ക്ക് തെല്ലിട ചുക്കാൻ പിടിക്കേണ്ടിയിരുന്ന 'ഫ്ളക്സ് നോസിൽ' പിണങ്ങി. 500 കിലോമീററർ ഉയരത്തിൽനിന്ന് റോക്കററ് മൂക്കുകുത്തി. പരാജയകാരണങ്ങൾ അന്വേഷിച്ച എയർ മാർഷൽ പന്തിൻെറ നേതൃത്വത്തിലുള്ള കമ്മിററി റിപ്പോർട്ടിൽ ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ട്. കുറവുകൾ നികത്തി, തെററുകൾ തിരുത്തിയാണ് രണ്ടാമൂഴം.

ഒരു ടൺ ഭാരമുള്ള ഉപഗ്രഹത്തെ ഉത്തര-ദക്ഷിണ ധ്രുവങ്ങൾക്കപ്പുറത്ത് 817 കിലോമീററർ ഉയരത്തിൽ സൂര്യാനുപാത ഭ്രമണപഥത്തിലെത്തിക്കാനുള്ള റോക്കററാണ് പി.എസ്.എൽ.വി. വിക്ഷേപണം നടന്ന് 1014 സെക്കൻഡു കഴിയുമ്പോൾ ഇതു നടന്നിരിക്കും. നാലു ഘട്ടങ്ങളുള്ള റോക്കററിൻെറ രണ്ടും





ഐ.എസ്.ആർ.ഒ നാളിതുവരെ വിക്ഷേപിച്ചിട്ടുള്ള ഇന്ത്യയുടെ കൃത്രിമോപഗ്രഹങ്ങൾ

നാലും ഘട്ടങ്ങളിൽ ദ്രവ ഇന്ധനമാണ്. ഒന്നിലും മൂന്നിലും ഖരം. ദ്രവ ഇന്ധനമുപയോഗിക്കുന്ന ഐ.എസ്.ആർ.ഓയുടെ രണ്ടാമത്തെ പരീക്ഷണമാണ് നടക്കാൻ പോകുന്നത്. വിക്ഷേപണത്തിനു തൊട്ടുമുമ്പുള്ള 72 മണിക്കൂറുകൾ നിർണ്ണായകമാണ്. ഈ സമയത്താണ് രണ്ടിലും നാലിലും ദ്രവ ഇന്ധനം നിറയ്ക്കുക. ദ്രവ ഇന്ധനം നിറഞ്ഞ് 24 മണിക്കൂറിനുള്ളിൽ വിക്ഷേപണം നടന്നേ തീരൂ.

44 മീററർ നീളവും 275 ടൺ ഭാരവുമുള്ള പി.എസ്.എൽ.വി-II, പി.എസ്.എൽ.വി I- 1-ൻെറ മാതൃകയിൽത്തന്നെയാണു നിർമ്മിച്ചിട്ടുള്ളത്. ഖര ഇന്ധനം ഉപയോഗിക്കുന്ന ഒന്നാംഘട്ട റോക്കററ്, വലിപ്പത്തിൽ ലോകത്ത് മൂന്നാം സ്ഥാനത്താണ്. 128 ടൺ ഇന്ധനം 2.8 മീററർ വ്യാസമുള്ള ടാങ്കിൽ നിറയ്ക്കും. ഇന്ത്യൻ ബഹിരാകാശപദ്ധതിക്കായി പ്രത്യേകം രൂപകല്പന ചെയ്തിട്ടുള്ള ഉരുക്കുകൊണ്ടാണ് ഇതു നിർമ്മിച്ചിട്ടുള്ളത്. ഒന്നാം ഘട്ടം നൂറു (100) സെക്കൻഡുകൊണ്ട് കത്തിത്തീരും. അതിനുള്ളിൽ റോക്കററ് ഭൂതലം വിട്ടുയർന്നിരിക്കും. കുതിപ്പിന് ആക്കം കൂട്ടാൻ ഈ ഘട്ടത്തിൽ ആറ് ചെറിയ സ്ട്രാപ്ഓൺ റോക്കററുകൂടി പ്രവർത്തിപ്പിക്കും. ഇതിൽ രണ്ടെണ്ണം ഭൂതലത്തിൽവച്ചും മററുള്ളവ റോക്കററ് ഉയർന്നുപൊങ്ങി 30 സെക്കൻഡു കൾക്കുള്ളിലും ഇഗ്നൈററു ചെയ്യുന്നു. സ്ട്രാപ്ഓൺ റോക്കററുകൾ ഇന്ത്യയുടെ ആദ്യ ഉപഗ്രഹ വാഹന റോക്കററി (എസ്.എൽ.വി)ൽനിന്ന് കടംകൊണ്ടതാണ്.

തദ്ദേശീയമായി വികസിപ്പിച്ചെടുത്ത ഹൈഡ്രോക്സൈൽ ടെർമിനേററഡ് പോളിബ്യൂട്ടാഡൈൻ (എച്ച്.ടി.പി.ബി) ഇന്ധനവും, അമോണിയം പെർക്ളോറേറ്റ് ജ്വാരണകാരിയും (ഓക്സി ഡൈസർ) ആയി പ്രവർത്തിക്കുന്ന സംവിധാനമാണ് ഒന്നാം ഘട്ടത്തിൽ.

'വികാസ്' എഞ്ചിനാണ് രണ്ടാംഘട്ടത്തിൽ ഉപയോഗിക്കുന്നത്. ആഭ്യന്തരമായി നിർമ്മിച്ചതാണിത്. ഇതിലെ ഇന്ധനം സമതുലനാവസ്ഥയില്ലാത്ത ഡൈമീതൈൽ ഹൈഡ്രാസിനും (unsymmetrical Dimethyl Hydrazine), ജ്വാരകം നൈട്രജീൻ ടെട്രോക്സൈഡുമാണ് (N2O4). ഭാരം 37 ടൺ.

മൂന്നാം ഘട്ടത്തിൽ വീണ്ടും ഖര ഇന്ധനം. ഒന്നാം ഘട്ടത്തിൽ ഉപയോഗിക്കുന്ന എച്ച്.ടി.പി.ബിതന്നെയാണ് ഇതിലും നിറയ്ക്കുക. പോളറാമൈഡ് അഥവാ കെവ്ലാർ (Kevlar) നാരുകൊണ്ടാണ് ടാങ്ക് നിർമ്മിച്ചിരിക്കുന്നത്. ഭാരം 7.2 ടൺ.

നാലാമത്തേതും നിർണ്ണായകവുമായ ഘട്ടത്തിൽ ഉപഗ്രഹം റോക്കററിൽനിന്നു വേർപെട്ട് സൂര്യാനുപാത ഭ്രമണപഥത്തിലെത്തും. ഉപഗ്രഹഭാരം ഒരു ടൺവരെയാകാം. സെക്കൻഡിൽ 7.4 കിലോമീററർ വേഗതയിലാണ് റോക്കററ് ഐ.ആർ.എസ്-1 ഈ ഉപഗ്രഹത്തെ തള്ളുന്നത്. ഈ ഘട്ടത്തിൽ രണ്ട് എഞ്ചിനുകൾ പ്രവർത്തിക്കും. രണ്ടിലും ദ്രവ ഇന്ധനമാണ്. ഓരോന്നിലും രണ്ടുടൺ വീതം ഭാരമുള്ള ഇന്ധനമുണ്ടാകും. മോണോ മീതൈൽ ഹൈഡ്രാസിൻ ഇന്ധനത്തിൻെറ ജ്വാരണകാരി നൈട്രജിൻ ടെട്രോക്സൈഡാണ് (N2O4).

ശേഷം 65-ാം പേജിൽ



PSLV-1 ലോഞ്ചിംഗ് പാഡിൽ കയററിയശേഷം

# പുതിയപുസ്തകങ്ങൾ

## വർഷങ്ങൾക്കിടയിലെ ദൂരം



പന്ത്രണ്ടു കഥകളുടെ സമാഹാരം. ഈ കഥാകാരിയുടെ പ്രഥമ കഥാസമാഹാരമാണിതെന്നു തോന്നുന്നു. 'പെണ്ണെഴുത്തി'നുവേണ്ടി നഷ്ടപ്പെടുത്തിയിട്ടില്ലാത്ത സ്ത്രീമനസ്സിന്റെ ആവിഷ്കാരമായതുകൊണ്ട് ഈ കഥകളൊക്കെ നന്നായിട്ടുണ്ട്. മനുഷ്യനന്മയിൽ വിശ്വാസമുള്ള ഒരെഴുത്തുകാരിയുടെ കഥകളാണിവ. ശിഥിലമാകുന്ന മനുഷ്യബന്ധങ്ങളാണ് ഈ കഥാകാരിയുടെ പ്രധാന വിഷയം. അവതാരികയിൽ പി.വത്സല എഴുതുന്നു: ''ഈ കഥകളിലെല്ലാം പ്രകടമായിരിക്കുന്നത് സ്ത്രീമനസ്സിലെ വ്യാകുലതകളാണ്. അവ സ്ത്രീയുടെ മാത്രം വ്യാകുലതകളല്ല സമൂഹത്തിന്റെ മൊത്തമാണ്. ദുർഗ്ഗമമായ മാനസികാവസ്ഥകളെ സരളമായി ആവിഷ്കരിക്കുന്നതിലാണ് സ്വർണ്ണത്തിന്റെ പാടവം ശ്രദ്ധേയമാവുന്നത്.

വർഷങ്ങൾക്കിടയിലെ ദൂരം
ഗ്രന്ഥ: സ്വർണ്ണം സുരേന്ദ്രൻ
വിത: മൾബറി
വില: 20 രൂപ.

## ഒക്തേവിയോ പാസിന്റെ കവിതകളുടെ ദാർശനിക തലംതേടി



ലാററിനമേരിക്കയിലെ മഹാനായ കവിയാണ് ഒക്തേവിയോ പാസ്. ഈ നൂററാണ്ടിന്റേതായി അവശേഷിക്കുന്ന മഹാകവികളിൽ ഒരാളായിരിക്കും ഈ മെക്സിക്കൻ കവി. 1962 മുതൽ 1968 വരെ പാസ് ഇന്ത്യയിലെ മെക്സിക്കൻ അംബാസഡറായി സേവനമനുഷ്ഠിച്ചിട്ടുണ്ട്. ഇന്ത്യൻ സംസ്കാരത്തിന്റെ പല അംശങ്ങളും കവിയുടെ ദാർശനികമായ കാഴ്ചപ്പാടിൽ അദ്ദേഹം ഉൾക്കൊള്ളുകയും അത് അദ്ദേഹത്തിന്റെ കാവ്യവ്യക്തിത്വത്തിന് നവീനമാനം പ്രദാനം ചെയ്യുകയുമുണ്ടായി. ഒക്തേവിയോ പാസ്സിന്റെ കവിതകളുമായി നേരത്തേതന്നെ ബന്ധപ്പെടാൻ കഴിഞ്ഞിട്ടുള്ള ഒരു ഭാഷയാണ് മലയാളം. നമ്മുടെ എല്ലാ ആധുനിക കവികളും പാസ്സിലേയ്ക്ക് നോക്കിയിട്ടുമുണ്ട്. ഒക്തേവിയോ പാസ്സിന്റെ പല കവിതകളും നമ്മുടെ പ്രശസ്ത കവികൾ തന്നെ പരിഭാഷപ്പെടുത്തിയിട്ടുമുണ്ട്.

പാസ്സിന്റെ 24 കവിതകൾ തിരഞ്ഞെടുത്തു വിശദീകരിച്ച് ഒക്തേവിയോ പാസ്സിന്റെ കാവ്യദർശന സ്വഭാവം പഠിക്കാനും ദാർശനിക തലങ്ങൾ കണ്ടെത്താനുമാണ് പി.മുരളീധരൻ നായർ ഈ പുസ്തകത്തിലെ ലേഖനങ്ങളിലൂടെ ശ്രമിക്കുന്നത്. ഒക്തേവിയോ പാസ്സിന്റെ രചനകളുടെ സവിശേഷ സ്വഭാവം ഗ്രഹിക്കാൻ ഈ പുസ്തകം സഹായിക്കും. മുരളീധരൻ നായരുടെ ശ്രമം കാവ്യാസ്വാദകരെ, സംബന്ധിച്ചിടത്തോളം അഭിനന്ദനാർഹംതന്നെ. പുസ്തകം കെട്ടിലും മട്ടിലും ഒന്നു ഭംഗിപ്പെടുത്തേണ്ടതായിരുന്നു.

ഒക്തേവിയോ പാസ്സിന്റെ കവിതകളുടെ
ദാർശനിക തലങ്ങൾ
ഗ്രന്ഥ: പി.മുരളീധരൻ നായർ

## ആനന്ദരംഗപ്പിള്ളയുടെ ഡയറിക്കുറിപ്പുകൾ



ഫ്രഞ്ച് ഈസ്ററ് ഇന്ത്യാ കമ്പനി പോണ്ടിച്ചേരിയിൽ അധികാരമുറപ്പിച്ച കഥയുടെ ചുരുൾ അഴിക്കുന്ന ഗ്രന്ഥം. ആത്മകഥ 'യെന്നോ ചരിത്രഗ്രന്ഥമെന്നോ വിശേഷിപ്പിക്കാവുന്ന ഈ കൃതി ഫ്രഞ്ച് ഈസ്ററിന്ത്യാ കമ്പനിയുടെ പ്രഥമ കാര്യദർശിയും ഉപദേഷ്ടാവുമായിരുന്ന ആനന്ദരംഗപ്പിള്ളയുടെ ഡയറിക്കുറിപ്പുകളുടെ ചുരുക്കമാണ്. കാലം 1736–1760. ഫ്രഞ്ച് ഗവർണ്ണറായിരുന്ന ഡ്യൂപ്ളെയുടെയും മാഡം ഡ്യൂപ്ളെയുടെയും രസകരമായ വിക്രിയകൾ ജീവസ്സുററ ഒരു വിവർത്തനം തന്നെ.

ആനന്ദരംഗം പിള്ളയുടെ
ഡയറിക്കുറിപ്പുകൾ
പരിഭാഷ: എസ്.രാമകൃഷ്ണൻ
പ്രസാ: കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്
വില: 32 രൂപ.

## കഥാസാരം



അഷ്ടമൂർത്തിയുടെ പന്ത്രണ്ട് കഥകളുടെ സമാഹാരം. പ്രസാധകക്കുറിപ്പിൽ ഇങ്ങനെ പറയുന്നു: ''മലയാള ചെറുകഥയ്ക്ക് വിശുദ്ധിയുടെയും ലാളിത്യത്തിന്റെയും ഒരു പുതിയ വിതാനം നൽകിയ എഴുത്തുകാരനാണ് അഷ്ടമൂർത്തി... അഷ്ടമൂർത്തിയുടെ പന്ത്രണ്ടു കഥകളുടെ ഈ സമാഹാരം പ്രസിദ്ധീകരിക്കുന്നതിൽ ഞങ്ങൾക്കുള്ള ആനന്ദം ചെറുതല്ല.'' ആധുനികത അരങ്ങു തകർത്ത് പിൻവാങ്ങിയതിനുശേഷം മലയാള ചെറുകഥാരംഗം കൈകാര്യം ചെയ്ത കഥാകാരന്മാരിൽ ഗണനീയനായിത്തന്നെ അഷ്ടമൂർത്തിയെ കരുതാം. വി.ജി.തമ്പി കഥാകാരനുമായി നടത്തിയ ഒരഭിമുഖവും പുസ്തകത്തിന്റെ ഒടുവിൽ കൊടുത്തിട്ടുണ്ട്.

കഥാസാരം
ഗ്രന്ഥ: അഷ്ടമൂർത്തി
പ്രസാ: കലാക്ഷേത്രം
വില: 25 രൂപ.

## ഒരു സൗന്ദര്യ പ്രേമത്തിന്റെ കഥ



എം.പി.അപ്പൻ തന്റെ കാവ്യജീവിതത്തെക്കുറിച്ച് പ്രതിപാദിക്കുകയാണ് ഈ ഗ്രന്ഥത്തിൽ. അദ്ദേഹം എഴുതുന്നു: ''എന്റെ കവിതാകൗതുകം എങ്ങനെ ഉത്ഭവിച്ചുവെന്നും അത് ഏതു രീതിയിൽ പ്രവഹിച്ചുവെന്നും വെളിപ്പെടുത്താനാണ് ഈ ചെറിയ പുസ്തകത്തിൽ ശ്രമിച്ചിട്ടുള്ളത്.'' ഒരു ആത്മകഥയുടെ സ്വഭാവമാണ് ഈ ഗ്രന്ഥത്തിനുള്ളതെങ്കിലും തന്നിലുണ്ടായ കവിയുടെ കഥയാണ് പറയുന്നത്. വളരെ ലളിതവും മനോഹരവുമായ ഭാഷയിലാണ് കവിയുടെ ആത്മകഥ പറഞ്ഞുപോകുന്നത്.

ഒരു സൗന്ദര്യപ്രേമത്തിന്റെ കഥ
ഗ്രന്ഥ: എം.പി.അപ്പൻ.
വിത: പ്രഭാത് ബുക്ക് ഹൗസ്
വില: 30 രൂപ.





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

ധിഷണയുടെ തിളക്കമുള്ള ആത്മകഥകൾ ഏറെയുണ്ടായി ഈ നൂററാണ്ടിൽ. കാസാൻദ്സാക്കിസിന്റെ "Report to Greco", ആങ്ദ്രേ ഷീദിന്റെ "Journals", കാഫ്കയുടെ "The Diaries", സാർത്രിന്റെ "Words" ഇവയൊക്കെ ധിഷണയുടെ പാരമ്യത്തിലെത്തിയ അത്യുൽകൃഷ്ടങ്ങളായ ആത്മകഥകളാണ്. അവ വായിക്കുമ്പോൾ ഒരു അസാധാരണമായ പ്രകാശം നമ്മളെ പൊതിയുന്നു. ആ പ്രകാശത്തിൽ നമ്മൾ മററാളുകളായി മാറുന്നു. നമ്മുടെ ബോധമണ്ഡലത്തിന്റെ സാന്ദ്രതയും വ്യാപ്തിയും വർദ്ധിപ്പിക്കാൻ ഈ കലാശില്പങ്ങൾ പ്രയോജനപ്പെടുന്നു. ഇവയുടെ കൂട്ടത്തിൽ അനായാസമായി കടന്നുചെല്ലുന്ന ആത്മകഥയാണ് 'നീഓ മാർക്സിസ'ത്തിന്റെ (Neo-Marxism) ഉദ്ഘോഷകനായ അൽതൂസേർ (Louis Althusser 1918-1990) എഴുതിയ "The Future Lasts a Long Time" എന്നത്. മഹാനായ നിരൂപകൻ Gilbert Adair ഈ ആത്മകഥയെ An extra-ordinary, Comparison-defying confessional text—അസാ ധാരണത്വമുള്ളതും സാദൃശ്യത്തെ നിരാകരിക്കുന്നതും ആത്മനിവേദനം നിർവഹിക്കുന്നതുമായ ഗ്രന്ഥം—എന്നു വിശേഷിപ്പിക്കുന്നു. ശരിയാണിത്. രചനയുടെയും കുററസമ്മതത്തിന്റെയും അസാധാരണത്വം ഉണ്ട് ഈ ആത്മകഥയ്ക്ക്. ഏതു കലാശില്പവും അസദൃശമാണല്ലോ. ആ നിസ്തുല സ്വഭാവത്താൽ ഇത് അനുഗൃഹീത മാണ്. സ്വന്തം ഭാര്യയെ കഴുത്തു ഞെരിച്ചു കൊന്ന ഒരു വലിയ ചിന്തകന്റെ ആത്മപ്രകാശനമാണ് ഇത്. ഇതിനൊക്കെപ്പുറമേ ഒരു കാലയളവിന്റെ ദാർശനിക ചിന്താതലത്തെ സിതോപലത്തിന്റെ സ്ഫുടതയോടെ ഇതാവിഷ്കരിക്കുന്നു. ആത്മകഥ തുടങ്ങുന്നത് അൽതൂസേർ ഭാര്യയെ ഞെക്കിക്കൊല്ലുന്നതിന്റെ വർണ്ണനത്തോടുകൂടിയാണ്. കാണുക:-

''... ഞാൻ അവളുടെ കഴുത്തിന്റെ മുൻഭാഗം മർദ്ദിക്കുകയായിരുന്നു. അവളുടെ നെഞ്ചെല്ലിന്റെ മുകളിലുള്ള കുഴിയിൽ എന്റെ തളളവിരലുകൾ അമർത്തി. അഭിമർദ്ദം നടത്തിക്കൊണ്ടു രണ്ടും മെല്ലെ നീക്കി; ഒന്ന് ഇടതുവശത്തേക്കും മറേറതു വലതുവശത്തേക്കും. അവളുടെ കാതുകളുടെ അടുത്തേക്ക്; അവിടെ മാംസത്തിനു കട്ടിയുണ്ടായിരുന്നു. V അക്ഷരത്തിന്റെ രൂപത്തിൽ ഞാൻ മർദ്ദനം നടത്തി... ഏലേന്റെ (H'elene) മുഖം ശാന്തം, ചലനരഹിതം. അവളുടെ കണ്ണുകൾ തുറന്ന് ഇരുന്നു. അവ മേൽത്തട്ടിനെ തുറിച്ചു നോക്കുകയായിരുന്നു. പെട്ടെന്ന് ഞാൻ കൊടും ഭീതിക്കു വിധേയനായി. അവളുടെ കണ്ണുകൾ അവസാനിക്കാത്ത രീതിയിൽ തുറിച്ചുനോക്കുകയായിരുന്നു. അവളുടെ നാക്കിന്റെ അററം പല്ലുകൾക്കും ചുണ്ടുകൾക്കുമിടയിലായി വിചിത്രവും നിശ്ചലവുമായി വർത്തിക്കുന്നതു ഞാൻ കണ്ടു. മൃതദേഹങ്ങൾ ഞാൻ മുൻപും കണ്ടിട്ടുണ്ട്. തീർച്ച. എന്നാൽ കഴുത്തുഞെരിച്ചു കൊല്ലപ്പെട്ട ആരുടെയെങ്കിലും മുഖത്ത് ഞാൻ എന്റെ ജീവിതത്തിലൊരിക്കലും നോക്കിയിട്ടില്ല. എങ്കിലും ഞാനറിഞ്ഞു അവളെ കഴുത്തുഞെരിച്ചു കൊന്നുവെന്ന്. എന്നാൽ എങ്ങനെ? ഞാൻ എഴുന്നേററു നിന്നു മുറവിളികൂട്ടി. ''ഞാൻ ഏലേനെ ഞെക്കിക്കൊന്നു.''

ആ മുറവിളി അനുസ്യൂതം നിർവഹിച്ചുകൊണ്ട് അൽതൂസേർ കോണിപ്പടികൾ നാലെണ്ണംകണക്കിനു ചവിട്ടിക്കയറി. ഡോക്ടർ ഏത്യേന് (Etienne) സംവത്സരങ്ങളായി അൽതൂസേറിന്റെ മാനസികവിഭ്രാന്തിയെക്കുറിച്ച് അറിയാമായിരുന്നു. അദ്ദേഹം പൊലിസ് എത്തുന്നതിനുമുൻപ് കൊലപാതകിയെ ഭ്രാന്താശുപത്രിയിൽ കൊണ്ടുപോയി. ഏലേന്റെ മൃതദേഹത്തിൽ ക്ഷതമൊന്നുമില്ലായിരുന്നതുകൊണ്ട് അൽതൂസേറിന്റെ കുററസമ്മതം വ്യക്തമാക്കുന്ന ആക്രന്ദനം വിഭ്രാന്തിയുടെ ഫലമാണെന്നായിരുന്നു മററുള്ളവരുടെ ആദ്യത്തെ വിചാരം. എന്നാൽ മരണാനന്തര പരിശോധന സ്പഷ്ടമാക്കി ഏലേന്റെ ശ്വാസനാളം മർദ്ദനത്തിന്റെ ഫലമായി പൊട്ടിപ്പോയെന്ന്. അൽതൂസേർ മനോരോഗിയാണെന്നു മൂന്നു മനോരോഗ ചികിത്സകർ അഭിപ്രായപ്പെട്ടതുകൊണ്ട് പ്രോസിക്യൂഷൻ ഇല്ലാതെയായി. അദ്ദേഹം ഭ്രാന്താലയത്തിൽ കഴിഞ്ഞുകൂടി. പിന്നീടുകാലം ആശുപത്രികളിൽ. കുറെക്കാലം സ്വതന്ത്രനായി വീട്ടിൽ ഇങ്ങനെയായിരുന്നു

ഞാൻ ഈ ജാലകത്തിലൂടെ നോക്കി സാന്ധ്യപ്രകാശം കണ്ടുകൊള്ളട്ടെ. ആ സാന്ധ്യപ്രകാശം എന്റെ സ്മൃതിമണ്ഡലമാണ്. ആരാണ് ഉജ്ജ്വലസ്വത്വത്തിന്റെ മയൂഖമാലകൾ വീശി ആകൃതിസൗഭഗത്തിന്റെ മൂർത്തിമദ്ഭാവമായി നടന്നുവരുന്നത്? എന്റെ ഗുരുനാഥൻ ഡോക്ടർ കെ. ഭാസ്കരൻനായർ. ഇന്തുശാസ്ത്രം പഠിപ്പിക്കുകയാണ് അദ്ദേഹം. ഗുരുനാഥൻ ഏതു വിഷയവും പഠിപ്പിക്കട്ടെ. അതു ശിഷ്യന്റെ അന്തരംഗത്തിലേക്കു കടന്നാൽ ആ ശിഷ്യൻ ഒരുതരം ഹർഷോന്മാദത്തിനു വിധേയനാകും. അത്തരത്തിൽ എനിക്ക് എണ്ണമററ ഹർഷോന്മാദങ്ങൾ പ്രദാനം ചെയ്ത മഹാവ്യക്തിയാണ് കെ. ഭാസ്കരൻനായർ.

അദ്ദേഹത്തിൻെറ ജീവിതത്തിൻെറ ശേഷം ഭാഗവും. 1990 ഒക്ടോബർ 22-ാംനു അദ്ദേഹം ഹൃദയാഘാതത്താൽ മരിച്ചു. 1980 നവംബർ 16-ാം തീയതി. അന്നു കാലത്താണ് അദ്ദേഹം ഭാര്യയെ കഴുത്തുഞെരിച്ചു കൊന്നത്. ആത്മകഥ സമ്പൂർണ്ണമായും മനസ്സിരുത്തി വായിച്ചിട്ടും അൽതൂസേർ ഈ ഭാര്യാഹനനത്തിൽ ദുഃഖിക്കുന്നതായി ഞാൻ കണ്ടില്ല. അദ്ദേഹം നിദ്രാടനക്കാരനായിരുന്നു. ഉറക്കത്തിൽ നടക്കുന്നവർ പ്രതിയോഗികളെ കൊന്നതിൻെറ കഥകൾ ഏറെയുണ്ട്. നേരംവെളുക്കുമ്പോൾ തങ്ങൾ വധംനടത്തിയെന്ന് അവർക്ക് ഓർമ്മയുണ്ടാവുകയുമില്ല. ഏലേനും മനോരോഗിണിയായിരുന്നു. അവളുടെ ചികിത്സകനെ അൽതൂസേർ സംശയിച്ചിരിക്കാം. ഭാര്യ തന്നെ വഞ്ചിച്ചെന്നു വിചാരിച്ചിരിക്കാം ഭർത്താവ്. ഏലേൻ ഭർത്താവിനെ വിട്ടുപോകാൻ തീരുമാനിച്ചിരുന്നെന്നും അതിൽ ക്ഷോഭിച്ച് അദ്ദേഹം അവളെ കൊന്നുവെന്നും പറയുന്നവരുണ്ട്. എല്ലാം അഭ്യൂഹങ്ങളെന്നേ പറയാനുള്ളു. "അവളെ ജീവിപ്പിക്കാമോ?" എന്ന് അൽതൂസേർ ഡോക്ടറോടു ചോദിച്ചപ്പോൾ അദ്ദേഹം "വയ്യ" എന്നു മറുപടി നല്കി. ആ മറുപടി അൽതൂസേറിനെ ദുഃഖിപ്പിച്ചോ? അതോ ആഹ്ളാദിപ്പിച്ചോ? അറിഞ്ഞുകൂടാ. ഇനി ഒരിക്കലും നമ്മൾ അതറിയുകയുമില്ല.

താനെഴുതുന്നതു ഡയറിയല്ല, ഓർമ്മക്കുറിപ്പുകളല്ല, ആത്മകഥയല്ല എന്ന് അൽതൂസേർ പറയുന്നു. തന്നിൽ ആഘാതമേല്പിച്ചതും ജീവിതത്തിനു രൂപം നല്കാൻ സഹായിച്ചതുമായ വൈകാരികാനുഭവങ്ങളെയാണ് അദ്ദേഹം ഓർമ്മിക്കുന്നത്. തൻെറ ജീവിതത്തെ താൻ എങ്ങനെ കാണുന്നു എന്നതിനാണു പ്രാധാന്യം. മററുള്ളവരും അത് അമ്മട്ടിൽ കാണുന്നുണ്ടാവാം.

എല്ലാ വൈകാരികാനുഭവങ്ങളുടെയും ചിത്രങ്ങൾ ഇവിടെയെടുത്തു നിരത്താൻ വയ്യ. ഭീതിജനകമായ ദാമ്പത്യജീവിതമായിരുന്നു അൽതൂസേറിൻെറ അച്ഛനമ്മമാരുടേത്. മൃഗസദൃശനായ അച്ഛൻ അമ്മയെ ലൈംഗികാക്രമണം നടത്തിയിരുന്നു. അവരുടെ സമ്പാദ്യമെല്ലാം ഒരു സായാഹ്നത്തിലെ മദ്യപാനംകൊണ്ട് അദ്ദേഹം ഇല്ലാതാക്കും. അച്ഛനാൽ അപഹരിക്കപ്പെട്ട, ബലാത്സംഗം ചെയ്യപ്പെട്ട, തകർക്കപ്പെട്ട, ശാരീരികമായി ക്ഷതമേല്പിക്കപ്പെട്ട അമ്മ. അവർ രക്തസാക്ഷിത്വം വരിച്ച് ചോരയൊലിക്കുന്ന മുറിവുപോലെയായി. ആ അച്ഛനാകട്ടെ, മററു സ്ത്രീകളുമായി ബന്ധപ്പെട്ടു. ഇതെല്ലാം കണ്ട അൽതൂസേറെന്ന ബാലൻ മരണത്തെ യാഥാർത്ഥ്യമായി കണ്ടു. അമ്മ മററാരെക്കാളും സ്നേഹിച്ച പുരുഷനാണ് മരണമെന്ന് ആ കുട്ടി സങ്കല്പിച്ചു. Like all the women of her generation (and of her mother's g⁻neration too), my mother hid her money beneath her skirts, at least when she went out or was travelling, which meant as close as possible to her sexual organs as if she had to protect both in every way she could against unsavoury people and the threat they posed. ഇതാണ് മകൻ നല്കുന്ന അമ്മയുടെ ചിത്രം.



അൽതൂസേർ

പ്രിയപ്പെട്ട
വായനക്കാരേ,
ഗുരുഭക്തി സമുന്നതമായ
മാനുഷികമൂല്യമാണ്.
അതുള്ളതിൽ ഞാൻ
അഭിമാനം
കൊള്ളുന്നുവെന്നു
പറയുമ്പോൾ
ആത്മപ്രശംസ
സ്ഫുരിക്കുന്നെങ്കിൽ
സദയം ക്ഷമിച്ചാലും.

ഏതു ചിത്രവും പ്രദർശിപ്പിക്കാൻ അൽതൂസേറിനു മടിയില്ല. 'My mother, whose half-exposed breasts disgusted me...'' എന്നൊരിടത്ത്.

Castration എന്ന വാക്കിൻെറ അർത്ഥം വൃഷണച്ഛേദം എന്നാണെങ്കിലും വ്യക്തിയുടെ ചൈതന്യമില്ലാതാക്കൽ എന്ന അർത്ഥത്തിലാണ് ആത്മകഥാകാരൻ അത് ഉപയോഗിക്കുന്നതെന്ന് എനിക്കു തോന്നുന്നു. അൽതൂസേറിൻെറ അമ്മയുടെ സമ്പാദ്യമപഹരിച്ച് അച്ഛൻ അവരെ 'വൃഷണച്ഛേദം' ചെയ്തു. ശരീരം പിളർന്നു വൃഷണച്ഛേദം നടത്തി. എന്നാൽ അമ്മ മകനോടു ചെയ്തതും അതുതന്നെ. മകന് അമ്മ ലൈംഗികത്വം സമ്മാനമായി നല്കിയതിനെ ബലാത്സംഗമായിട്ടാണ് അയാൾ കണ്ടത്. ഫലമോ? അൽതൂസേറിന് മററുള്ളവരെ സ്നേഹിക്കാനുള്ള ശക്തി നഷ്ടമായി. By 'interfering with me' she acted against my desire to keep my sexual organs for myself and no one else. and especially not for her, which was the ultimate obscenity എന്ന് അൽതൂസേർ. ജീവിതത്തിൻെറ ഏററവും ഉള്ളിലുള്ള ഭാഗത്ത്, അഗാധാഭിലാഷങ്ങളിൽ ഇങ്ങനെ കടന്നുകയററമുണ്ടായാൽ വേറൊരാളിനെ എങ്ങനെ സ്നേഹിക്കാൻ സാധിക്കും എന്നാണ് അദ്ദേഹത്തിൻെറ ചോദ്യം. പില്ക്കാലത്തെ കൊലപാതകത്തെ നീതിമത്കരിക്കാനാണോ അൽതൂസേറിൻെറ യത്നമെന്ന് നമുക്കു ചോദിക്കേണ്ടിയിരിക്കുന്നു ഈ വ്യാഖ്യാനമെല്ലാം കാണുമ്പോൾ. അദ്ദേഹത്തിൻെറ രാഷ്ട്രവ്യവഹാരം, കോമ്യൂണിസ്ററ് എന്ന നിലയിലുള്ള പ്രവർത്തനം ഇവയെല്ലാം തുടർന്നുവരുന്ന അദ്ധ്യായങ്ങളിൽ ആകർഷകമായി പ്രതിപാദിക്കപ്പെടുന്നു. അവയെക്കുറിച്ചെഴുതാൻ സ്ഥലമില്ല. പരിതഃസ്ഥിതികൾ എത്ര പ്രതികൂലമായാലും, വിഭിന്നരൂപങ്ങൾ കൈക്കൊണ്ടാലും മാർക്സിസ്ററ് ചിന്ത നിലനില്ക്കുമെന്ന് അൽതൂസേർ കരുതുന്നു. അഗാധങ്ങളായ പരിവർത്തനങ്ങൾ ഉണ്ടാകുന്ന ഈ ലോകത്ത് ആ നിലനില്പ് അനിവാര്യമാണെന്നും അദ്ദേഹം വിശ്വസിക്കുന്നു. അൽതൂസേർ കൊലപാതകിയാണ്, മനോരോഗിയാണ്. എന്നാൽ അധ്യാപകനും തത്ത്വചിന്തകനും 'രാഷ്ട്രീയജീവി'യുമായ അദ്ദേഹത്തിൻെറ ഈ ആത്മകഥ തികച്ചും ഉജ്ജ്വലമാണ്. ഭർത്താവിൻെറ കൈകൾകൊണ്ടു മരിക്കാൻ ഭാര്യ അഭിലഷിച്ചിരുന്നുവോ എന്നാണ് അദ്ദേഹത്തിൻെറ സംശയം. ഈ അഭിലാഷമില്ലായിരുന്നു എന്നു പറയാൻ വയ്യ എന്ന് അൽതൂസേർ കരുതുന്നു. ഭാര്യയുടെ ഗളനാളത്തിൽ ഒരു പാടുപോലുമില്ലായിരുന്നു. ഈ ആത്മകഥയുടെ കോമളഗാത്രത്തിൽ ഒരു ക്ഷതവുമില്ല. മരണാനന്തരപരിശോധനയിൽ ഏലേൻെറ ശ്വാസനാളം. പൊട്ടിയതായി കണ്ടു. ആത്മകഥയുടെ അകത്തേക്കു കടക്കുക. ക്ഷതങ്ങളേറെ കണ്ടുവെന്നു വരും. ഇതാണ് ഈ ആത്മകഥയ്ക്ക് അന്യാദൃശസ്വഭാവം നല്കുന്നത്. (Translated by Richard Veasey—Vintage—U.K. £ 6 = 99. Spl. £ 3 = 50)



## ഡോക്ടർ കെ. ഭാസ്കരൻനായർ

**ഞാ**ൻ ഈ ജാലകത്തിലൂടെ നോക്കി സാന്ധ്യപ്രകാശം കണ്ടുകൊള്ളട്ടെ. ആ സാന്ധ്യപ്രകാശം എൻെറ സ്മൃതിമണ്ഡലമാണ്. ആരാണ് ഉജ്ജ്വലസ്വത്വത്തിൻെറ മയൂഖമാലകൾ വീശി ആകൃതിസൗഭഗത്തിൻെറ മൂർത്തിമദ്ഭാവമായി നടന്നുവരുന്നത്? എൻെറ ഗുരുനാഥൻ ഡോക്ടർ കെ. ഭാസ്കരൻനായർ. ജന്തുശാസ്ത്രം പഠിപ്പിക്കുകയാണ് അദ്ദേഹം. ഗുരുനാഥൻ ഏതു വിഷയവും പഠിപ്പിക്കട്ടെ. അതു ശിഷ്യൻെറ അന്തരംഗത്തിലേക്കു കടന്നാൽ ആ ശിഷ്യൻ ഒരുതരം ഹർഷോന്മാദത്തിനു വിധേയനാകും. അത്തരത്തിൽ എനിക്ക് എണ്ണമററ ഹർഷോന്മാദങ്ങൾ പ്രദാനം ചെയ്ത മഹാവ്യക്തിയാണ് കെ. ഭാസ്കരൻനായർ. വെൺമയാർന്ന ജൂബയും മുണ്ടും അദ്ദേഹത്തിനു നന്നേ ചേരും. അരുണിമ വീണ സ്മരണ്മണ്ഡലത്തിൽ മറെറാരു വ്യക്തി നടന്നെത്തുന്നു. തനി യൂറോപ്യൻ വേഷം. ആരാണ് ഈ കോമളരൂപൻ? എൻെറ ഗുരുനാഥൻതന്നെ. ആ വേഷവും അദ്ദേഹത്തിന് ഇണങ്ങും. ഇന്ദ്രിയങ്ങളിലൂടെ ലഭിക്കുന്ന ആഹ്ളാദങ്ങളെല്ലാം അസത്യങ്ങളാണെന്ന് ഏതു വിവരംകെട്ടവനാണ് പറഞ്ഞത്? ജന്തുശാസ്ത്രം ഒരുതരം താണ വിഷയമാണെന്ന് ഏതു ബുദ്ധിശൂന്യനാണ് പ്രഖ്യാപിച്ചത്? എൻെറ ഗുരുനാഥൻ പഠിപ്പിക്കുമ്പോൾ വിജ്ഞാനം തേനെന്നപോലെ എൻെറ മനസ്സിലേക്ക് ഒഴുകുന്നതു ഞാനിപ്പോൾ കാണുന്നു. അദ്ദേഹത്തിൻെറ ശരീരസൗഭഗം കണ്ണുകളിൽ പനിനീരെന്നപോലെ വീണത് ഞാൻ ഈ സാന്ധ്യപ്രകാശത്തിൽ ദർശിക്കുന്നു. ഗുരോ അങ്ങു നടന്നകലുന്നു. ഞാൻ ദുഃഖത്തോടെ ജാലകത്തിൽനിന്നു മാറി കൂരിരുട്ടിൽ വന്ന് ഇരിക്കുകയാണ്.



ഡോ. കെ. ഭാസ്കരൻനായർ

തൻെറ ശരീരസൗഭഗംപോലെയാണ് അദ്ദേഹത്തിൻെറ ഭാഷാശൈലിയുടെ മനോഹാരിതയും. മഹാത്മാഗാന്ധി വെടിയേററു മരിച്ചുകഴിഞ്ഞപ്പോൾ ഡോക്ടർ കെ. ഭാസ്കരൻനായർ 1948 ഫെബ്രുഎരി 15-ാംനു-ലെ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ എഴുതിയ ലേഖനം 1994 ഒക്ടോബർ 2-8-ൻെറ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അതിൽനിന്ന് ഒരുഭാഗം എടുത്തെഴുതട്ടെ. ത്രിവിക്രമൻ സാവിത്രിയുടെ മുൻപിലേക്കു ചെല്ലുന്നതുപോലെ മലയാളമങ്കയുടെ സന്നിധാനത്തിലേക്കു ഭാസ്കരൻനായർ ചെല്ലുന്നത് നമുക്കു കാണാം. (അലങ്കാരം ഭാസ്കരൻനായരുടേത്.)

സാഗരാചലസേവിതമായ ഭാരതവർഷത്തിൻെറ ഒരററം മുതൽ മറേറ അററംവരെ പലവുരു സഞ്ചരിച്ച് ഓരോ സമസ്യൃഷ്ടത്തിൻെറയും കണ്ണുനീരു തുടച്ച അർധനഗ്നനായ ഈ വൃദ്ധൻെറ കാരുണ്യം നിറഞ്ഞ കഥകൾ പറഞ്ഞ് അതിവിദൂരഭാവിയിൽ നമ്മുടെ സന്താനങ്ങൾ പുളകംകൊള്ളും. സൂര്യൻ എരിഞ്ഞടങ്ങി നിശ്ചലമായ ഹേമന്തരാത്രികളിൽ മഞ്ഞണിഞ്ഞ മൃദുചന്ദ്രികയിൽ കുളിർത്തു നില്ക്കുന്ന കുഗ്രാമങ്ങളിൽ വട്ടമിട്ടിരുന്നു തീകായുന്ന അച്ഛനും അമ്മയും മക്കളും 'ഞാനൊരു തോട്ടിയാ'ണെന്ന് ഏററുപറഞ്ഞ അദ്ദേഹത്തിൻെറ ജീവകാരുണ്യമോർത്ത് കൈകൾ കൂപ്പും.

മൃഗീയതയിലേക്കു വലിച്ചിഴയ്ക്കപ്പെടുന്ന മനുഷ്യത്വത്തിൻെറ ആപൽബന്ധുവായി അവതരിച്ച മഹാപ്രഭോ! അവിടത്തെ താമരസാരുണമായ ചരണങ്ങളുടെ സ്മരണ ഞങ്ങളെ നേർവഴിക്കു നടത്തുമാറാകട്ടെ. അവിടത്തെ ഹൃദയമാകുന്ന ഹിരൺമയപാത്രം കവിഞ്ഞൊഴുകിയ കരുണാമൃതം ഞങ്ങളുടെ ജീവിതത്തെ ശാന്തിയുടെ വിളനിലമായി മാററുമാറാകട്ടെ.

അസതോ മാ സദ്ഗമയ
തമസോ മാ ജ്യോതിർഗമയ
മൃത്യോർ മാ അമൃതം ഗമയ.

ഇതുപോലെ രണ്ടു വാക്യങ്ങളെങ്കിലും എനിക്ക് എഴുതാൻ കഴിഞ്ഞെങ്കിൽ എൻെറ നിഷ്പ്രയോജനമായ ഈ ജീവിതം ധന്യമാകുമായിരുന്നു.

★ ★ ★

**എ**ൻെറ ഗുരുനാഥനെക്കുറിച്ച് ഇത്രയുമെഴുതാൻ കഴിഞ്ഞതിൽ എനിക്കു ചാരിതാർത്ഥ്യമുണ്ട്. അദ്ദേഹം അപരാധം ചെയ്യാത്ത എന്നെ ഏഷണിക്കാരുടെ വാക്കുകൾ കേട്ട് തിരുവനന്തപുരത്തുനിന്ന് ഒരപരിഷ്കൃതസ്ഥലത്തേക്കു മാററി മരണത്തിൻെറ വക്കത്തോളം എത്തിച്ചയാളാണ്. പ്രൊഫെസർ ജോസഫ് മുണ്ടശ്ശേരി ഇല്ലായിരുന്നെങ്കിൽ ഞാൻ അവിടെക്കിടന്നു മരിച്ചുപോയേനേ. എന്നാൽ ഞാൻ എൻെറ മകനെപ്പോലെ സ്നേഹിക്കുകയും എന്നാലാവുന്ന സഹായങ്ങൾ ചെയ്തുകൊടുക്കുകയും ചെയ്ത എൻെറ ഒരു ശിഷ്യൻ ഒരു വാരികയിൽ എൻെറനേർക്ക് അസഭ്യപദങ്ങൾ വർഷിച്ചു വിമർശനമെന്ന പേരിൽ. ആദ്യത്തെ ലേഖനത്തിൽ സാറ് എന്ന് എന്നെ വിളിച്ചു. രണ്ടാമത്തെ ലേഖനത്തിൽ അതു കൃഷ്ണൻനായർസാറ് എന്നായി. മൂന്നാമത്തേതിൽ കൃഷ്ണൻനായരായി. തുടർന്ന് എഴുതിയിരുന്നെങ്കിൽ അച്ചടിക്കാൻ വയ്യാത്ത സംബോധനകളും വിശേഷണങ്ങളും വരുമായിരുന്നു. എന്നാൽ അതിനുമുൻപ് വാരികയ്ക്കു തുടക്കമിട്ട ആളിൻെറ ലക്ഷക്കണക്കിനുള്ള പണം നശിപ്പിച്ചുകൊണ്ടു വാരിക അന്ത്യശ്വാസം വലിച്ചു. പ്രിയപ്പെട്ട വായനക്കാരേ, ഗുരുഭക്തി സമുന്നതമായ മാനുഷികമൂല്യമാണ്. അതുള്ളതിൽ ഞാൻ അഭിമാനം കൊള്ളുന്നുവെന്നു പറയുമ്പോൾ ആത്മപ്രശംസ സ്ഫുരിക്കുന്നെങ്കിൽ സദയം ക്ഷമിച്ചാലും.

"നല്ല
എഴുത്തുകാരനാകാൻ
ഞാൻ എന്തു ചെയ്യണം?"
"മററുള്ളവർ പറയാത്തത്
എഴുതാൻ കഴിഞ്ഞാൽ
നിങ്ങൾ നല്ല
എഴുത്തുകാരനാകും."

## ചോദ്യം, ഉത്തരം

"**ന**ല്ല എഴുത്തുകാരനാകാൻ ഞാൻ എന്തു ചെയ്യണം?"

"മററുള്ളവർ പറയാത്തത് എഴുതാൻ കഴിഞ്ഞാൽ നിങ്ങൾ നല്ല എഴുത്തുകാരനാകും."

"കാമുകനും കാമുകിയും മെയിൻറോഡിൽ നിന്നുപോലും [illegible] [illegible]

എന്തുകൊണ്ട്?''

''ലൈംഗികവികാരത്തിനുള്ള ശക്തി വേറൊരു വികാരത്തിനുമില്ല. കാറ് വന്നിടിച്ചാലും അവരത് അറിയുകയില്ല.''

''ഭാരതീയകലയെക്കുറിച്ച മനസ്സിലാക്കാൻ ഏതു പുസ്തകം വായിക്കണം?''

''പുസ്തകങ്ങൾ ഏറെയുണ്ട്. അവയിൽ ഉത്കൃഷ്ടമെന്ന് എനിക്കു തോന്നിയത് ഹൈൻറിഹ് റസിമർ (Heinrich Zimmer) എഴുതിയ 'Myths and Symbols in Indian Art and Civilization' എന്നതാണ്. പ്രൗഢമാണത്. അതു തെളിയിക്കാൻ ഗ്രന്ഥത്തിൽ കണ്ടത് ഇവിടെ എഴുതാം. ശിവന് സകലശിവനെന്നും നിഷ്കല ശിവനെന്നും രണ്ടു രൂപങ്ങളുണ്ട്. നിഷ്കലശിവൻ ചലനരഹിതൻ. അല്ലെങ്കിൽ ശവം. ശവ ശബ്ദത്തിൽ ഇകാരത്തിന്റെ ചിഹ്നമായ വള്ളി ചേർക്കു. ശവ ശബ്ദം ശിവ ശബ്ദമായി മാറുന്നു. ഇകാരത്തിന്റെ ചിഹ്നമായ വള്ളിയാണ് ശക്തി. ശക്തി ചേരുമ്പോൾ ചലനാത്മകത വരുന്നു ദേവന്. ('സൗന്ദര്യലഹരി'യിലെ ആദ്യത്തെ ശ്ളോകം നോക്കുക) പുസ്തകം കലാവിമർശന മെന്നതിനെക്കാൾ ദാർശനികമാണ്.''



ജോസഫ് മുണ്ടശ്ശേരി

''ചങ്ങമ്പുഴയാണ് എനിക്കറിയാവുന്ന സംഭാഷണവിദഗ്ദ്ധരിൽ അദ്വിതീയൻ. മൂന്നുമണിക്കൂർ അദ്ദേഹവുമായി സംസാരിച്ചാലും മൂന്നു മിനിററയെന്നേ തോന്നു. ജി. ശങ്കരക്കുറുപ്പ് ഉദാത്തമണ്ഡലത്തിലാണ് സഞ്ചരിക്കുന്നതു സംഭാഷണവേളകളിൽ.

''ലാവറ്ററികൾ വീട്ടിനകത്തുതന്നെ വയ്ക്കുന്നതു നന്നോ?''

''നന്ന്. പെൺകുട്ടികൾക്കു കാമുകന്മാർ എഴുതിക്കൊടുക്കുന്ന പ്രേമലേഖനങ്ങൾ മററാരും കാണാതെ വായിക്കുന്നതിനു പററിയ സ്ഥലമാണ് ലാവറ്ററി. പറമ്പിലാണ് അത് ഉണ്ടാക്കുന്നതെങ്കിൽ കുറച്ചുദൂരംകൂടി കഞ്ചുകത്തിനകത്ത് കത്ത് ഒളിച്ചുവച്ചുകൊണ്ടു നടക്കേണ്ടതായി വരുമല്ലോ.''

''പല സാഹിത്യകാരന്മാരുമായി താങ്കൾ സംസാരിച്ചിട്ടുണ്ടല്ലോ. അവരുടെ സംഭാഷണരീതി എന്തെന്നു പറയാമോ?''

''ചങ്ങമ്പുഴയാണ് എനിക്കറിയാവുന്ന സംഭാഷണ വിദഗ്ദ്ധരിൽ അദ്വിതീയൻ. മൂന്നുമണിക്കൂർ അദ്ദേഹവുമായി സംസാരിച്ചാലും മൂന്നുമിനിററ യെന്നേ തോന്നു. ജി. ശങ്കരക്കുറുപ്പ് ഉദാത്ത മണ്ഡലത്തിലാണ് സഞ്ചരിക്കുന്നതു സംഭാഷണ വേളകളിൽ. ഡോക്ടർ സുകുമാർ അഴീക്കോട് എപ്പോഴും ആഹ്ളാദനിർഭരമായ ശബ്ദത്തിൽ സംസാരിക്കും. ശത്രുക്കൾപോലും അദ്ദേഹത്തിന്റെ അടുത്തെത്തിയാൽ മിത്രങ്ങളായി മാറും. കുട്ടിക്കൃഷ്ണമാരാർ ശുദ്ധാത്മാവായിരുന്നു. കുട്ടിയുടെ നിഷ്ളങ്കതയുണ്ട് അദ്ദേഹത്തിന്റെ സംസാരത്തിന്. ഗഹനതത്ത്വങ്ങൾ ആവിഷ്കരിക്കുന്നു എന്ന മട്ടിൽ സർവസാധാരണങ്ങളായ കാര്യങ്ങൾ ഡോക്ടർ. പി.കെ. നാരായണപിള്ള പറയും. 'ഭൂമി ഉരുണ്ടതാണ്', 'പ്ളാവിൽ ചക്കയുണ്ടാകും' എന്നൊക്കെ അദ്ദേഹം തലകുലുക്കിക്കൊണ്ടു പറയുമ്പോൾ ഐൻസ്റൈറന്റെ റിലേററിവിററി സിദ്ധാന്തത്തിന്റെ ഗഹനത ആ ഉക്തികൾക്കുണ്ടെന്നു നമുക്കു തോന്നും.''

## നിരീക്ഷണങ്ങൾ

ശ്രീ. എം.ആർ. മനോഹരവർമ്മ കലാകൗമുദിയിൽ എഴുതിയ 'സാഹസികമായ ചില അന്വേഷണങ്ങൾ' എന്ന കഥ—ഇതു ചെറുകഥയല്ല. അതിന്റെ ഒരു ഹാസ്യചിത്രം മാത്രം.

2. ശ്രീമതി ജ്ഞാനമ്മ കുഞ്ഞുണ്ണി ദേശാഭിമാനി വാരികയിലെഴുതിയ 'ബാക്കിപത്രം' എന്ന കഥ—ചലനാത്മകമായ ആഖ്യാനം. അതിലൂടെ രൂപംകൊള്ളുന്ന സത്താറിന്റെ ചിത്രം സ്പഷ്ടം. പക്ഷേ പര്യവസാനത്തിൽ കഥയ്ക്ക് അസ്പഷ്ടത. മാത്രമല്ല, ആൻറിക്ളൈമാക്സും. മാവു പൂക്കുമ്പോൾ മാങ്ങയുണ്ടാകുമെന്നു നമുക്കറിയാം. ജ്ഞാനമ്മ കുഞ്ഞുണ്ണി കഥയാരംഭിക്കുമ്പോൾ അതിന്റെ പര്യവസാനം അസ്പഷ്ടമാകുമെന്നും നമുക്കറിയാം.

3. ശ്രീമതി വിജി രാധാകൃഷ്ണൻ കുങ്കുമം വാരികയിലെഴുതിയ 'വിഷപ്പകർച്ച' എന്ന ചെറുകഥ—സംഭവവിവരണം കലയാവുകയില്ലെന്ന സത്യം വായനക്കാരെ വീണ്ടും ഗ്രഹിപ്പിക്കുന്ന രചന. ചുണ്ടുകൾ മൗനമുദ്രിതങ്ങളാണെങ്കിലും വ്യക്തിയുടെ അന്തരംഗം അഗ്നിപർവ്വതംപോലെ തിളച്ചുമറിയുന്നുണ്ടാകും. ലാവ ബഹിർഗ്ഗമനം നടത്തിയാൽ അതിന്റെ ഉള്ള് പൊള്ളയായിരിക്കും. വിവരണത്തിന്റെ വാവദൂകത മുകളിലേക്കു പ്രസരിപ്പിച്ചിട്ട് വിജിയുടെ ചെറുകഥ പൊള്ളയായി വർത്തിക്കുന്നു.

★ ★ ★

ജെയിംസ് ഹിൽററന്റെ (James Hilton 1900-54) Good-Bye Mr. Chips ഒരു ചെറിയ മാസ്ററർപീസാണ്. അതിലെ പ്രധാന കഥാപാത്രമായ അധ്യാപകൻ കുട്ടിക്ക് ഉത്തരക്കടലാസ്സിൽ പൂജ്യമിട്ടു കൊടുത്തപ്പോൾ അവൻ ആ വട്ടത്തോടു ചേർത്ത് ഒരു വര താഴോട്ടു വരച്ച്





മാർക്ക് ഒൻപതാക്കി. ഈ എഗ്സ്ആജെറെയ്ഷ'നാണ് (exaggeration) വാരികകളിലും പത്രങ്ങളിലും നമ്മുടെ എഴുത്തുകാരുടെ കൃതികളെ വിലയിരുത്തുമ്പോൾ കാണുന്നത്. പേരുകൾ പറയുന്നില്ല. ഞാൻ ലക്ഷ്യമാക്കുന്നത് ഏതൊക്കെ സാഹിത്യകാരന്മാരെയാണെന്നു വായനക്കാർക്ക് അറിയാം. ഈ സ്ഥൂലീകരണം തെററാണ്. പൂജ്യത്തെ ഒൻപതാക്കി വിദ്യാർത്ഥിക്കു വീട്ടുകാരെ പററിക്കാം. അധ്യാപകനെ പററിക്കാൻ സാദ്ധ്യമല്ല.

**പൂജ്യത്തെ ഒൻപതാക്കി വിദ്യാർത്ഥിക്കു വീട്ടുകാരെ പററിക്കാം. അധ്യാപകനെ പററിക്കാൻ സാദ്ധ്യമല്ല.**

**59-ാം പേജിൽനിന്നും തുടർച്ച**

ഭൗമാന്തരീക്ഷത്തിൽനിന്നുയരുമ്പോൾ വായുവുമായുണ്ടാകുന്ന ഘർഷണച്ചൂടിൽനിന്ന് റോക്കററിനെ സംരക്ഷിക്കാൻ സിലിക്കൺ ആവരണമുണ്ട്.

ഓരോ ഘട്ടത്തിലും ഉപയോഗിക്കുന്ന ഇന്ധനത്തിന്റെ ഭാരം ക്രമമായി കുറഞ്ഞു വരുന്നു എന്നതാണ് പി.എസ്.എൽ.വിയുടെ ഒരു പ്രത്യേകത. ഒന്നാംഘട്ടത്തിലെ 128 ടണ്ണിൽനിന്ന് നാലാം ഘട്ടത്തിലെത്തുമ്പോൾ ഇന്ധനഭാരം നാലുടണ്ണായി കുറയുന്നു. ഇതാണ് റോക്കററ് സാങ്കേതികവിദ്യയുടെ മർമ്മം. പ്രത്യേകിച്ചും ഉപഗ്രഹ വാഹന റോക്കററിന്റെ. ഇന്ത്യയ്ക്ക് ഈ തിയറി വശമുണ്ട്. പ്രശ്നം, തിയറി പ്രാവർത്തികമാക്കുന്നതിലാണ്.

റോക്കററ് ഭൂതലംവിട്ടുയർന്നുകഴിഞ്ഞാൽ പിന്നീട് അതിന്റെ നിയന്ത്രണം പൂർണ്ണമായും കമ്പ്യൂട്ടറിലാണ്. പി.എസ്.എൽ.വി-1, കഴിഞ്ഞ സെപ്ററംബറിൽ വിക്ഷേപിച്ചപ്പോൾ [illegible] ത്തെ മൂന്നു ഘട്ടങ്ങളും പ്രതീക്ഷിച്ചതുപോലെ തന്നെ പ്രവർത്തിച്ചു. നാലാം ഘട്ടം പ്രവർത്തനമാരംഭിക്കുന്നതിനുമുമ്പ് റോക്കററിന് ഗതി നഷ്ടപ്പെട്ടു. ഇവിടെയാണ് 'ഫ്ളക്സ് നോസിൽ' പിണങ്ങിയതും, പി.എസ്.എൽ.വി-1 പരാജയപ്പെട്ടതും.

രണ്ടാമത്തെ ഈ പരീക്ഷണപ്പറക്കൽ വിജയിച്ചാൽ, അടുത്ത ശ്രമം അതിശീത റോക്കററ് സാങ്കേതികവിദ്യ സ്വായത്തമാക്കുക എന്നതാണ്. ഇതാണ് ക്രയോജനിക് റോക്കറ്റ്. 1996-ൽ ക്രയോജനിക് സാങ്കേതികവിദ്യ ഉപയോഗിച്ച് ജിയോ സിൻക്രണസ് ഉപഗ്രഹ വാഹിനി റോക്കററ് ജി.എസ്.എൽ.വി വിക്ഷേപിക്കാൻ കഴിയുമെന്നാണ് 1993-ൽ പാർലമെൻറു മുമ്പാകെ വച്ച ബഹിരാകാശ വകുപ്പിന്റെ പെർഫോർമൻസ് ബജററ് പറയുന്നത്.

വിവിധോദ്ദേശ ഉപഗ്രഹങ്ങളെ ഭൂസ്ഥിര ഭ്രമണപഥത്തിലെത്തിക്കാൻ കഴിയുന്നവയാണ് ക്രയോജനിക് സാങ്കേതികവിദ്യ ഉപയോഗിക്കുന്ന റോക്കററുകൾ. ഭാരംകൂടിയ ഇത്തരം ഉപഗ്രഹങ്ങൾ ഭ്രമണപഥത്തിലെക്കാൻ ഇന്ത്യയ്ക്കിപ്പോൾ പരസഹായം കൂടിയേ തീരൂ. ഭൗമാന്തരീക്ഷത്തിനു പുറത്ത്, മുപ്പത്തിയാറായിരം കിലോമീററർ അകലെ ഭൂസ്ഥിര ഭ്രമണപഥത്തിൽ ഉപഗ്രഹം എത്തിക്കാൻ ക്രയോജനിക് എഞ്ചിനു മാത്രമേ കഴിയൂ.

ക്രയോജനിക് റോക്കററിന്റെ തിയറി ലളിതമാണ്. ദ്രവരൂപത്തിൽ ഹൈഡ്രജനും ഓക്സിജനും സംഭരിച്ചു വയ്ക്കുന്നതാണ് ക്രയോജനിക് സാങ്കേതികവിദ്യ. പൂജ്യത്തിനും 189 ഡിഗ്രി താഴെ ഓക്സിജനും, 249 ഡിഗ്രിയിൽ ശീതീകരിച്ച ഹൈഡ്രജനും ദ്രവരൂപത്തിൽ സൂക്ഷിക്കുന്നതുകൊണ്ട് ഇതിനെ അതിശീത റോക്കററുവിദ്യ എന്നും പറയുന്നു.

ഉപഗ്രഹത്തെ നിർദ്ദിഷ്ട ഭ്രമണപഥത്തിലേക്കു തള്ളുന്ന ഘട്ടത്തിലാണ് ക്രയോജനിക് ഇന്ധനം ഉപയോഗിക്കുന്നത്. ഓക്സിജനും ഹൈഡ്രജനും ദ്രവരൂപത്തിലാവുമ്പോൾ, അവയുടെ ഭാരം നന്നേ കുറവായിരിക്കും. ഇന്ധത്തിന്റെ ഭാരം കുറയുന്നത് ഉപഗ്രഹ ഭാരം കൂട്ടാൻ സഹായിക്കും. ഒരുടൺ ഭാരമുള്ള ഉപഗ്രഹം ഭ്രമണപഥത്തിലെത്തിക്കാൻ പി.എസ്.എൽ.വിക്ക് നാലുടൺ ഭാരമുള്ള ഇന്ധനം വേണ്ടിവരുമ്പോൾ, വെറും മുന്നൂറു കിലോഗ്രാം ഇന്ധനംകൊണ്ട് ക്രയോജനിക് റോക്കററ് രണ്ടരടൺ ഭാരമുള്ള ഉപഗ്രഹം ഭ്രമണപഥത്തിലെത്തിക്കും.

ഇന്ധനത്തിന്റെ സാങ്കേതികവിദ്യ വശമായെങ്കിലും അതു സൂക്ഷിച്ചുവയ്ക്കാനുള്ള സംഭരണി വികസിപ്പിച്ചെടുക്കാൻ കഴിഞ്ഞിട്ടില്ല എന്നതാണ് ഇന്ത്യയുടെ തടസ്സം. ഇതിനുള്ള സാങ്കേതികവിദ്യ റഷ്യ നല്കുമെന്നായിരുന്നു പ്രതീക്ഷ. മുൻ സോവിയററ് യൂണിയനിലെ ബഹിരാകാശ ഗവേഷണ സംഘടനയായ 'ഗ്ളാവ് കോസ്മോസു'മായി ഐ.എസ്.ആർ.ഒ ഉണ്ടാക്കിയ കരാറിന്റെ അടിസ്ഥാനത്തിലായിരുന്നു ആ പ്രതീക്ഷ. എന്നാൽ സോവിയററ് യൂണിയൻ [illegible] ളായി പൊട്ടിപ്പിളറിയതോടെ, അമേരിക്കൻ താളത്തിനൊപ്പം ചുവടുവയ്ക്കുന്ന ഒരു നാട്ടുരാജ്യമായി മാറി റഷ്യ. ക്രയോജനിക് സാങ്കേതികവിദ്യ കൈമാറാൻ തയ്യാറല്ല എന്ന് റഷ്യയെക്കൊണ്ട് അമേരിക്ക പറയിച്ചു. അന്താരാഷ്ട്ര വ്യാപാര-രാഷ്ട്രീയരംഗത്ത് കവലച്ചട്ടമ്പികണക്കെ പുങ്കം പിരിക്കുന്ന അമേരിക്കയ്ക്കുനേരേ ഒന്നും ഉരിയാടാൻ കഴിയാതെ, ഇന്ത്യൻ രാഷ്ട്രീയ നേതൃത്വം സ്വന്തം ഷണ്ഡത്വത്തെ തലോടി മയങ്ങി.

ക്രയോജനിക് സാങ്കേതികവിദ്യ കൈമാറിയാൽ അതുപയോഗിച്ച് ഇന്ത്യ ഭൂഖണ്ഡാന്തര മിസൈൽ (ഐ.സി.ബി.എം) നിർമ്മിക്കുമെന്നാണ് അമേരിക്കയുടെ വാദം. ഇത് സത്യത്തെ മറച്ചുവയ്ക്കലാണ്. ഭൂഖണ്ഡാന്തര മിസൈൽ തൊടുത്തുവിടാനുള്ള റോക്കററ് സാങ്കേതികവിദ്യ ഇന്ത്യയ്ക്ക് ഇപ്പോൾത്തന്നെയുണ്ട്. പൃഥ്വിയുടെ റേഞ്ച് 250 കിലോമീറ്ററാണ്. ഇതിന് 500 കിലോഗ്രാം ഭാരമുള്ള ആയുധം പേറാനാകും. അഗ്നിയിലും പൃഥ്വിയിലും ഖര ഇന്ധനമാണ് ഉപയോഗിക്കുന്നത്. 2500 കിലോമീററർ അകലേക്ക് ആയുധം തൊടുത്തുവിടാൻ കഴിയുന്നവയാണ് ഭൂഖണ്ഡാന്തര മിസൈലുകൾ. ഇവയിൽ ഘടിപ്പിച്ചിരിക്കുന്നത് പ്രധാനമായും ആണവായുധങ്ങളാണ്. ഇപ്പോൾത്തന്നെ സ്വായത്തമാക്കിയ റോക്കററ് സാങ്കേതികവിദ്യ ഉപയോഗിച്ച് ഐ.സി.ബി.എം നിർമ്മിക്കാൻ ഇന്ത്യയ്ക്കു കഴിയും. എന്നാൽ ആണവോർജ്ജം സമാധാനപരമായ കാര്യങ്ങൾക്കു മാത്രമേ ഉപയോഗിക്കുകയുള്ളൂ എന്ന നയപരമായ തീരുമാനവും സാമ്പത്തിക പരാധീനതയുമാണ് ഇന്ത്യയെ തടയുന്ന ഘടകങ്ങൾ. അതുകൊണ്ട് അമേരിക്കയുടെ ഉന്നം ഇന്ത്യൻ മിസൈൽ നിർമ്മാണം തടസ്സപ്പെടുത്തുകയല്ല. മറിച്ച്, ക്രയോജനിക് ക്ളബ്ബിൽ മേൽവിലാസമുണ്ടായാൽ അതുവഴി ഇന്ത്യയ്ക്കുണ്ടാകാവുന്ന വാണിജ്യനേട്ടവും, ബഹിരാകാശ കച്ചവട രംഗത്ത് അമേരിക്കയുൾപ്പെടെയുള്ള രാജ്യങ്ങൾക്ക് അതു വരുത്തിവച്ചേക്കാവുന്ന സാമ്പത്തികച്ചോർച്ചയും തടയുകയാണ്.

1975 ഏപ്രിൽ 19 ന് ആര്യഭടനും, നാലുവർഷം കഴിഞ്ഞ് 1979 ജൂൺ 7 ന് ഭാസ്കരയും, 1981 ജൂൺ 19-ന് ആപ്പിളും, 1983 ആഗസ്ററിൽ ഇൻസാററ്-1 ഉം, 1993 ജൂലൈ 23-ന് ഇൻസാററ്-2 ബിയും മററു രാജ്യങ്ങളുടെ സഹായത്തോടെ ഭ്രമണപഥത്തിലെത്തിച്ച ഇന്ത്യ സ്വന്തമായി വികസിപ്പിച്ചെടുത്ത എ.എസ്.എൽ.വി വഴി 150 കിലോഗ്രാം ഭാരമുള്ള രോഹിണി ഉപഗ്രഹം ഭ്രമണപഥത്തിലെത്തിച്ചു. 1966-67-ലെ വാർഷിക ബജററിൽ 60 ലക്ഷം രൂപയാണ് ഐ.എസ്.ആർ.ഒയുടെ തുടക്കം കുറിക്കാനായി മാററി വച്ചത്. ഈ വർഷത്തെ ബജററിൽ ബഹിരാകാശ ഗവേഷണ സംഘടനയ്ക്കു വകമാററിയിരിക്കുന്നത് 718.07 കോടിരൂപയാണ്. ഇതിൽ അന്താരാഷ്ട്ര സഹകരണത്തിനു പത്തു ലക്ഷം രൂപയാണ്. ഏററവും നൂതനമായ റോക്കററ് സാങ്കേതികവിദ്യപോലും തദ്ദേശീയമായി വികസിപ്പിച്ചെടുക്കാനുള്ള നിശ്ചയദാർഢ്യമാണിതിനു പിന്നിൽ.

എ.എസ്.എൽ.വിയിൽനിന്ന് ക്രയോജനിക് റോക്കററ് ടെക്നോളജിവരെ എത്തുന്ന പടികളിൽ ഏററവും നിർണ്ണായകമായതാണ് ആയിരം കിലോഗ്രാം ഭാരമുള്ള ഉപഗ്രഹം സൂര്യാനുപാത ഭ്രമണപഥത്തിലെത്തിക്കാൻ കെല്പുള്ള പി.എസ്.എൽ.വിയുടെ വിജയം.

ഉത്തര ദക്ഷിണ ധ്രുവങ്ങൾക്കപ്പുറം, 817 കിലോമീററർ ഉയരത്തിൽനിന്ന്, ഇന്ത്യൻ ഉപഗ്രഹം അറിയാതെ മൂളിയേക്കും സാരാ ജഹാം സേ അഛാ, ഹിന്ദുസ്ഥാൻ ഹമാരാ.

ഇപ്പോൾ രണ്ടുതരം ഗാന്ധിയുണ്ട്. രാഷ്ട്രീയവർഗ്ഗം നമ്മുടെ മുമ്പിൽ പൊക്കിപ്പിടിക്കുന്ന ഗാന്ധിവിഗ്രഹമാണ് ഒന്നാമത്തേത്. നമ്മുടെ ആന്തരികവളർച്ചയ്ക്കുവേണ്ടി അറിയേണ്ട മഹത്തായ ജീവിതദർശനത്തിന്റെ ഉടമയായ ഗാന്ധിയാണ് രണ്ടാമത്തേത്— ഈ രണ്ടു ഗാന്ധിമാരെയും അറിയുക വളരെ പ്രയാസമാണ്.

സക്കറിയ

*സക്കറിയ ആദ്യത്തെ ഗാന്ധിയുടെ ആരാധകനാണല്ലോ.*

★ ★ ★

ബുധനാഴ്ച കോൺഗ്രസ്സ് പ്രവർത്തക സമിതി യോഗത്തിനു വന്ന കെ. കരുണാകരനുമായി കേരള ഹൗസിൽ വന്ന് മൂന്നുതവണ കെ.പി. ഉണ്ണിക്കൃഷ്ണൻ സംസാരിച്ചിരുന്നു. ഉണ്ണിക്കൃഷ്ണനെ കോൺഗ്രസ്സിലെടുക്കാൻ കെ. കരുണാകരൻ താത്പര്യം പ്രകടിപ്പിച്ചിട്ടുണ്ട്.

വാർത്ത

*പക്ഷേ, ഉണ്ണിക്കൃഷ്ണന്റെ പ്രധാന ശത്രു നരസിംഹറാവുവാണല്ലോ.*

★ ★ ★

രാഷ്ട്രീയപ്രവർത്തനം പണമുണ്ടാക്കാനും അധികാരസ്ഥാനങ്ങളിൽ കടന്നുകൂടാനുമുള്ള ഉപാധികളാണെന്ന ചിന്താഗതി യുവാക്കൾ ഉപേക്ഷിക്കണം.

ഉമ്മൻചാണ്ടി

*ഉമ്മൻചാണ്ടി ഇനിയൊരിക്കലും മുഖ്യമന്ത്രിയോ എം.എൽ.എയോ ആവുകയില്ലെന്ന് ഉറപ്പുകൊടുക്കാമോ രാഷ്ട്രീയത്തിലെ യുവാക്കൾക്ക്?*

★ ★ ★

ഹൈക്കമാൻഡ് എന്തു തീരുമാനമെടുത്താലും ഞങ്ങൾ കോൺഗ്രസ്സ് പാർട്ടി വിടുന്ന പ്രശ്നമില്ല.

എം.എം. ഹസ്സൻ

*പിന്നെ ഈ കളി കളിക്കണോ, കരുണാകരന്റെ കൂട്ടത്തിലങ്ങ് ഉറച്ചുനിന്നാൽപ്പോരേ?*

★ ★ ★

എന്റെ രാജി മുഖ്യമന്ത്രിക്ക് കളിതമാശ എന്നാണു തോന്നുന്നത്.

കെ.പി. വിശ്വനാഥൻ

*വല്ലാതെ വീർപ്പുമുട്ടുന്നോ?*

അടുത്ത തിരഞ്ഞെടുപ്പിൽ ഇടതുപക്ഷ മുന്നണി ജയിക്കുന്ന പ്രശ്നമേയില്ല. വേണമെങ്കിൽ പന്തയം വയ്ക്കാനും ഞാൻ തയ്യാർ.

മുഖ്യമന്ത്രി കരുണാകരൻ

*ജ്യോത്സ്യന്മാരും സ്വാമിമാരും തന്ന ഉറപ്പിന്റെ പേരിലായിരിക്കും.*

★ ★ ★

വ്യവസായം വളരുമ്പോൾ ഫാക്ടറികൾ പൂട്ടിക്കൊണ്ടിരിക്കുന്നു. ഏററവുമധികം കുളിക്കുന്നവരുള്ള സ്റ്റേറ്റാ കേരളം. കേരളക്കാരുടെ സ്റ്റേറ്റിൽ സോപ്പുണ്ടാക്കുന്ന ഫാക്ടറിയിൽ തേർട്ടി ക്രോറാ (30 കോടി) നഷ്ടം.

ഇ.കെ. നായനാർ

*നായനാർ പുതിയൊരു മലയാളശൈലി ഉണ്ടാക്കുന്ന മട്ടുണ്ടല്ലോ.*

★ ★ ★

സി.പി.എം നേതാവ് ഇ.എം.എസ് നമ്പൂതിരിപ്പാടും എക്സൈസ് മന്ത്രി രഘുചന്ദ്രബാലും ചെങ്കണ്ണുരോഗം ബാധിച്ച് വീട്ടിൽത്തന്നെ ഇരിപ്പാണ്.

വാർത്ത

*ചുവന്ന കണ്ണിലൂടെ ഇരുവരും പലതും കണ്ടെന്നു വരും.*

★ ★ ★

കോൺഗ്രസ്സ്-ഐയിലെ തർക്കം ഇപ്പോൾ എന്നിൽ ഒരു വികാരവും ജനിപ്പിക്കുന്നില്ല. കുറേക്കാലമായല്ലോ അവർ ഇതു



തുടങ്ങിയിട്ട്. ഞാൻ നിർവ്വികാരനാണ്.

മന്ത്രി കുഞ്ഞാലിക്കുട്ടി

*ഇങ്ങനെ നിർവ്വികാരനായിരുന്നാൽ മന്ത്രിപ്പണിയങ്ങു നഷ്ടപ്പെടും.*

★ ★ ★

നമുക്കിനി സ്വർണ്ണം കിട്ടുമെന്നു പ്രതീക്ഷയില്ല. അതിനാൽ നമുക്കു വെള്ളിയെക്കുറിച്ചും വെങ്കലത്തെക്കുറിച്ചും സംസാരിക്കാം.

മിൽഖാസിംഗ്

*നമുക്ക് അടങ്ങിയിരിക്കുന്നതല്ലേ നല്ലത്?*

★ ★ ★

പുരസ്കാരങ്ങൾ മാറിമാറി വാങ്ങാൻ കുറച്ചു മഹാശയന്മാരും അവർക്കു സ്തുതി പാടാൻ കുറേ വിമർശകരുമൊക്കെ ആയിരിക്കുന്നു. ഇനിയെങ്കിലും ഇതൊക്കെ മാറേണ്ടതല്ലേ?

സി. രാധാകൃഷ്ണൻ

*രാധാകൃഷ്ണന് ജ്ഞാനപീഠം വേണ്ടേ?*

★ ★ ★

വ്യക്തിവിരോധം ആദർശമാക്കി ഒരു വിഭാഗം നേതൃത്വമാററം ആവശ്യപ്പെടുന്നത് കോൺഗ്രസ്സിനെ രക്ഷിക്കാനല്ല, ശത്രുക്കളെ സഹായിക്കാനാണെന്ന് കേരളത്തിലെ കോൺഗ്രസ്സുകാർക്കറിയാം.

കെ.സി. വേണുഗോപാൽ

*അറിവുകളൊക്കെ ഇങ്ങനെ പത്രത്തിൽ പറഞ്ഞു നശിപ്പിക്കണോ, സൂക്ഷിച്ചുവച്ചാൽപ്പോരേ?*

★ ★ ★

അടുത്ത തിരഞ്ഞെടുപ്പിൽ ഇടതുമുന്നണി അധികാരത്തിൽ വന്നാൽ തിരുപ്പതിയിൽ പ്പോയി തല മുണ്ഡനം ചെയ്യാൻ മുഖ്യമന്ത്രി കരുണാകരൻ തയ്യാറുണ്ടോ?

ലോനപ്പൻ നമ്പാടൻ

*വെളുത്ത മുടി കയററി അയയ്ക്കുന്ന കച്ചവടം വല്ലതും തുടങ്ങിയിട്ടുണ്ടോ നമ്പാടൻ?*

★ ★ ★

ശരിയത്തിന് ഞങ്ങൾ എതിരാണെന്നു പറയുന്നതു ശരിയല്ല. മതവിരുദ്ധ സമീപനം മാർക്സിസ്ററു പാർട്ടി സ്വീകരിച്ചിട്ടില്ല. ഞങ്ങൾ മതവിശ്വാസികളല്ല. പക്ഷേ, മതവിശ്വാസികളായ ബഹുഭൂരിപക്ഷത്തെ ഞങ്ങളുടെകൂടെ കൊണ്ടുവരാൻ ശ്രമിക്കുന്നുണ്ട്.

ഇ.എം.എസ്

*ഇപ്പോൾ മതവിശ്വാസികളൊന്നും മാർക്സിസ്ററു പാർട്ടിക്കകത്തില്ലേ?*

★ ★ ★

ശരിയത്തിന്റെ പേരിൽ ഇഷ്ടംപോലെ പെണ്ണുകെട്ടുക എന്ന വൈകൃതത്തെ സ്വീകരിക്കുന്നതിനെ ന്യായീകരിക്കുന്ന നേതാവിന്റെ പാർട്ടിയുമായി തിരഞ്ഞെടുപ്പിൽ ഐക്യമുന്നണി ഉണ്ടാക്കാനില്ല എന്നാണ് ഞാൻ പറഞ്ഞത്.

വി.എസ്. അച്യുതാനന്ദൻ

*ഇ.എം.എസ്സിനെപ്പോലെ ഇങ്ങനെയൊക്കെ വളച്ചുകെട്ടിപ്പറയേണ്ടുന്ന ആവശ്യമുണ്ടോ?*

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd., at the Kala Kaumudi Press, Thiruvananthapuram.